പാച്ചുമൂത്തതിന്റെ

# കേരളഭാഷാവ്യാകരണം

പാച്ചുമൂത്തതിന്റെ

# കേരളഭാഷാവ്യാകരണം


പ്രസാധകൻ :

കെ. എം. പ്രഭാകരവാരിയർ

മലയാളവിഭാഗം

മദിരാശി സർവകലാശാല



മദിരാശി സർവകലാശാല

മദിരാശി 600 005.

*University of Madras Malayalam Series : 22*

# KĒRAḶABHĀṢĀVYĀKARAṆAM

(Grammar)

By Pāccu Mūttatu

First Published: 1877

Reprint with notes: 1981

Edited by
K. M. PRABHAKARA VARIAR

Published by
UNIVERSITY OF MADRAS

Printed at
RATHNAM PRESS, MADRAS-1



(Reprint from Annals of Oriental Research, Vol. XXVIII, Parts 1 & 2, Vol. XXIX, Parts 1 & 2, and Vol. XXX, Part 1.)



Price :— Rs. 12-00

വലിയകൊട്ടാരത്തിൽ

എഴുന്നള്ളത്തൊടുകൂടെ പാൎക്കുന്ന

വൈദ്യൻ

പാച്ചുമൂത്തത ഉണ്ടാക്കിയ

# കെരള ഭാഷാ
# വ്യാകരണം

---

തിരുവനന്തപുരത്തു

ഉ–പത്മനാഭമുതലിയാരുടെ

മുദ്രാവിലാസ അച്ചുക്കൂടത്തിൽ

അച്ചടിപ്പിക്കപ്പെട്ടത

---

൧൦൫൨

# ഉള്ളടക്കം

# അവതാരിക



കഴിഞ്ഞ നൂററാണ്ടിന്റെ ഉത്തരാർധത്തിലാണ് പ്രമുഖങ്ങളായ പല മലയാളവ്യാകരണഗ്രന്ഥങ്ങളും പ്രസിദ്ധീകരിക്കപ്പെട്ടതു്. ഗുണ്ടർട്ട് (1851; പരിഷ്കരിച്ച പതിപ്പ്: 1868), ജോർജ് മാത്തൻ (1863), പാച്ചുമൂത്തത് (1877), കോവുണ്ണി നെടുങ്ങാടി (1878), രാജരാജവമ്മ (1896; പരിഷ്കരിച്ച പതിപ്പ്: 1916) എന്നിവരുടെ വ്യാകരണങ്ങളാണവ. ഇവയിൽ ഗുണ്ടർട്ടിനും രാജരാജവർമ്മയ്ക്കും മാത്രമാണ് കാലത്തെ അതിജീവിച്ച് ജനശ്രദ്ധയിൽ നിലനില്ക്കാൻ കഴിഞ്ഞതു്. ഒരു പ്രത്യേക നിരീക്ഷണത്തിന്റെ പേരിൽ ('സംസ്കൃതഹിമഗിരിഗളിതാ…' എന്ന മംഗളശ്ലോകം) നെടുങ്ങാടിയുടെ 'കേരളകൗമുദി'യെ ഭാഷാചരിത്രാന്വേഷികൾ സ്മരിക്കാറുണ്ടു്. അർഹിക്കുന്ന പ്രശസ്തി ലഭിക്കാതെ, അടുത്ത കാലത്തുമാത്രം ഭാഷാശാസ്ത്രകാരന്മാരുടെ പരാമർശങ്ങളിൽ പ്രത്യക്ഷപ്പെടാൻ തുടങ്ങിയ വൈയാകരണനാണ് ജോർജ് മാത്തൻ. പാച്ചുമൂത്തതിനെ സാഹിത്യചരിത്രങ്ങളിൽ സൂചിപ്പിക്കാറുണ്ടു്. അദ്ദേഹത്തിന്റെ 'കേരളഭാഷാവ്യാകരണം' പ്രസിദ്ധീകരിച്ച് നൂറു

വർഷങ്ങളിലധികമായി. ഇപ്പോഴാണു് ആ ഗ്രന്ഥത്തിനു് രണ്ടാം പതിപ്പുണ്ടാവുന്നതു്. മദിരാശി സർവകലാശാലയിലെ പൗരസ്ത്യ ഭാഷാഗവേഷണസ്ഥാപനം പ്രസിദ്ധീകരിക്കുന്ന Annals of Oriental Research എന്ന ഗവേഷണപത്രികയുടെ നാലു ലക്കങ്ങളിലായി ഈ വ്യാകരണം പ്രകാശിപ്പിച്ചു. അതുതന്നെയാണു് ഇപ്പോൾ പുസ്തകരൂപത്തിൽ പുറത്തിറക്കുന്നതു്.

വൈക്കത്തു പാച്ചുമൂത്തതിന്റെ ലഘുജീവചരിത്രം ഉള്ളൂരിന്റെ 'കേരളസാഹിത്യചരിത്രം' നാലാം വാല്യത്തിൽ (പു: 168-181) കൊടുത്തിട്ടുണ്ടു്. 'ആധുനിക ഭാഷാഗദ്യത്തിന്റെ ആദ്യകാലപരിഷ്കർത്താക്കന്മാരിൽ അന്യതമൻ', 'പാച്ചുമൂത്തതിനു് വ്യാകരണം, തർക്കം, മീമാംസ, വേദാന്തം, വൈദ്യം, ജ്യോതിഷം, എന്നീ ആറു ശാസ്ത്രങ്ങളിൽ അവഗാഹമുണ്ടായിരുന്നു', 'തിരുവിതാംകൂർ ചരിത്രത്തെപ്പററി പ്രഥമമായി ഒരു പുസ്തകം എഴുതിയതു് പാച്ചുമൂത്തതാണു്,' 'ഭാഷയിലെ ആദ്യത്തെ ആത്മകഥ പാച്ചുമൂത്തതിന്റേതാണു' മുതലായവ ഉള്ളൂരിന്റെ നിരീക്ഷണങ്ങളാണു്. മലയാളത്തിലെ ആദ്യത്തെ ബാലസാഹിത്യഗ്രന്ഥം പാച്ചുമൂത്തതിന്റെ 'ബാലഭൂഷണം' ആണെന്നു് സി. കെ. മൂസ്സതു് ചൂണ്ടിക്കാണിച്ചിട്ടുണ്ടു് ('ബാലസാഹിത്യത്തിന്റെ തുടക്കം'. പ്രഗതി. ലക്കം: 4. 1979, ഡിസംബർ). പാച്ചുമൂത്തതിനെക്കുറിച്ചു് ഉള്ളൂർ സൂചിപ്പിക്കാത്ത ചില കാര്യങ്ങളും മൂസ്സതു് പരാമർശിക്കുന്നുണ്ടു്. ആദ്യത്തെ 'തിരുവിതാംകൂർ ചരിത്രം', ആദ്യത്തെ ആത്മകഥ, ആദ്യത്തെ ബാലസാഹിത്യകൃതി എന്നിവയുടെയെല്ലാം കർത്തൃത്വം പാച്ചുമൂത്തതിൽ ആരോപിക്കാമെങ്കിലും ആദ്യത്തെ ഭാഷാവ്യാകരണകർത്താവു് അദ്ദേഹമല്ല. ഭാഷാവൃത്തങ്ങൾക്കു് ആദ്യമായി ലക്ഷണം ചെയ്തതും പാച്ചുമൂത്തതാണെന്ന കാര്യവും പ്രത്യേകശ്രദ്ധയർഹിക്കുന്നു.

പി. ശങ്കുണ്ണിമേനോൻ എഴുതിയ 'തിരുവിതാംകൂർ ചരിത്ര'ത്തിന്റെ മുഖവുരയിൽ പാച്ചുമൂത്തതിന്റെ 'തിരുവിതാംകൂർ ചരിത്രം'

അംബാലപ്രസ്താവനകൾ അടങ്ങിയതാണെങ്കിലും തന്റെ ഗ്രന്ഥം നിർമ്മിക്കുന്നതിൽ ആ പുസ്തകം സഹായിച്ചിട്ടുണ്ടെന്ന് പറയുന്നു. പാച്ചുമൂത്തതിന്റെ 'സുഭാഷിതരത്നങ്ങൾ' എന്ന കൃതിയുടെ അവതാരികയിൽ "ഈ സുഭാഷിതരത്നങ്ങളുടെ ഭാഷാന്തരകർത്താവായ വട്ടപ്പള്ളി സ്ഥാനികൻ വയ്സ്കത്ത് പാച്ചുമൂത്തതവർകൾ ഈ വക എല്ലാ ഗുണങ്ങളും തികഞ്ഞ കേരളത്തിലെ ഒരു സർവ്വസമ്മതനും സ്വതന്ത്രസ്വതന്ത്രനും കലാകുശലനും ഭാഷാഭിമാനിയും ആയ വിദ്വാനും കവിയും ആയിരുന്നെന്നു മാത്രമല്ല, അദ്ദേഹത്തെ അക്കാലത്തെ കേരളപാണിനിയെന്നോ കേരളവാഗ്ഭടനെന്നോ കാളിദാസനെന്നോ വരാഹമിഹിരനെന്നോ ഒക്കെക്കൂടിയും വേണമെങ്കിൽ പറയാവുന്നതാണ്" എന്ന് ടി. എൻ. നാണുപ്പിള്ള ആശാൻ സ്തുതിക്കുന്നു.

മററു വ്യാകരണങ്ങളുമായി ഒത്തുനോക്കുമ്പോൾ മൂത്തതിന്റെ കൃതിക്ക് എടുത്തുപറയത്തക്ക മെച്ചങ്ങളൊന്നുമില്ല. സംസ്കൃതവ്യാകരണനിയമങ്ങളെ ചില ഭേദഗതികളോടുകൂടി മലയാളഭാഷാപഗ്രഥനത്തിന് സ്വീകരിക്കാമെന്നതാണ് ഗ്രന്ഥകാരന്റെ നില. ഗുണ്ടർട്ടിന്റെ വ്യാകരണത്തിനുള്ള പരപ്പോ മാത്തന്റെ വ്യാകരണത്തിനുള്ള ആഴമോ മൂത്തതിന്റെ കൃതിക്കില്ല. ഗുണ്ടർട്ടിന്റെയും മാത്തന്റെയും ഗ്രന്ഥങ്ങൾ പുറത്തുവന്നതിനുശേഷവും 'കേരളപാണിനീയ' ത്തിനു മുമ്പും ആണ് 'കേരളഭാഷാവ്യാകരണം' രചിക്കപ്പെട്ടതു് എന്നതിനാൽ ഈ കൃതിക്ക് ഒരു തരത്തിൽ കാലികപ്രാധാന്യം അവകാശപ്പെടാം.

'കേരളപാണിനീയ'ത്തിന്റെ ആദ്യപ്പതിപ്പിനു് എ. ആർ. രാജരാജവർമ്മ എഴുതിയ മുഖവുരയിൽ ഗുണ്ടർട്ട്, ഗാർത്തുവേററ്, മാത്തൻ, കോവുണ്ണി നെടുങ്ങാടി, പീററ് എന്നീ വൈയാകരണന്മാരോടൊപ്പം പാച്ചുമൂത്തതിന്റെ 'കേരളഭാഷാവ്യാകരണ'വും സഹായഗ്രന്ഥങ്ങളുടെ പട്ടികയിൽ ചേർത്തിട്ടുണ്ടെങ്കിലും, "...ഇതിൽ റവറണ്ട് ഗുണ്ടർട്ടവർകളുടെ പുസ്തകം ഒഴികെ മററൊന്നും എനിക്ക് ഉപകരിച്ചിട്ടില്ലെന്ന് പറയേണ്ടതിൽ പരിതപിക്കുന്നു." (മുഖവുര,

പു. ix) എന്നു് പ്രസ്താവിച്ചിരിക്കുന്നു. അതുകൊണ്ടുതന്നെയായിരിക്കണം പരിഷ്കരിച്ച പതിപ്പിനെഴുതിയ മുഖവുരയിൽ സഹായഗ്രന്ഥങ്ങളുടെ പട്ടിക കൊടുക്കുമ്പോൾ ഗുണ്ടർട്ടിന്റെ വ്യാകരണമൊഴിച്ചുള്ള മലയാളവ്യാകരണങ്ങൾ ചേർക്കാത്തതു്.

മലയാളവ്യാകരണത്തിൽ പാച്ചുമൂത്തതിനു് അത്ര വലിയ പാണ്ഡിത്യമൊന്നുമുണ്ടായിരുന്നില്ല. വർഗീകരണം, രൂപവിശ്ലേഷണം എന്നിവയിലെല്ലാം അസ്വീകാര്യങ്ങളായ പലതും ഈ വ്യാകരണത്തിലുണ്ടു്. അവയെല്ലാം അടിക്കുറിപ്പുകളിലൂടെ ചൂണ്ടിക്കാണിക്കാൻ ശ്രമിച്ചിട്ടുണ്ടു്. പഴയ ഭാഷ ഏതാണ്ടതേപടി നിലനിർത്തിക്കൊണ്ടുതന്നെയാണു് പുതിയ പതിപ്പും ഇറക്കുന്നതു്. അച്ചടിപ്പിഴയാണെന്നു് വ്യക്തമായും തോന്നിയവ മാത്രമേ തിരുത്തിയിട്ടുള്ളു. വിഷയത്തേക്കാൾ അതു് പ്രകാശിപ്പിക്കാനുപയോഗിച്ച സൂക്ഷ്മഭാഷയുടെ പ്രത്യേകതയായിരിക്കും ഭാഷാശാസ്ത്രവിദ്യാർത്ഥികൾ കൂടുതൽ ശ്രദ്ധിക്കാനിടയുള്ളതു്.

'കേരളഭാഷാവ്യാകരണ'ത്തിന്റെ ആദ്യപ്പതിപ്പു് സദയം അയച്ചുതന്ന എൻ. ആർ. ഗോപിനാഥപിള്ളയോടു് പ്രസാധകൻ കൃതജ്ഞത പ്രകാശിപ്പിക്കുന്നു. കെ. കുഞ്ഞുണ്ണി രാജ, കെ. എൻ. എഴുത്തച്ഛൻ, കെ. എ. കലാവതി, കെ. ഉണ്ണിക്കിടാവു്, സി. കെ. മൂസ്സതു്, ടി. ബി. വേണുഗോപാലപണിക്കർ എന്നിവരുടെ അഭിപ്രായങ്ങളും നിർദേശങ്ങളും സഹായങ്ങളും നന്ദിപൂർവം സ്മരിക്കുന്നു.

മദിരാശി
1—1—1981

കെ. എം. പ്രഭാകരവാരിയർ
പ്രസാധകൻ

# പ്രയൊജനവിചാരം

മലയാളത്തിലെ വാക്കിനു ആചണ്ഡാലം സാധാരണമായി നടപ്പുള്ളപ്പൊൾ ഈ വ്യാകരണംകൊണ്ടു എന്തു പ്രയൊജനമുണ്ടാകുമെന്നുള്ള ശങ്കയിങ്കൽ അഭിപ്രായം പറയുന്നു. കന്യാകുമാരിമുതൽ കണ്ണൂരവരെ മുമ്പയും ജനങ്ങൾ പൂർവ്വമാർഗ്ഗത്തിലൂടെ സഞ്ചരിച്ചിരുന്നു എങ്കിലും നാലു നാഴികക്കു നാന്ത്രാ പെരൊടു ചൊദിച്ചു വളരെ തെററിയും അനാവശ്യമായി കെറിയിറങ്ങിയും കഷ്ടപ്പെട്ടു നടക്കെണ്ടിയിരുന്നു. ആ വഴികളിൽതന്നെ നല്ല റൊട്ടുകളാക്കി നാഴികക്കല്ലും ചൂണ്ടിപലകയും ഉണ്ടാക്കിവച്ചപ്പൊൾ ആര്യ്യങ്കാവു നിലംപൂര മുതലായ വനാന്തരങ്ങളിൽ കൂടയും ആരൊടും ചൊദിക്കാതെ അന്യദെശത്തുനിന്നു വന്നവർക്കും യഥെഷ്ടം സഞ്ചരിക്കാൻ എടവന്നത എത്ര സുഖകരമായൊ അതിന്മണ്ണം മലയാളവാക്കിനു വ്യാകരണനിയമമില്ലെങ്കിൽ അക്ഷരവൃത്തിയുള്ള മലയാളിയൊടു അപ്പഴപ്പൊൾ ചൊദിച്ചു അറിഞ്ഞൊൽ ഇരുപതൊ ഇരുപത്തഞ്ചൊ സംവത്സരംകൊണ്ടു ചിലർക്കു ഭാഷാനൈപുണ്യം ഉണ്ടാകുന്നു. ചിലർക്കു ഷഷ്ടിപൂർത്തി കഴിഞ്ഞിട്ടും പറഞ്ഞാലെകൊണ്ടന്നും ഒരുത്തടത്തന്നും കാമ്പിക്കുന്നു എന്നും തീയത്തിന്റെ എന്നും മൊൻ എന്നും കീഞ്ഞു എന്നും രാമൊൻ ശങ്കരൊൻ എന്നും പലവിധം സംജ്ഞെനരീതിയിൽനിന്നു തെററിയും വ്യവസ്ഥകൂടാതെ മാറിമാറിയും പറയുകയും അതിനാൽ പരിഹാസത്തിന്നും തന്നിമിത്തം ദുഃഖത്തിന്നും എടവരുന്നു. ഈ സ്ഥിതിക്കു ഒരു നിയമപുസ്തകം കിട്ടിയാൽ അല്പദിവസംകൊണ്ടു പഠിച്ചു അന്യദെശക്കാർക്കും പരാപെക്ഷകൂടാതെ സുഖമായി മലയാളം സംസാരിക്കുന്നതിന്നു എടവരുമെന്നു വിചാരിക്കുന്നു.

---

# കെരളഭാഷാവ്യാകരണം

ശിഷ്യാണാം ധിഷണാം വാണീംസംയൊജ്യാൎത്ഥ ഗണൈ
ൎഗ്ഗുണൈഃ ഗുണയന്തം ഗണാന്വാചാം പ്രണൗമിപ്രണമൻ ഗുരും.[1]

## പ്രസ്താവം

ലൊകത്തുംകൽ[2] ഈശ്വരകല്പിതങ്ങളായിരിക്കുന്ന പദാൎത്ഥങ്ങൾ അസംഖ്യങ്ങളായി ഭവിക്കുന്നു. അതുകളെ[3] എത്രമെൽ വിവരിച്ചു അറിയുന്നു, അത്രമെൽ മനുഷ്യൎക്കു[4] യൊഗ്യതാധിക്യം ഭവിക്കുന്നു. പദാൎത്ഥങ്ങളുടെ ഗുണദൊഷങ്ങൾ പദാൎത്ഥങ്ങളിലും വിവരജ്ഞാനം മനസ്സിലും ഇരിക്കുന്നതിനാൽ രണ്ടും ദൂരസ്ഥങ്ങൾ എങ്കിലും ക്രമമായി ശബ്ദങ്ങളെ പ്രയൊഗിക്കുംപൊൾ അൎത്ഥങ്ങളിൽ ശ്രൊതാ



---

1. വാചാം ഗണാൻ പ്രണമൻ (വാക്കുകളുടെ ഗണങ്ങളെ നമസ്ക്കരിച്ച്) വാണീസംയോജ്യാൎത്ഥഗണൈഃ ഗുണൈഃ (വാക്കിനെ അൎത്ഥസമൂഹത്തോടു യോജിപ്പിക്കുന്ന ഗുണങ്ങളെക്കൊണ്ടു്) ശിഷ്യാണാം ധിഷണാം ഗുണയന്തം (ശിഷ്യന്മാരുടെ ധിഷണയെ വൎദ്ധിപ്പിക്കുന്ന) ഗുരും പ്രണൗമി (ഗുരുവിനെ പ്രണമിക്കുന്നു.)

2. ഈ ഗ്രന്ഥത്തിൽ 'ഇൽ' 'കൽ' എന്ന ആധാരികാവിഭക്തി പ്രത്യയങ്ങളെ യാതൊരു വ്യവസ്ഥയും കൂടാതെ ഉപയോഗിച്ചിരിക്കുന്നു. 'ആധാരത്തുംകൽ, കൽ എന്നും ഇൽ എന്നും സപ്തമി വരും' എന്നു് ഗ്രന്ഥകാരൻ നിയമം നിൎദ്ദേശിക്കുന്നുമുണ്ടു്. ആദ്യകാലത്തു് ഇൽ, കൽ എന്നീ പ്രത്യയങ്ങൾ അധികരണാൎത്ഥസൂചകങ്ങൾ മാത്രമായിരുന്നിരിക്കണം. 'കൽ' പ്രത്യയത്തിനു് സമീപവാചിയെന്ന നിലയിൽ അൎത്ഥസങ്കോചം സംഭവിച്ചതു് പില്ക്കാലപരിണാമഫലമാകാം.

3. 'അതുകൾ' എന്ന ബഹുവചനരൂപം പണ്ടു് സാധുപ്രയോഗമായിരുന്നു. കേരളപാണിനീയത്തിലും ഈ രൂപം പ്രയോഗിച്ചു കാണുന്നുണ്ടു്.

4. മദ്ധ്യസ്വരചിഹ്നം അന്നു് നടപ്പിലുണ്ടായിരുന്നില്ല. മദ്ധ്യസ്വരചിഹ്നത്തിലവസാനിക്കുന്ന പദങ്ങളെ എല്ലാം ഗ്രന്ഥകാരൻ വ്യഞ്ജനാന്തങ്ങളാണെന്നു് പ്രസ്താവിക്കുന്നു. അതിന്റെ ഫലമായി വിചിത്രമായ ഒരാഗമസന്ധിയും പ്രദൎശിപ്പിക്കുന്നുണ്ടു്. 34-ാം അടിക്കുറിപ്പ് നോക്കുക.

വിൻെറ മനസ്സ നന്നെ സംബന്ധിച്ചുതന്നെ കാണുന്നു. അതിനാൽ ഒരുത്തൻെറ മനസ്സിൽ ഉള്ളത പ്രയാസം കൂടാതെ ശബ്ദപ്രയൊഗം കൊണ്ടു അന്ന്യൻെറ[5] മനസ്സിലാക്കുന്നു. ദൃഷ്ടാന്തം—ഒരുത്തൻ പറയുന്നു: ഞാൻ മലയിൽ ചെന്നപ്പോൾ ഒരു പക്ഷിയെ കണ്ടു. കാക്കയൊളം മുഴപ്പുണ്ട. കൊക്കു പ്ലാശിൻപൂവിൻെറ ഭാഷയിൽ[6] ചൊമന്നും, കഴുത്തിൽ കറുത്ത വരയും, വയററത്ത മഞ്ഞനിറവും, കാലിൽ വെള്ളയും, ശെഷം പച്ചനിറവുമാകുന്നു. എന്നു കെട്ടപ്പൊൾ അന്ന്യൻ പറയുന്നു: അത ഒരു പഞ്ചവർണ്ണക്കിളിയാകുന്നു. എൻെറ വീട്ടിലും ഒന്നൊണ്ടു, എന്നു പറഞ്ഞു. കാണിച്ചാൽ അതുതന്നെയെന്നു സമ്മതിക്കുന്നു. എഴുതി അയച്ചാലും ഇതിന്മണ്ണം യഥാൎത്ഥമായ അറിവുണ്ടാകുന്നു. ഇങ്ങനെ അപ്രത്യക്ഷകളായ വ്യക്തികളെ ശബ്ദംകൊണ്ടു അനുഭവപ്പെട്ടു പ്രത്യക്ഷീകരിക്കുന്നതിനു കാരണം, അതാതു അൎത്ഥങ്ങളെ സംബന്ധിച്ചിട്ടുള്ള ശബ്ദങ്ങളെ അന്വയക്രമെണ പ്രയൊഗിക്കുകയും ശബ്ദങ്ങളെ സ്മരിപ്പിക്കുന്ന ലിപികളെ എഴുതുകയും ആകുന്നു. ഇതിന്മണ്ണം വളരെ പുരാതനങ്ങളായ വൃത്താന്തങ്ങളും പുസ്തകങ്ങളെ[7] വായിക്കുംപൊൾ അനുഭവയൊഗ്യങ്ങളാകുന്നു. അതിനു മുഖ്യസാധനം വിവിധശബ്ദാർത്ഥസംബന്ധജ്ഞാനവും പ്രയൊഗവിധിജ്ഞാനവുമാകുന്നു.

ഇതുകളെ പ്രതിപാദിക്കുന്ന ശാസ്ത്രത്തിന്നു വ്യാകരണമെന്നു പെരു പറയുന്നു. ഈ ശബ്ദം വി—ആ—കരണം—എന്നു ഈ മൂന്നു അവയവങ്ങൾ കൂടിയതാകുന്നു. വി—എന്ന അവ്യയത്തിന്ന അവയവവിഭാഗവിശിഷ്ടമെന്നൎത്ഥം. ആ—എന്ന അവ്യയത്തിന്നു പഠിക്കുന്നവർക്കു സ്പഷ്ടമായ അറിവു വരുന്നതുവരെ എന്നൎത്ഥം. കരണം

---

5. യകാരത്തിനു മുമ്പുവരുന്ന വ്യഞ്ജനം ഇരട്ടിച്ചെഴുതിക്കാണിച്ചിരിക്കുന്നതു് ആ ശാബ്ദികപരിസരത്തിൽ അതിനുള്ള സ്വനമൂല്യത്തെ പരിഗണിച്ചായിരിക്കണം.

6. വ്യവഹാരഭാഷയിൽ 'രീതിയിൽ' എന്ന അൎത്ഥത്തിൽ 'ഭാഷയിൽ' എന്ന പ്രയോഗം ഇപ്പോഴും നടപ്പിലുണ്ടു്.

7. 'സംസ്കൃതം അനുസരിച്ചു്, ബാലനെ വ്യാകരണത്തെ പഠിപ്പിക്കുന്നു, എന്നു് ദ്വികർമ്മവും വിരോധമില്ലാ' എന്നു് വിഭക്തിയെക്കുറിച്ചുള്ള ചർച്ചയിൽ പ്രസ്താവിക്കുന്നുണ്ടു്.

എന്നുള്ള പദത്തിന്ന വിസ്തരിച്ച ചെയ്യുക എന്നൎത്ഥം. അതിനാൽ വ്യാകരണശബ്ദത്തിന്ന പദാവയവവിഭാഗവിശിഷ്ടമായി ശിഷ്യൎക്ക സ്പഷ്ടമായി ബൊധം വരുന്നതിന്നണ്ണം വിസ്തരിച്ച ശബ്ദങ്ങളെ പറയുന്ന ശാസ്ത്രമെന്ന താല്പൎയ്യാൎത്ഥമാകുന്നു.[8] വ്യാകരണം പഠിക്കുന്നവൎക്ക ബുദ്ധിക്ക ശബ്ദാനുസാരെണ അനെകാൎത്ഥ സംബന്ധം കൊണ്ട വിശെഷമായ അറിവിനാൽ പരിഷ്കാരം ഹെതുവായി ദയാ ദാക്ഷിണ്യാദി ഗുണങ്ങളും[9] വാക്കിന്ന മാധുൎയ്യവ്യക്തതാദി ഗുണങ്ങളും പ്രയൊഗത്തുംകൽ നിസ്സംശയവും എളുപ്പവും ഊഹംകൊണ്ട പല വിധം പ്രയൊഗിക്കാനുള്ള ശക്തി മുതലായ ഗുണങ്ങളും ഹെതുവായിട്ട വാക്കിന്ന സൎവ്വമനൊഹരമായ വിസ്താരവും സംഭവിക്കുന്നു. സംസ്കൃതം, തമിഴ മുതലായ ഭാഷകൾക്ക വ്യാകരണം പ്രസിദ്ധ മാകുന്നു. ചെറുതായ മലയാളദെശത്തെ ഭാഷയിൽ സംസ്കൃതത്തി ലെയും തമിഴിലെയും വാക്കുകൾ അധികവും കന്നടം, തുളു മുതലായ തിലെ ചിലത പൂൎണ്ണങ്ങളായും ചിലത ഭെദപ്പെട്ടും കലൎന്നിരിക്കുന്നു. എംകിലും പദവാക്യപ്രയോഗങ്ങൾ സംസ്കൃതരീതിയിൽ ആകുന്നു.[10] തമിഴവ്യാകരണത്തെ അനുസരിച്ചുള്ള ശബ്ദവിഭാഗങ്ങളും ഏകദെശം ശരിയായി കാണുന്നു. എംകിലും സംസ്കൃതവ്യാകരണത്തെ അനുസ രിച്ച ഏററവും ശരിയായി കാണുന്നു. അതിനാൽ മലയാളഭാഷയ്ക്കു സംസ്കൃതരീതിയെ മുഖ്യമായി അനുസരിച്ച വ്യാകരണം എഴുതുന്നു. ഇതിൽ സ്പഷ്ടതയ്ക്കുവെണ്ടി ചിലത ചൊദ്യൊത്തരങ്ങളാക്കുന്നു.

ചൊദ്യം — സംസ്കൃതസംബന്ധിവാക്കുകൾ ഏതെല്ലാം.

ഉത്തരം —ഗംഗാധരൻ, മനുഷ്യൻ, പുരുഷൻ, സ്ത്രീ, പുത്രൻ, പുത്രി, സമുദ്രം, പൎവ്വതം, ജനിക്കുന്നു, വൎദ്ധിക്കുന്നു, പഠിക്കുന്നു സുഖിക്കുന്നു — ഇത്യാദി.

ചൊദ്യം—തമിഴസംബന്ധിവാക്കുകൾ ഏതെല്ലാം.

---

8. അവയവാൎത്ഥത്തെക്കാളുപരി ഈ വിവരണം വ്യാകരണശബ്ദത്തി നുള്ള ഒരു വ്യാഖ്യാനമാണ്.

9. വ്യാകരണപഠനം ദയാദാക്ഷിണ്യാദി ഗുണങ്ങൾ വർദ്ധിപ്പിക്കുന്നു !

10. മലയാളഭാഷയുടെ രൂപഘടന സംസ്കൃതരീതിയനുസരിച്ചാണ്!

ഉത്തരം —തല, കണ്ണ, മൂക്ക, കയ്യ, കാല, പിറക്കണം, ഇരിക്കണം,
വരണം, കാണണം—ഇത്യാദി.

ചോദ്യം—തുളുവാക്ക ഏതെല്ലാം.

ഉത്തരം —ഇല്ലം, അരി, വിശ്ശത്തി, ഊൺ, ചോമ—ഇത്യാദി.

ചോദ്യം—കന്നടം ഏതെല്ലാം.

ഉത്തരം —മന, ഏല—ഇത്യാദി.

എന്നാൽ ഈ വാക്കുകൾ അതാത ഭാഷയിലാകുമ്പോൾ ചില സ്വരങ്ങൾക്കും ചില വ്യഞ്ജനങ്ങൾക്കും അല്പഭേദം ഉണ്ട. ഓളം, താക്കോൽ, തൊടം, താളി, ഒറങ്ങുന്നു, തല്ലുന്നു, കരയുന്നു, ഇങ്ങനെ ചിലത മലയാളത്തിൽ നൂതനങ്ങളായിട്ടും ഉണ്ട.[11] ക്രമേണ പിന്നെ പിന്നെ ഹിന്ദുസ്താനി, ഇംഗ്ലീഷു മുതലായ അന്ന്യഭാഷകളിൽനിന്ന എടുത്തതായും ഉണ്ട.

അതിനാൽ പ്രസിദ്ധശബ്ദങ്ങളെക്കുറിച്ച ഈ പുസ്തകം പ്രവൃത്തിക്കുന്നു.

ഇതിലെ ക്രമം: ൧ാമത—അക്ഷരകാണ്ഡം; ൨ാമത—സന്ധികാണ്ഡം; ൩ാമത—പദകാണ്ഡം; ൪ാമത—സമാസകാണ്ഡം; ൫ാമത—ധാതുകാണ്ഡം; ൬—ക്രിയാകാണ്ഡം; ൭—പ്രയോഗകാണ്ഡം; ൮—അലംകാരകാണ്ഡം. ഇങ്ങനെ ൮ കാണ്ഡങ്ങളെ കൊണ്ട ഈ പുസ്തകം പരിപൂൎണ്ണമായിരിക്കുന്നു.

---

11, ഈ പദവർഗീകരണത്തിൽ അനവധാനതയും ഉപരിപ്ലവതയും കാണാം. ഇല്ലം, ഊൺ എന്നിവയും മനൈ, ഇലൈ എന്നിവയും തമിഴിലും ഉണ്ട്. അതുപോലെ ശുദ്ധമലയാളപദങ്ങളായി ഉദാഹരിക്കുന്നവയിൽ ഉറങ്ങുന്നു (ഉറങ്കുകിറാൻ) എന്ന പദം വർത്തമാനകാലത്തമിഴിലും പ്രയോഗത്തിലുണ്ട്. ഗ്രന്ഥകാരന് മററു ദ്രാവിഡഭാഷകളുമായി പറയത്തക്ക പരിചയമൊന്നും ഉണ്ടായിരുന്നില്ല എന്നാണ് ഈ വർഗീകരണം തെളിയിക്കുന്നത്. തുളുപദമാണെന്ന് കാണിക്കുന്ന വിശ്ശത്തി, പിശ്ശാത്തി (പേനക്കത്തി) ആയിരിക്കണം. തുളുവിലെ പദം 'ബീസത്തി' എന്നാണ്. ചോമ (ചുമ) തുളുവിൽ 'കെമ്മൊ' ആണ്. ഊൺ തുളുവിൽ 'ഉണസ്' എന്നാണ്.

# അക്ഷരകാണ്ഡം

ചോദ്യം—മലയാള വാക്കിന്ന അക്ഷരങ്ങൾ എത്രവിധങ്ങളാകുന്നു.

ഉത്തരം — സ്വരങ്ങൾ എന്നും വ്യഞ്ജനങ്ങൾ എന്നും രണ്ടുവിധങ്ങളാകുന്നു.

ചോദ്യം—സ്വരങ്ങൾ ഏതെല്ലാം.

ഉത്തരം — അ-ആ-ഇ-ഈ-ഉ-ഊ-ഋ-ൠ-ഌ-ൡ-ഏ-ഐ - ഓ - ഔ- അം-അഃ.[12] ഇങ്ങനെ ൧൬ അക്ഷരാഭ്യാസത്തുംകൽ സംസ്കൃതവാക്കിന്നുകൂടി ഉപയോഗമായി പഠിക്കുന്നു. മലയാളവാക്കിൽ ൠ, ൡ എന്ന രണ്ടു ദീർഘങ്ങൾ കുറവും, എ, ഒ എന്ന രണ്ടു ഹ്രസ്വങ്ങൾ കൂടുകയും ഉണ്ടു. അതുകൊണ്ടു ൧൬ സ്വരം എന്ന ശരിതന്നെ ആകുന്നു.[13]



ചോദ്യം—അം, അഃ - എന്ന അകാരോച്ചാരണഭേദമല്ലയൊ.

ഉത്തരം —അല്ല. മകാരാംശസദൃശമായിരിക്കുന്ന അനുസ്വാരവും ഹകാരാംശസദൃശമായിരിക്കുന്ന വിസർഗ്ഗവും[14] വ്യഞ്ജനസദൃശങ്ങളായി വെറെ രണ്ടു സ്വരങ്ങൾതന്നെ. അതിനാൽ ഇതു രണ്ടും സ്വരങ്ങളുടെ അന്തത്തുംകൽ പ്രയോഗിക്കുന്നതാകകൊണ്ടു സ്വരങ്ങളുടെ കൂട്ടത്തിൽ ചെക്കുന്നതും അകാരോപരി സ്വരൂപം കാണിക്കുന്നതും നടപ്പാകുന്നു. ഇം-ഇഃ ; ഉം-ഉഃ ഇത്യാദികളിലും

---

12. എകാരഒകാരങ്ങളുടെ ദീർഘങ്ങളെ അടിസ്ഥാനസ്വരങ്ങളിൽ ഉൾപ്പെടുത്തിയ ഗ്രന്ഥകാരൻ പ്രയോഗത്തിൽ ഈ രണ്ടു സ്വരങ്ങൾക്കുള്ള ഹ്രസ്വദീർഘഭേദം വ്യവച്ഛേദിച്ചു കാണിക്കുന്നില്ല.

13. മലയാളത്തിലെ അടിസ്ഥാനസ്വരങ്ങളെക്കുറിച്ച് പറയുമ്പോൾ ഹ്രസ്വങ്ങളായ എകാരഒകാരങ്ങളെ പരിഗണിക്കാത്തതിന് ഇങ്ങനെ വളച്ചുകെട്ടി ഒരു യുക്തി പ്രദർശിപ്പിക്കുന്നത് ശാസ്ത്രീയമല്ല.

14. വിസർഗം ഹകാരസദൃശമായ സ്വനമാണെന്ന് മലയാളോച്ചാരണത്തെ സംബന്ധിച്ചിടത്തോളം പറയുന്നത് ശരിയാണോ ? പിൻ വരുന്ന ഖരശബ്ദത്തിന് അനുസ്യൂതമായ സഘോച്ചാരണമാണ് മലയാളത്തെ സംബന്ധിച്ചിടത്തോളം വിസർഗത്തിനുള്ളത്. ദുഃഖം > [ദുക്ഖം]; അന്തഃകരണം > [അന്തക്കരണം.]

വരുന്നതാകുന്നു.[15] ഇതുകളിൽ അ, ഇ എന്നുതുടങ്ങി ഒരു മാത്രകൊണ്ടു ഉച്ചരിക്കുന്നതിന്നു ഹ്രസ്വമെന്നു പെരാകുന്നു. ആ, ഠരം ഇങ്ങനെ രണ്ടു മാത്രകൊണ്ടു ഉച്ചരിക്കുന്നതു ദീർഘമാകുന്നു. ഌ-എന്നും വിസർഗ്ഗവും സംസ്കൃതസംബന്ധി ശബ്ദങ്ങൾക്കെ പ്രയോഗമൊള്ളു.[16]

ഉദാഹരണം : ക്ലപ്തി[17] ചെയ്താൽ ദുഃഖിക്കേണ്ടാ

ചോദ്യം—വ്യഞ്ജനങ്ങൾ ഏതെല്ലാം.

ഉത്തരം —താഴെ കാണിക്കുന്നു.

| ഖരം | അതിഖരം | മൃദു | ഘോഷം | അനുനാസികം | |
|---|---|---|---|---|---|
| ക | ഖ | ഗ | ഘ | ങ | കവർഗ്ഗം — കണ്ഠ്യം |
| ച | ഛ | ജ | ഝ | ഞ | ചവർഗ്ഗം — താലവ്യം |
| ട | ഠ | ഡ | ഢ | ണ | ടവർഗ്ഗം — മൂർദ്ധന്യം |
| ത | ഥ | ദ | ധ | ന | തവർഗ്ഗം — ദന്ത്യം |
| പ | ഫ | ബ | ഭ | മ | പവർഗ്ഗം — ഓഷ്ഠ്യം |

| | | | | |
|---|---|---|---|---|
| യ | ര | ല | വ | അന്തസ്ഥങ്ങൾ |
| ശ | ഷ | സ | ഹ | ഊഷ്മാക്കൾ |
| റ | ള | ഴ | | പ്രതിവർണ്ണങ്ങൾ |

ഇങ്ങനെ സ്വരവ്യഞ്ജനങ്ങൾ കൂട്ടംപൊൾ ൫൧.

---

15. അനുസ്വാരവിസർഗങ്ങളെ അടിസ്ഥാനസ്വരമാലയിൽ ചേർക്കുന്നതിന് ഗ്രന്ഥകാരൻ പ്രദർശിപ്പിക്കുന്ന യുക്തി തീരെ സ്വീകാര്യമല്ല.

16. ഌകാരത്തിന്റെ ഹ്രസ്വദീർഘങ്ങളും അങ്ങനെയല്ലേ ?

17. ക്ഌപ്തി എന്നാണ് ഉദ്ദേശിച്ചിരിക്കുന്നത്.

ഇവകൾക്ക വർണ്ണങ്ങൾ എന്നും അക്ഷരങ്ങൾ എന്നും പെരുണ്ടു. അക്ഷരപാഠത്തുംകൽ ഴ, റ രണ്ടും നീക്കി, ക്ഷ ഇവകൂടി ൫൧ പഠിക്കുന്നു.[18]

ചൊദ്യം—ഴ, റ തള്ളുന്നതിന്നും, ക്ഷ കൂട്ടുന്നതിന്നും ഹെതു എന്ത്.

ഉത്തരം —പ്രത്യക്ഷരം എന്നു പറയുന്നത ഒന്നിന്റെ പകരം ചിലെടത്തു പ്രയൊഗിക്കെണ്ടതാകുന്നു. സംസ്കൃതത്തിൽ ല എന്നതിന്ന പ്രത്യക്ഷരം ള എന്നും തമിഴിനെ അനുസരിച്ചു ര എന്നതിന്ന പ്രത്യക്ഷരം റ എന്നും ള എന്നതിന്ന ഴ എന്നും കൂടി മലയാളഭാഷയിൽ സ്വീകരിച്ചു. മൂന്നിന്നും സ്ഥാനവും സംജ്ഞയും അതാത പ്രധാനാക്ഷരത്തിന്റെതന്നെയാകുന്നു. മലയാളത്തിൽ സംസ്കൃതത്തെ അനുസരിച്ചിട്ടുള്ള അക്ഷരപാഠമാകകൊണ്ടു ദ്രാവിഡകെരളപ്രത്യക്ഷരങ്ങളെ അക്ഷരപാഠത്തുംകൽ ചെൎക്കുന്നില്ലാ.[19] ക്ഷ എന്നുള്ളതു കകാരഷകാരങ്ങളുടെ കൂട്ടക്ഷരമാകുന്നു.

അത മംഗളകരമെന്നു ഒരു പ്രമാണത്തെ അനുസരിച്ചു മംഗളാർത്ഥമായി അക്ഷരാന്തത്തുംകൽ പഠിച്ചുവരുന്നു.

ചൊദ്യം—കൂട്ടക്ഷരമെന്നാൽ എങ്ങനെ.

ഉത്തരം —എടക്ക സ്വരങ്ങൾ കൂടാതെ, രണ്ടൊ അധികമൊ വ്യഞ്ജനങ്ങളുടെ കൂട്ടമാകുന്നു.

---

18. ‘അമ്പത്തൊന്നക്ഷരാളീ’ എന്ന ചൊല്ല് അന്വർത്ഥമാകാൻ പാടുപെടുകയാണ്.

19. സംസ്കൃതത്തിൽ ലകാരളകാരങ്ങൾക്ക് പ്രായേണ സ്വാതന്ത്ര്യപരിവർത്തനം സംഭവിക്കുന്നു. എന്നാൽ മലയാളത്തിൽ രേഫ റകാരങ്ങൾക്കും ളകാരഴകാരങ്ങൾക്കും അത് സംഭവിക്കാത്തതുകൊണ്ട് ഗ്രന്ഥകാരന്റെ വാദം ബാലിശമാണ്. മാത്രമല്ല, രേഫറകാരങ്ങളെ മാററി ഉപയോഗിക്കരുത് എന്ന് ഗ്രന്ഥകാരൻതന്നെ ഇനിയൊരിടത്ത് പറയുന്നുണ്ട്. അങ്ങനെ വരുമ്പോൾ പ്രത്യക്ഷരം എന്ന സങ്കല്പത്തിനുതന്നെ വ്യാകരണത്തിൽ സാംഗത്യമില്ലെന്നു പറയേണ്ടിവരും.

ഉദാഹരണം—വൃക്തം: ഖ ; ശാസ്ത്രം: ന ; ശാസ്ത്രപൃക്തം: ര് ; മൂർദ്ധ്ന്യുപാഘ്രാണം[20]: ഏ. ഇവിടെ ഭിന്നാക്ഷരങ്ങളുടെ കൂട്ടം. പച്ച, മാങ്ങ, ചക്ക, വിത്ത. ഇവിടെ അതാത അക്ഷരങ്ങളെതന്നെ ദ്വിത്വമാക്കി കൂട്ടുന്നു എന്നു ഭേദം.

ചോദ്യം—പ്രത്യക്ഷരങ്ങൾക്ക സ്ഥാനവും സംജ്ഞയും ഒന്നെങ്കിൽ പ്രധാനാക്ഷരങ്ങളുടെ സ്ഥാനത്ത അതുകളെ ഇച്ഛപൊലെ പ്രയൊഗിക്കരുതയൊ.

ഉത്തരം —സംസ്കൃതത്തിൽ വിരൊധമില്ലാ.

ഉദാഹരണം: മംഗളം - മംഗലം, നീളാ - നീലാ; 'ചൈതൊനളംകാമയതെനളങ്കാം' — 'ചൈതൊനലംകാമയതെനലങ്കാം' എന്ന നൈഷധം. ളകാരപ്രാസത്തിങ്കൽ: 'ചലിതയാവിദധെകളമെഖളം കളകളൊളകളൊള ദൃശാന്ന്യയാ' എന്ന മാഘം. മലയാളവാക്കിൽ അർത്ഥഭേദത്തെ അനുസരിച്ചു പ്രത്യക്ഷരങ്ങൾക്ക നിയമമുള്ളതിനാൽ നിയമത്തെ അനുസരിച്ചുതന്നെ അതാത വാക്കുകളിൽ പ്രയൊഗിക്കണം.

ഉദാഹരണം: കലം-കളം, കലി-കളി-കഴി, കുളി-കുഴി, കര-കറ, കരി-കറി, എള്ള്-എല്ല് ഇവകൾക്ക മാറിക്കൂടാ.

ചോദ്യം—ഴ എന്നതു പ്രത്യക്ഷരമെന്ന എങ്ങനെ അറിയുന്നു. ഷ-പ്രത്യക്ഷരമാകരുതയൊ.[21]

ഉത്തരം—തമിഴ [വാള, പളം, തൊവാള], [വാഴ, പഴം, തൊവാഴ] എന്ന മലയാളത്തിൽ പ്രയൊഗംകൊണ്ടു സ്പഷ്ടമാകുന്നു.[22]

---

20. 'ശിരസ്സിൽ ചുംബിക്ക' എന്നു് പദാർത്ഥം.

21. ഷകാരത്തിന്റെ പ്രത്യക്ഷരമാണ് ഴകാരം എന്നു് പറയാമോ എന്നായിരിക്കാം വിവക്ഷിക്കുന്നതു്.

22. തമിഴിൽ ഴകാരോച്ചാരണം ഇല്ല എന്ന തെററായ ധാരണയിൽ നിന്നാണ് ഗ്രന്ഥകാരനു് ഇങ്ങനെ വാദിക്കേണ്ടിവരുന്നതു്. ദക്ഷിണകേരളീയനായ ഗ്രന്ഥകാരനു് പരിചയമുള്ള തമിഴുച്ചാരണത്തിൽ ഴകാരം ഉണ്ടായിരുന്നിരിക്കില്ല.

ചൊദ്യം—കൊവിൽ, ദെവൻ, ആൾ, ഏററം, അവൻെറ ഇങ്ങനെയുള്ള വാക്കുകൾക്കു വെണ്ടി ൽ, ൻ, ൾ, ററ, ൻറ-ഒരം വർണ്ണങ്ങളെക്കൂടി സ്വീകരിക്കെണ്ടുയൊ.

ഉത്തരം —ആദിമൂന്നും ക്രമെണ ല, ന, ള വർണ്ണങ്ങൾ അകാരം കൂടാതെ പ്രയൊഗിക്കപ്പെട്ടവയാകുന്നു.

നാലാമത-റ-രണ്ടു കൂടിയതും ൫-ാമത-ന്, റ് കൂട്ടിച്ചെർത്തതുമാകുന്നു.

ദൃഷ്ടാന്തം : കൊവിലകം, ദെവനപ്പൊൾ, ആളടുത്തു ഇത്യാദികളിൽ മെൽ അകാരം ചെരുമ്പൊൾ സ്പഷ്ടമാകുന്നു. ശെഷം എഴുത്തുകൊണ്ടു സ്പഷ്ടമാകുന്നു. സംസ്കൃതത്തിൽ യൽ, തൽ ഇത്യാദികളിൽ അകാരം കൂടാത്ത തകാരമാകുന്നു

ചൊദ്യം—വ്യഞ്ജനങ്ങളിൽ ന എന്ന ഒന്നു പഠിക്കുന്നു.[23] നളനൊടു എന്ന പദത്തിൽ ഒന്നാമത്തെതും മൂന്നാമത്തെതും അക്ഷരം ഭെദപ്പെടുത്തി ഉച്ചരിക്കുന്നു. അതിനാൽ വെറെ തന്നെയൊ.

ഉത്തരം —അല്ലാ, ഒന്നുതന്നെ. അല്പം ഭെദത്തൊടുകൂടി ഉച്ചരിക്കുന്നു. അതിൽ ആദ്യം ദന്താഗ്രത്തുങ്കലും പിന്നത്തെ ദന്തമൂലത്തുങ്കലും[24] ജിഹ്വാഗ്രം തൊടീച്ചു ഉച്ചരിക്കുന്നത എന്ന മാത്രം ഭെദം. രണ്ടും ദന്തസ്ഥാനഭവങ്ങൾതന്നെ ആകുന്നു. എന്നാൽ പ്രായെണ പദത്തിൻെറ ആദ്യത്തുങ്കലും ചില കൂട്ടക്ഷരങ്ങളിലും ദന്താഗ്രസംബന്ധികളാക്കിയും ശെഷങ്ങളെ ദന്തമൂലസംബന്ധികളാക്കിയും ഉച്ചരിക്കുന്നത മലയാളത്തിലെ നടപ്പാകുന്നു. ദന്തമൂലസംബന്ധമായിതന്നെ എല്ലാം ഉച്ചരിച്ചാലും വിരൊധമില്ലാ.[25]

---

23. നകാരത്തെക്കുറിച്ച് കൂടുതൽ വിശദീകരിക്കുന്നു എന്ന് വിവക്ഷ.

24. ഊന്ന്.

25. അതായത്, വർത്സ്യോച്ചാരണം എല്ലാടത്തും ആകാമെന്ന്! തമിഴിൽ അങ്ങനെയാണ്.

ഉദാഹരണം: നിനച്ചു, നാനാവിധം, ന്യൂനത്വം, മാന്യത്വം, വന്നുചെന്നു, മന്നവൻ, കന്നങ്ങൾ, കനകം, മനസ്സിനെ ഇത്യാദി.

ചോദ്യം—വ്യഞ്ജനങ്ങൾക്കമേൽ സ്വരം കൂടാതെ ഉച്ചാരണമുണ്ടൊ.

ഉത്തരം—പദാന്തത്തുങ്കൽ വളരെ പ്രയോഗങ്ങളുണ്ടു. ഉദാ: രാമൻ, അവൾ, കാല്, കാത്, ഏത്, എന്ത്, താണ്, താഴ് ഇത്യാദി. ഇതുകളിലെ അന്ത്യവ്യഞ്ജനങ്ങൾക്ക അർദ്ധമാത്രയാകുന്നു.[26]

ചോദ്യം—അക്ഷരങ്ങൾ ഏതെല്ലാം സ്ഥാനത്തുന്ന പുറപ്പെടുന്നു.

ഉത്തരം—അ, ആ, ഹ, വിസർഗ്ഗം, കവർഗ്ഗം. ഇതുകൾ കണ്ഠം എന്ന തൊണ്ടയിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു കണ്ഠ്യങ്ങൾ എന്നു പെരു വന്നു. എന്നാൽ അന്യസ്ഥാനസംബന്ധം കൊണ്ടു സ്വരങ്ങളിൽനിന്നു ഭേദപ്പെടുന്നു. ഇ, ഈ, യ, ശ, ചവർഗ്ഗം. ഇതുകൾ താലു എന്ന അണ്ണാക്കിൽനിന്നു പൊറപ്പെടുന്നു. അതുകൊണ്ടു താലവ്യങ്ങൾ എന്നു പെരു വന്നു. ഋ, ൠ, ര, റ, ഷ, ടവർഗ്ഗം. ഇതുകൾ മൂർദ്ധാവ എന്ന മെത്തൊണ്ണയിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു മൂർദ്ധന്യങ്ങൾ എന്നു പെരു പറയുന്നു. ഌ, ൡ, ല, ള, ഴ, സ, തവർഗ്ഗം. ഇതുകൾ ദന്തം എന്ന പല്ലിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു ദന്ത്യങ്ങൾ എന്നു പെരു പറയപ്പെടുന്നു. ഉ, ഊ, അനുസ്വാരം, പവർഗ്ഗം. ഇതുകൾ ഓഷ്ഠം എന്ന ചുണ്ടിൽനിന്നു പുറപ്പെടുന്നു. അതുകൊണ്ടു ഓഷ്ഠ്യങ്ങൾ എന്നു പറയപ്പെടുന്നു. ഇതുകളിൽ വർഗ്ഗാന്ത്യങ്ങൾക്കും അനുസ്വാരത്തിനും നാസികാസംബന്ധം കൂടി ഉള്ളതിനാൽ അതുകളെ അനുനാസികങ്ങൾ എന്നുംകൂടി പറയുന്നു. എ, ഏ, ഐ, ഒ, ഓ, ഔ ഇതുകളെ സംസ്കൃതം അനുസരിച്ചു സന്ധിയിൽ പ്രധാനങ്ങളാകകൊണ്ടു സന്ധ്യക്ഷരങ്ങൾ എന്നും പറയപ്പെടുന്നു.[27] അക്ഷര

---

26. കാത്, ഏത്, എന്ത്, താണ്, താഴ് എന്നിവയിലെ അന്ത്യവ്യഞ്ജനം സ്വരസ്പർശമില്ലാത്തതാണെന്ന് എങ്ങനെ പറയും ?

27. സന്ധ്യക്ഷരങ്ങൾ എന്നു പറയുന്നത് സന്ധിയിൽ പ്രധാനങ്ങളാകുന്നതുകൊണ്ടാണെന്നുള്ളത് ശരിയല്ല. സ്വരയോഗമുള്ളതുകൊണ്ടാണ് സന്ധ്യക്ഷരം എന്ന് പേരിട്ടിരിക്കുന്നത്.

ങ്ങളെ വെറെ പറയെണ്ടടുത്ത അകാരം, കകാരം, ളകാരം ഇങ്ങനെ കാരപ്രത്യയം ചെർത്ത പറയാം. ര എന്നതിന്ന മാത്രം ഇഫ പ്രത്യയം ചെൎത്ത രെഫമെന്ന പറയണമെന്ന സംസ്കൃതത്തെ അനുസരിച്ച മലയാളവാക്കിലും വ്യവസ്ഥയുണ്ട.

ചൊദ്യം—അകാരം എത്രവിധമുണ്ട.

ഉത്തരം —വിവൃതമെന്നും സംവൃതമെന്നും രണ്ടു വിധമുണ്ട. അത് എന്നടത്ത അകാരം വിവൃതമായും ഗജം എന്നടത്ത ഗകാരൊപരി അകാരം സംവൃതമായും ഇരിക്കുന്നു. ഇങ്ങനെ ജനം, ദയാ ഇത്യാദികളിൽ മുൻപിലത്തെ അകാരം സംവൃതമായും രണ്ടാമത്തെ വിവൃതമായും മലയാളവാക്കിൽ പ്രയൊഗിച്ചു വരുന്നത ഒരു നടപ്പെന്നു മാത്രമെ ഉള്ളൂ. എല്ലാം വിവൃതമാക്കി പ്രയൊഗിച്ചാലും വിരൊധമില്ലാത്തതിനാൽ എഴുത്തിൽ ഭെദം സൂചിപ്പിക്കുന്നില്ലാ. വിവൃതമെന്ന പറയുന്നത അകാരം തൊറന്ന ചൊല്ലുക. സംവൃതമെന്ന നന്നെ തുറക്കാതെ ഉച്ചരിക്ക എന്ന ഭെദം. സംവൃതം പ്രായെണ പദത്തിന്റെ ആദ്യം വരുന്ന മൃദുക്കൾക്കും അന്തസ്ഥങ്ങൾക്കും മീതെ വരുന്നു. ഗജം, ജനം, ദന്തം, ബലം, യത്നം, രക്ഷാ ഇത്യാദി. അല്ലാത്തടത്ത വിവൃതമാകുന്നു. ചരട്, മലര്, അവള്, ദാന്തൻ, ബാലൻ, പരവശൻ, കലവറ ഇത്യാദി.[28]

ചൊദ്യം—ഉപരിസ്വരം കൂടാതെയും കൂടിയും ഉള്ള വ്യഞ്ജനങ്ങൾക്ക എഴുത്തിൽ ഭെദം കൂടാതെ കാണുന്നത എന്തുകൊണ്ട.

ഉത്തരം —അൎത്ഥവശാൽ അറിയാവുന്നതാകകൊണ്ട ഉപെക്ഷകൊണ്ട എഴുതുന്നില്ലാ. ഇതിന്മണ്ണം എ, ഒ എന്നു ഏകമാത്രെക്കും ദ്വിമാത്രെക്കും അൎത്ഥഭെദമുള്ളെടത്ത ഒരുപൊലെ എഴുതുന്നു.

---

28. എകാരച്ഛായയിലുള്ള ഉച്ചാരണത്തെയാണ് ഇവിടെ അകാരത്തിന്റെ സംവൃതോച്ചാരണഭേദമായി പരിഗണിക്കുന്നത്.

**ഉദാഹരണം**

| ശബ്ദം | അർത്ഥം |
|---|---|
| എട് | എടുത്താലും |
| ഏട് | താളിയോല |
| എട | മദ്ധ്യസ്ഥലം |
| തൊട് | തൊട്ടാലും |
| തൊട | വെള്ളം ഒലിക്കുന്ന വഴി |
| തൊട | കർണ്ണാഭരണം |

ഇവിടെ എട്, ഏട്, എട, തൊട്, തോട്-തോട ഇങ്ങനെ രെഖാഭെദം സ്പഷ്ടമാക്കി എഴുതുന്നത യുക്തമാകുന്നു. ഇതിൻവണ്ണം ചില സ്വരങ്ങൾ അനുനാസികങ്ങളായിട്ടും ശുദ്ധങ്ങളായിട്ടും ഉണ്ടു.[29] അനുനാസികം അവ്യയപ്രകരണത്തിൽ വിവരിച്ചു എഴുതും. അതിന്റെ സൂചകരെഖ ഇല്ലാഞ്ഞാലും ഔചിത്യംകൊണ്ടു സുബൊധമാകകൊണ്ടു എഴുതാറില്ല. സ്വരം ഇല്ലാത്ത വ്യഞ്ജനാക്ഷരത്തിനു ഉപരി അർദ്ധചന്ദ്രരെഖയും അനുനാസികത്തിന്നുമെൽ അനുസ്വാരരെഖ[30] കൂട്ടിയും എഴുതെണ്ടതാകുന്നു.

29. അനുനാസികീകൃതസ്വരങ്ങളെക്കുറിച്ച് മററു വ്യാകരണകർത്താക്കൾ സൂചിപ്പിക്കുന്നില്ല.

30. അനുസ്വാരരേഖയായും മീത്തൽ തന്നെയാണ് ഉപയോഗിച്ചിരിക്കുന്നതു്.

# സന്ധികാണ്ഡം

ചൊദ്യം—സന്ധി എന്താകുന്നു.

ഉത്തരം —പദങ്ങളിൽവച്ചൊ പദാവയവങ്ങളായിരിക്കുന്ന ധാതു, ആഗമം, പ്രത്യയം തുടങ്ങിയ അവയവങ്ങളിൽവച്ചൊ രണ്ടു കൂട്ടി ചെൎക്കുംപൊൾ പൂൎവാന്ത്യാക്ഷരങ്ങൾക്കും പരാദ്യക്ഷരങ്ങൾക്കും ഭെദപ്പെടുത്തുന്നതും അതിന്റെ വിധിയും ആകുന്നു. ഇവിടെ നിത്യവിധിക്കു വരുമെന്നും വരെണമെന്നും ഇഷ്ടപൊലെ വരുത്താമെന്നൊടത്ത വരാമെന്നും വരുന്നു എന്നും എഴുതും.[31]

ചൊദ്യം—സന്ധി എത്രവിധം.

ഉത്തരം —ലൊപസന്ധി എന്നും ആഗമസന്ധി എന്നും ആദെശസന്ധി എന്നും മൂന്നു വിധമാകുന്നു. സന്ധിയിൽ ലൊപം വരുന്നൊടത്ത ലൊപസന്ധിയാകുന്നു. അകാരത്തിന്നു സ്വരം മെൽ വരുമ്പൊൾ ലൊപം വരാം. പ്രഥമൈകവചനത്തിൻമെൽ വരുമ്പൊൾ ലൊപം വെണം. ഇതിന്മണ്ണം പദാവയവങ്ങളിലെ വിധിയെല്ലാം നിത്യംതന്നെ ആകുന്നു. അകാരലൊപത്തിന്നു—

ഉദാഹരണം: പല-എടത്തും എന്നു കൂട്ടിചെൎക്കുംപൊൾ ലകാരത്തിന്റെ മെൽ ഉള്ള അകാരത്തിന്നു ലൊപം വന്നു പലെടത്തും എന്നു വരുന്നു. ശബ്ദത്തിന്നു ലൊപം എന്നാൽ കെൾക്കാതെ ഭവിക്കുകയാകുന്നു. ഇതിന്മണ്ണം അല്ല-എടൊ = അല്ലെടൊ, ഇല്ല-എത്രും = ഇല്ലെത്രും. ഇതുകളിൽ പക്ഷാന്തരത്തുങ്കൽ മെൽപറയുന്ന ആഗമസന്ധിയും ആദെശസന്ധിയും വരാം.

ഉദാഹരണം: പലയടം[32] - പലേടം, അല്ലയെടൊ - അല്ലെടൊ, ഇങ്ങനെ രണ്ടൊ അധികമൊ വിധം വരുന്നൊടത്ത പക്ഷാന്തരവിധി

---

31. സാർവത്രികത്വമുള്ള വ്യാകരണനിയമങ്ങൾ പ്രതിപാദിക്കുമ്പോൾ 'വരും' 'വരണം' എന്നിവയും, വികല്പപ്രയോഗങ്ങളാണെന്ന് സൂചിപ്പിക്കേണ്ടി വരുമ്പോൾ 'വരാം' 'വരുന്നു' എന്നുമാണ് ഈ ഗ്രന്ഥത്തിൽ ഉപയോഗിച്ചിട്ടുള്ളത് എന്ന് സൂചിപ്പിക്കുന്നു.

32. വിലക്ഷണരൂപം.

യെന്നു പറയും. പ്രഥമൈകവചനത്തിൽ രാമ - അൻ = രാമൻ.[33] എകാരലൊപത്തിന്ന ഉദാ: വാ - എടാ = വാടാ; പൊ - എടാ = പൊടാ ഇത്യാദി.

ചൊദ്യം—ആഗമം എന്നാൽ എന്ത.

ഉത്തരം —എടക്ക വന്നു ചെരുന്ന ശബ്ദാംഗമാകുന്നു. അത നാമത്തിന്നും ധാതുവിന്നും അന്തത്തുങ്കലും പ്രത്യയങ്ങൾക്ക ആദിക്കും ചെരും. അന്ത്യത്തെ അന്ത്യാഗമമെന്നും ആദിയെ ആദ്യാഗമമെന്നും പറയുന്നു. സന്ധിയിൽ അക്ഷരം വെറെ ആഗമിക്കുന്നെടത്ത ആഗമസന്ധിയാകുന്നു. പ്രായെണ ഉ-യ-വ-ങ്ങൾ സ്വരസന്ധിയിൽ ആഗമങ്ങളാകുന്നു. ഉകാരാഗമത്തിന്ന ഉദാഹരണം: പദാന്തവ്യഞ്ജനങ്ങൾക്ക പദാദിവ്യഞ്ജനം പരമാകുമ്പൊൾ ഉകാരം വരാം. വാക്ക്-നന്ന, കൂട്ടുമ്പൊൾ വാക്കനന്ന എന്നാകുന്നു. ഇതിന്മണ്ണം പാട്ട് - കെൾക്കണം = പാട്ടുകെൾക്കണം എന്ന ഉകാരംകൂടി ഇടക്ക വരുന്നു. ഇതിന്മണ്ണം പട്ടു കിട്ടി, പാലു കുറുക്കി, തൈരു കലക്കി, ചൊറു വിളമ്പി, എഴു ലോകം, വാളു മിനുത്തു, പൊരു തുടങ്ങി, നാടു പിടിച്ചു, ഖീരന്മാരു സുഖിച്ചു ഇത്യാദി.[34] യകാരാഗമത്തിന്ന—

ഉദാഹരണം: പദാന്തങ്ങളായിരിക്കുന്ന അ, ആ, ഇ, ഐ ഇവകൾക്കും താലവ്യസന്ധ്യക്ഷരങ്ങൾക്കും മെലെ സ്വരം വരുന്നത കൂട്ടുമ്പൊഴും ഓഷ്ഠ്യസന്ധ്യക്ഷരങ്ങൾക്ക മെൽ താലവ്യസ്വരങ്ങൾ വരുന്നത ചെൎക്കുമ്പൊഴും ഉപരിസ്വരത്തിൻെറ താഴെ ചെന്ന യ്

---

33. സിദ്ധാന്തപരമായി 'രാമൻ' എന്ന പദത്തിൽ അകാരലോപം ഉണ്ടെന്നുള്ളത് ശരിയായിരിക്കാം. എന്നാൽ രാമ, കൃഷ്ണ, ഗോപാല, നാരായണ, തുടങ്ങിയവയെ അകാരാന്തങ്ങളായ സംജ്ഞാനാമപ്രകൃതികളെന്ന് കല്പിക്കേണ്ടതില്ല. ഈ പ്രകൃതികൾക്ക് പ്രയോഗമില്ലെന്നു മാത്രമല്ല, മററു തരത്തിലുള്ള രൂപപരിണാമങ്ങൾ സംഭവിക്കുന്നുമില്ല. അതുകൊണ്ടു് ഇവയെ വിഛേദനം ചെയ്തു കാണിക്കേണ്ടതില്ല.

34. പാട്ട്, പട്ട്, പാല്, തൈര് മുതലായ പദങ്ങൾ വ്യഞ്ജനാന്തങ്ങളായി പരിഗണിച്ചതിൻെറ ഫലമാണ് ഈ അസാധാരണസന്ധിനിയമം. 'ആദ്യാഗമം' 'അന്താഗമം' എന്ന ആഗമഭേദങ്ങൾ കല്പിക്കേണ്ടി വന്നതും ഇതുകൊണ്ടുതന്നെ.

എന്ന ആഗമം വരാം ക്രമെണ[35] ഉദാഹരിക്കുന്നു: മല - അടി = മലയടി; മല - ആളം = മലയാളം; വാഴ - ഇല = വാഴയില; തറ - ഈറൻ = തറയീറൻ; തലയുണങ്ങി, എണ്ണയൂറി ഇത്യാദി. ഋ, ഌ ആദ്യന്തങ്ങളായും ഐ, ഔ ആദ്യന്തങ്ങളായും മലയാളവാക്കുകൾക്കു പ്രസിദ്ധിയില്ലാ. സംസ്കൃതസംബന്ധത്താൽ ആദിയായി ചിലതുണ്ടു. പല - ഋണങ്ങൾ = പലയൃണങ്ങൾ; നല്ല - ഐശ്വര്യം = നല്ലയൈശ്വര്യം; വെല - ഔദാസിന്യത്തോടെ = വെലയൗദാസിന്യത്തോടെ[36] ചെയ്യുന്നു. ആകാരത്തിന്നു ഉദാഹരണം: വാടാ - ഇവിടെ = വാടായിവിടെ; നെടാ - ഏത്തും = നെടായേത്തും. ഇകാരാന്തത്തിന്നു: പൊളി - അല്ലാ = പൊളിയല്ലാ; അടിയൊളം, മുടിയുണ്ടു. ഈകാരാന്തത്തിന്നു: സ്ത്രീ - ഇവർ = സ്ത്രീയിവർ; സ്ത്രീയൊടു. എകാരാന്തത്തിന്നു: നെരെ - എന്നൊട്ടു = നെരെയെന്നൊടു. ഓഷ്ഠ്യസന്ധ്യക്ഷരം അന്തത്തിലുള്ള പദത്തിന്മെൽ താലവ്യസ്വരം വരുന്നെടത്തു ഉദാ: നൊരൊ - ഇത = നൊരൊയിത; മൊരൊയലയൊ, ഓരൊയെലം[37] ഇത്യാദി. ഓഷ്ഠ്യസ്വരങ്ങൾക്കു മെൽ സ്വരം വരുമ്പൊഴും, ആകാരത്തിന്മെൽ ഓഷ്ഠ്യസ്വരം വരുന്നെടത്തും വകാരാഗമം വരാം. ഉദാ: ഗുരു - അരുളിച്ചെയ്തു = ഗുരുവരുളിച്ചെയ്തു; ബന്ധുവാണു; ശത്രുവില്ലാ; പശുവുണങ്ങി; പശുവെണങ്ങി; [38]വിന്ദുവൊളം; എപ്പൊഴൊവൊരിക്കൽ ഇത്യാദി. ആകാരാന്തത്തിന്നു: പൊടാവുണത്തണ്ടാ; വാടാവൂണുകഴിക്കാം; ചെരാ - ഒരിക്കലും = ചെരാവൊരിക്കലും[39] ഇത്യാദി.

---

35. ക്രമത്തിൽ എന്നായിരിക്കണം ഉദ്ദേശ്യം.

36. ഈ മാതിരി സന്ധികളെ വിലക്ഷണരൂപങ്ങളായേ കരുതാവൂ.

37. മോരോ, എലയോ എന്നിവ ചേർന്നു് മോരോയെലയോ എന്നാകും എന്നാണ് കാണിക്കുന്നതു് എന്നു തോന്നുന്നു. 'ഒരൊയെലം' എന്താണെന്നു മനസ്സിലാകുന്നില്ല.

38. ബിന്ദു ?

39. രണ്ടും വിലക്ഷണസന്ധികൾ.

ഹ്രസ്വാന്തപദങ്ങളിൽനിന്നും പ്രതിവൎണ്ണാന്തപദങ്ങളിൽനിന്നും പരങ്ങളായിരിക്കുന്ന ക, ച, ത, പ, ജ, ശ, ഇവകൾക്കു താഴെ[40] ഇവകൾതന്നെ ആഗമമായി ചെരും.

ഉദാഹരണം: തല – കനം എന്നെടത്ത കകാരത്തിന്റെ താഴെ ഒരു കകാരം ചെൎന്നു തലക്കനം എന്നാകുന്നു. കരിക്കട്ട, ഉരുത്തരം[41], എലിച്ചെവി, മരപ്പാവ, കൊടക്കാല് പുഴുച്ചെന, പുലിത്തൊല്, പടജ്ജനം, വെള്ളശ്ശീല, മെല്ലെപ്പൊയി ഇത്യാദി. പ്രതിവൎണ്ണാന്തത്തിന്നു: പൊര – കളം = പൊൎക്കളം, തെൎത്തടം, പാൽക്കഞ്ഞി, ആൾക്കൂട്ടം, വാൾപ്പെട്ടി, തെർശ്ശീല.[42] പൊലെ എന്ന അവ്യയ പകാരത്തിന്നു ദ്വിത്വമില്ല. തല പൊലെ, ചെന പൊലെ, വര പൊലെ ഇത്യാദി.

ചൊദ്യം—ആദെശം എന്ത.

ഉത്തരം —ഒന്നിന്റെ സ്ഥാനത്ത മറ്റൊന്നു വരുത്തുന്നതിന്നു ആദെശമെന്നു പെരാകുന്നു. സന്ധിയിൽ ആദെശം വരുന്നത ആദെശസന്ധി. അകാരലൊപം വരുത്തുന്ന എകാരത്തിന്ന ഏകാരാദെശം വരാം. ഉദാ: അല്ല - എടൊ = അല്ലേടൊ; വല്ല–എടം = വല്ലേടം.[43] പദാന്തമായ അനുസ്വാരത്തിന്ന ഏതു വൎഗ്ഗാക്ഷരം പരമാകുന്നുവൊ ആ വൎഗ്ഗത്തിന്റെ അനുനാസികാക്ഷരം ആദെശമാകും. വരും – കാലം എന്നുള്ളെടത്ത കവൎഗ്ഗത്തിന്റെ അനുനാസികമായ ങകാരം വന്ന വരുങ്കാലം എന്നാകുന്നു. ഇവിടെ കെട്ടിയെഴുതാത്തത[44] എളുപ്പത്തിന്നുവെണ്ടിയാകുന്നു.

---

40. ലിപിയെക്കുറിച്ച് ചിന്തിച്ചിട്ടാണോ 'താഴെ' എന്നുപയോഗിച്ചിരിക്കുന്നത് ?

41. ഉരുത്തരം = ഭാഗങ്ങൾ (ഗുണ്ടർട്ട് നിഘണ്ടു)

42. തിരശ്ശീല ? ആണെങ്കിൽ, രേഫാന്തമല്ലല്ലോ.

43. അല്ലേടോ, വല്ലേടം തുടങ്ങിയവയുടെ ഉച്ചാരണഭേദങ്ങൾ മാത്രമാണ് ഉദാഹൃതരൂപങ്ങൾ. ഇവിടെ ആദേശസന്ധി പ്രവർത്തിക്കുന്നു എന്നുള്ള നിരീക്ഷണം ശരിയല്ല.

44. വരുങ്കാലം എന്ന് ങകാരചിഹ്നം ചേർത്ത് എഴുതാത്തത്—എന്ന് വിവക്ഷ.

പെരുഞ്ചെല, വൈകുന്നെരം, ഏററന്തളൻ, നാമ്പറഞ്ഞു[45] ഇത്യാദി. അനുസ്വാരത്തിന്നു സ്വരം പരമാകുമ്പൊൾ മകാരാദെശം വരും.

ഉദാഹരണം: വരം - ഇന്ന = വരമിന്ന; തരാം - എന്ന = തരാമെന്ന; വരുമിപ്പൊൾ.[46] മലയാളവാക്കിൽ അ, ആ, ഉ, ഒരം മൂന്നു സ്വരങ്ങളുടെ അന്തത്തിംകൽതന്നെ അനുസ്വാരം പ്രസിദ്ധം. സംസ്കൃതം കലർന്നൊടത്ത മററു സ്വരങ്ങൾക്ക മെലെയും വരും. ഉദാ: കലിമിവൻ[47], ദെവീമാരാധിച്ച പൊമെന്നു പറഞ്ഞു.[48] ലകാരാന്തപദത്തിന്ന തകാരം പരമാകുമ്പൊൾ തകാരം ആദെശമാകും. മണല് - തരി = മണത്തരി; കാൽ - തള = കാത്തള.[49] ലാംശമായ ൾ എന്നതിന്നും വരും. മക്കൾ - തായം = മക്കത്തായം. ഒരം പറഞ്ഞ സന്ധികൾ കൂടാതെയും പ്രയൊഗിക്കാം. വരം ഇന്നു തരാം എന്നു ഇത്യാദി. സന്ധിക്ക വിശെഷവിധിയില്ലാത്തെടത്ത രണ്ടു പദം കൂട്ടി ചെത്താൽ പൂൎവ്വവൎണ്ണങ്ങൾതന്നെ ചെർന്നിരിക്കും.

ഉദാഹരണം: ബുക്ക - എടുത്തു = ബുക്കെടുത്തു; എഴുത്ത - ഒപ്പിട്ടു = എഴുത്തൊപ്പിട്ടു; കടം വാങ്ങിച്ചു; അസ്ഥി കഴിച്ചു;

---

45. നാം + പറഞ്ഞു. സന്ധി ചേർത്ത് എഴുതാറില്ല.

46. അനുസ്വാരം അടിസ്ഥാനസ്വരമായി പരിഗണിച്ചതിൻെറ ഫലമായി ഇങ്ങനെയൊരു ആദേശസന്ധി നിർദ്ദേശിക്കേണ്ടി വരുന്നു.

47. കലിം - ഇവൻ = കലിയെ ഇവൻ.

48. 'ദേവീം ആരാധിച്ച് പോമെന്നു പറഞ്ഞു.' ഇവിടെ 'പോമെന്നു' എന്നുള്ളത് സംസ്കൃതം കലർന്നതല്ല. അനുസ്വാരാന്തങ്ങളായ മലയാളവാക്കുകളിൽ അനുസ്വാരത്തിനു മുമ്പ് ഓകാരം വരാമെന്ന് പറയുന്നുമില്ല.

49. മണത്തരി, കാത്തള, മുതലായ രൂപങ്ങൾ പരിനിഷ്ഠഭാഷയിലില്ല. ഇവിടെ 'വിശേഷണവിശേഷ്യങ്ങൾ പൂർവ്വോത്തരപദങ്ങളായ് സമാസിച്ചാലിരട്ടിപ്പു ദൃഢം പരപദാദിഗം' എന്ന കേരളപാണിനീയസൂത്രമനുസരിച്ച് മണൽത്തരി, കാൽത്തള എന്നിവതന്നെയാണ് സാധുപ്രയോഗങ്ങൾ. മധ്യലകാരം ചിലപ്പോൾ വ്യവഹാരഭാഷയിൽ ലോപിക്കാറുണ്ട്. മേല് തരം > മേത്തരം; കടല് കര > കടക്കര; വേനല് കാലം > വേനക്കാലം.

സന്തൊഷിച്ചിരിക്കുന്നു ഇത്യാദി.[50] സംസ്കൃതത്തെ അനുസരിച്ചാൽ ഇതു കൂടാതെ പല ഭേദം ഉണ്ടു. ഉദാ: സമുദ്ര=അവധി = (ദീർഘം) സമുദ്രാവധി; സമുദ്രാശ്രയം; ഗംഗാവധി; ഗംഗാശ്രയം ഇങ്ങനെ. അകാരഭേദസംബന്ധത്തിൽ ദീർഘം തന്നെ. അവർണ്ണത്തിന്നു ഇവർണ്ണം മെൽ വരുമ്പൊൾ ഏകാരവും, ഉവർണ്ണം ചെരുമ്പൊൾ ഓകാരവും, ഏകാരം ചെരുമ്പൊൾ ഐകാരവും, ഓകാരം ചെരുമ്പൊൾ ഔകാരവും വരും.

ഉദാഹരണം: രാമ-ഇതി = രാമെതി; ഗംഗെതി; രാമ-ഈശ്വരം = രാമെശ്വരൻ; ഗംഗെശ്വരൻ; ദൈവ-ഉത്സവം = ദൈവൊത്സവം; മഹൊത്സവം; നൃപൊർജ്ജിതം; ഗംഗൊർജ്ജിതം; കെവല-ഏകാരം = കെവലൈകാരം; ധവള-ഓദനം = ധവളൗദനം. ഇ, ഉ വർണ്ണങ്ങൾക്കു അതു മെൽച്ചെരുമ്പൊൾ അതിന്റെ ദീർഘം വരുന്നു. വാരി-ഇതി = വാരീതി; ദെവീതി; ദെവീരിതം; ഗുരു-ഉക്തി = ഗുരൂക്തി; ഗുരൂർജ്ജിതം. ഇ വർണ്ണത്തിന്നു അന്യസ്വരം മെൽ വരുമ്പൊൾ യകാരവും ഉവർണ്ണത്തിന്നു വകാരവും വരും. അതി-ആശാ = അത്യാശാ; വായു-ആധാരം = വായ്വാധാരം. ഇനിയും പല ഭേദം സംസ്കൃതവ്യാകരണം കൊണ്ടു അറിയെണ്ടതാകുന്നു. പ്രയൊഗകാണ്ഡത്തിന്നു ഉപയൊഗമായി ചില സംസ്കൃത വിധികളെയും ഈ പുസ്തകത്തിൽ അതാതു ഖണ്ഡത്തിൽ ഉദാഹരിക്കുന്നു.

---

50. ബുക്ക്, എഴുത്ത്, സന്തോഷിച്ച് ഇത്യാദികളെ സ്വരാന്തങ്ങളായി ഗ്രന്ഥകാരൻ കരുതുന്നില്ല. അതുകൊണ്ടാണ് ഉദാഹൃതരൂപങ്ങളിൽ സന്ധിപ്രക്രിയ പ്രവർത്തിക്കുന്നില്ല എന്ന് വിധിക്കുന്നത്.

# പദകാണ്ഡം

## പദകാണ്ഡാരംഭഃ

ചോദ്യം—പദം എത്ര വിധം.

ഉത്തരം—നാമപദം, അവ്യയപദം, സമാസപദം, ക്രിയാപദം ഇങ്ങനെ നാലു വിധത്തിലാകുന്നു.[51]

ചോദ്യം—നാമങ്ങൾ എത്ര വിധം.

ഉത്തരം—നാമം പേരാകുന്നു. വസ്തുനാമം, ക്രിയാനാമം എന്ന രണ്ടു വിധം. ഇതു രണ്ടും ശബ്ദരൂപമായും അൎത്ഥപരമായും രണ്ടു വിധം പ്രയോഗിക്കാം.



ചോദ്യം—ഭേദം എങ്ങനെ.

ഉത്തരം—വസ്തുക്കൾ എന്ന ഓരൊ ശബ്ദങ്ങളും പദാൎത്ഥങ്ങളും ആകുന്നു. ഉദാ: മല, സമുദ്രം, മണ്ണ്, വെള്ളം, ആണ്, പെണ്ണ് കയ്യ്, കാല്, പൂവ്, കായ് ധനം, വസ്ത്രം, കഥ, മനസ്സ്, സന്തൊഷം ഇത്യാദി. ക്രിയകൾ എന്നാൽ ഓരൊ വ്യാപാരങ്ങൾ ആകുന്നു ഉദാ: ഊണ്, ഉണ്ണുക, ഇരിപ്പ്, ഇരിക്കുക, ഇടുക്കുക[52], ഉരയ്ക്കുക, പറയുക, വിചാരിക്കുക ഇത്യാദി ക്രിയാനാമങ്ങളാകുന്നു.

---

51. സമസ്തപദങ്ങളെ ഒരു പ്രത്യേക പദവിഭാഗമായി മററു വ്യാകരണകൎത്താക്കൾ അംഗീകരിക്കുന്നില്ല. അവ്യയശബ്ദങ്ങളെ ഗ്രന്ഥകാരൻ ഉദാഹരിക്കുന്നുണ്ട്. ആ പട്ടികയിൽ കൊടുത്ത പല രൂപങ്ങളും പദങ്ങളാണെന്നു പരിഗണിക്കാൻ പ്രയാസമുണ്ട്. അവ്യയത്തെ പദവിഭാഗമെന്ന് പല വ്യാകരണ കർത്താക്കളും അഭിപ്രായപ്പെട്ടിട്ടുണ്ട്. അവരെല്ലാം ഈ പ്രശ്നത്തിന്—അവ്യയങ്ങളായി പ്രദർശിപ്പിക്കുന്നവ യഥാർത്ഥത്തിൽ പദങ്ങളാണോ എന്നുള്ള പ്രശ്നത്തിന്—പരിഹാരം നിർദ്ദേശിച്ചിട്ടുമില്ല.

52. എടുക്കുക ?

നാമത്തിൽ വിഭക്തി ചെൎത്താൽ പദമാകുന്നു.[53] രാമൻ, കൃഷ്ണൻ ഇത്യാദി ശബ്ദം എന്നൎത്ഥം. മനസ്സിൽ വിചാരിച്ചു പ്രയൊഗിക്കുന്നത ശബ്ദനാമമാകുന്നു. മലയുടെ മകാരം മലയെന്ന ശബ്ദത്തിന്റെ മകാരമെന്നൎത്ഥം. ശെഷം അൎത്ഥത്തിൽ സംബന്ധിപ്പിച്ചു പ്രയൊഗിക്കുന്നതാകുന്നു എന്ന ഭെദം. ഉദാ: രാമരാമ എന്ന ജപിക്കണം. ഇവിടെ രാമശബ്ദൊച്ചാരണം എന്നൎത്ഥമാകകൊണ്ട ശബ്ദപരനാമമാകുന്നു. ജ്ഞാനത്തിന്നു പ്രഥമൈകവചനം എന്നുള്ളേടത്ത ജ്ഞാനശബ്ദത്തിന്നൎത്ഥം. ഊണിന്നു പ്രഥമൈകവചനം കെൾക്കയില്ലാ. ഊണ് എന്ന ക്രിയാനാമത്തിന്ന പ്രഥമവിഭക്തി വെറെ ഇല്ലുന്നൎത്ഥം. ഇങ്ങനെയുള്ള നാമാവ്യയാദിശബ്ദങ്ങൾക്കാണ പ്രഥമാദിവിഭക്തികളും എകവചനാദികളും വിധിക്കുന്നത. വിഭക്തി കൊണ്ട പരിഷ്കൃതമായുള്ള ശബ്ദത്തെ വാച്യാൎത്ഥത്തിൽ സംബന്ധം വിചാരിച്ചു പ്രയൊഗിക്കുംപൊൾ പദമെന്നു പറയുന്നു. അതിന്നൎത്ഥത്തെ സ്മരിപ്പിക്കാൻ ശക്തിയുണ്ട. രാമൻ, ജ്ഞാനം, കഥ എന്നു പറയുമ്പൊൾ ദശരഥപുത്രൻ, അറിവു, വൃത്താന്തം എന്നൎത്ഥത്തെ ഗ്രഹിക്കുന്നു. അതിനാൽ ശാസ്ത്രത്തിൽ ശബ്ദപ്രകാരം വിചാരിക്കാനായി അവയവശബ്ദത്തെ ഉച്ചരിക്കുന്നത നാമമെന്നും അംഗമെന്നും പറയുന്നു. രാമൻ എന്നതിൽ രാമ എന്ന അംഗമാകുന്നു. രാമനാമത്തിന്ന പ്രഥമ ചെൎത്തപ്പൊൾ രാമൻ എന്നു വന്നു എന്നും പറയാം.

ചൊദ്യം—വസ്തുനാമം എത്രവിധം

ഉത്തരം—സംകെതനാമം, സർവനാമം, ഉല്ലിഷ്ടനാമം, സംഖ്യാനാമം ഇങ്ങനെ നാലുവിധമാകുന്നു.

ചൊദ്യം—ഇതുകളുടെ ഭെദം എങ്ങിനെ.

ഉത്തരം—പെരായിട്ടുള്ളവ സംകെതനാമങ്ങൾ. ബ്രാഹ്മണൻ, ക്ഷത്രിയൻ, രാമൻ, കൃഷ്ണൻ, ശംകരൻ, ചാത്തു, കൊന്തു, നെല്ല്,

---

53. അപ്രായോഗികമായ പദനിർവചനമാണിത്. ശബ്ദം, അർഥം, വ്യാകരണസംവർഗം, ലിപി മുതലായവയെ താരതമ്യം ചെയ്തുകൊണ്ടുള്ള ഗ്രന്ഥകാരന്റെ ഉപരിനിരീക്ഷണം അവ്യക്തമാണെന്നു കാണാം.

ഉരുളി ഇത്യാദി. ബ്രാഹ്മണാദിനാമം ജാതിയെയും വ്യക്തിയെയും പറയും. എങ്കിലും വ്യക്തികളിൽതന്നെ അധികമായി നില്ക്കും. ജാതിയെന്നാൽ കൂട്ടം; വ്യക്തിയെന്നാൽ ഒററ; എന്നു ഭേദം. സർവം എന്നർത്ഥമുള്ള നാമങ്ങളും അർത്ഥാൽ സർവത്തെയും പറയാവുന്ന നാമങ്ങളും സർവനാമങ്ങൾ. സർവന്മാർ, എല്ലാവർ, ഒട്ടൊഴിയാത്തവർ, ഒന്നൊഴിയാത്തവർ, പലർ ഇവ സർവനാമങ്ങൾ. യാതൊന്നു, ഏറിയവർ, ഏവർ ഇത്യാദിയും സർവത്തെയും പറയാവുന്നതാകുന്നു. മുൻപറഞ്ഞതിനെ ഉദ്ദേശിച്ചോ ഒന്നിനെ ചൂണ്ടിയോ പറവാനുള്ള നാമങ്ങൾ ഉദ്ദിഷ്ടനാമങ്ങൾ ആകുന്നു. ഉദാ: 'രാത്രിയിൽ ഇരുട്ടിനെ യാതൊന്നു കളയുന്നു, അതു ചന്ദ്രബിംബം' എന്നേടത്തു അതു എന്ന ഉദ്ദിഷ്ടനാമം മുൻപറഞ്ഞ വസ്തുവിനെ ഉദ്ദേശിക്കുന്നു. 'അതു അശ്വതി നക്ഷത്രം' എന്നു നക്ഷത്രത്തെ ഉദ്ദേശിച്ചു ചൂണ്ടിക്കാണിക്കുന്നു. ഇതിന്മണ്ണം അവൻ, അവൾ, അവർ, അതുകൾ എന്നും ആവാം. അതിന്മണ്ണം ഇതന്നും ഉദ്ദിഷ്ടനാമം തന്നെ. സംഖ്യയെ പറയുന്നവ സംഖ്യാനാമങ്ങൾ. ൧, ൨, ൩, ൪ തുടങ്ങി അനേകവിധം ഉള്ളവ. ഇങ്ങനെ നാമഭേദങ്ങൾ ഭവിക്കുന്നു.[54]

ചോദ്യം—ക്രിയാനാമം എങ്ങനെ.

ഉത്തരം—ക്രിയകളെ പറയുന്ന ധാതുശബ്ദങ്ങൾക്കു വ്യാപാരം,

---

54. നാമങ്ങളിൽ സംജ്ഞാനാമങ്ങളെയും സാമാന്യനാമങ്ങളെയും വേർതിരിക്കുന്നില്ല. സർവനാമങ്ങൾ എന്ന പദം ഇന്ന് നിലവിലുള്ള അർത്ഥത്തിലല്ല പ്രയോഗിച്ചിരിക്കുന്നത് എന്ന് പ്രത്യേകം ശ്രദ്ധിക്കുക. 'എല്ലാം' എന്ന അർത്ഥമുള്ളവയെ സർവനാമങ്ങൾ എന്ന് വിളിക്കുന്നു. അങ്ങനെയാണെങ്കിൽ 'പലർ' ഈ വകുപ്പിൽ എങ്ങിനെ പെടുന്നു എന്ന് സംശയിക്കാം. ഇപ്പോഴത്തെ സർവനാമങ്ങളിൽ സൂചകാർത്ഥ(deictic) നാമരൂപങ്ങളെമാത്രം ഗ്രന്ഥകാരൻ ഉദ്ദിഷ്ടനാമങ്ങൾ എന്നു വിളിക്കുന്നു. സർവനാമങ്ങളിൽ ഒട്ടൊഴിയാത്തവർ, ഒന്നൊഴിയാത്തവർ എന്നിവ സമാസപദങ്ങളല്ലേ? അതും ഗ്രന്ഥകാരന്റെ പരിഗണനയിൽ പെടുന്നില്ല. ആകപ്പാടെ നോക്കുമ്പോൾ ഈ നാമവിഭജനം പല ചോദ്യങ്ങൾക്കും ഇട നല്കുന്നതായി കാണാം.

കൎത്താ, കരണം, അധികരണമെന്ന അൎത്ഥമുള്ള നാമപ്രത്യയങ്ങൾ ചെൎത്തിട്ടുള്ളവ ക്രിയാനാമങ്ങൾ ആകുന്നു. ധാതു-ഊണ്. നാമപ്രത്യയം ചെൎത്ത ക്രിയാനാമങ്ങൾ ഊണ്-ഉണ്ണുക, ഇരിപ്പ്-ഇരിക്കുക, നടപ്പ്-നടക്കുക, വിചാരം-വിചാരിക്കുക, പറയുക ഇത്യാദിയും സംസ്കൃതത്തെ അനുസരിച്ചു ഭക്ഷണം, ഗമനം, ശയനം, വചനം, ഗതി, വെധം[55] ഇത്യാദിയും ഭാഷയിൽ നടപ്പുണ്ടു. ആ പ്രത്യയങ്ങളെ മെൽ വിവരിക്കും.

ചൊദ്യം—അവ്യയം എന്നാൽ എന്ത.

ഉത്തരം—നാമങ്ങൾപൊലെ പ്രഥമാവിഭക്തികളിലും ഏകവചനാദികളിലും ശബ്ദത്തിന്ന വ്യയം എന്ന വ്യത്യാസം ഇല്ലാത്തത അവ്യയം ആകുന്നു.[56]

അവ്യയങ്ങളെ അൎത്ഥത്തൊടുകൂടി താഴെ എഴുതുന്നു. സ്വരത്തിന്റെമെൽ അനുസ്വാരം അനുനാസികാസൂചകമാകുന്നു.

---

55. വേധം = തുളയ്ക്കൽ

56. 'ഇങ്ങനെയുള്ള നാമാവ്യയാദി ശബ്ദങ്ങൾക്കാണ് പ്രഥമാദിവിഭക്തികളും ഏകവചനാദികളും വിധിക്കുന്നത്' എന്ന് കുറച്ചു മുമ്പ് പ്രസ്താവിക്കുന്ന ഗ്രന്ഥകാരൻ, ഇവിടെ അത്തരം (ലിംഗവചനവിഭക്തികൾ) രൂപപരിണാമങ്ങൾക്ക് വിധേയമാകാത്ത ഭാഷാരൂപങ്ങളാണ് അവ്യയങ്ങൾ എന്ന് പറയുന്നു.

| അവ്യയം | അർത്ഥം—ഉദാഹരണം |
| --- | --- |
| ആ്[57] | എന്റെ അഭിപ്രായം നിങ്ങളെ ഗ്രഹിപ്പിക്കുന്നു എന്ന തോന്നിപ്പിക്കുന്നു—<br>ആ്[58], പോട്ടെ. പോകുന്നതിന്നു അഭിപ്രായമെന്നർത്ഥം.<br>ആ്, വരട്ടെ. ഇവിടെ വരുന്നതിന്നു അഭിപ്രായമെന്നർത്ഥം.<br>ആ്, ഇപ്പോൾ മതി. ഇത്യാദി. |
| അതെ | സമ്മതിക്കുന്നു—<br>ഈ പുസ്തകം തന്നെയൊ ? അതെ. |
| അല്ലാ | സമ്മതിക്കുന്നില്ലാ—<br>ഇവനാണൊ ? അല്ലാ. |
| അരുത | നിഷേധിക്കുന്നു—<br>പൊളി പറയരുത. |
| ആയി,<br>ആയിട്ടു | ഉദ്ദേശിച്ചിട്ടെന്നർത്ഥം—<br>ബ്രാഹ്മണർക്കായി (ആയിട്ടു) ദാനം ചെയ്യണം. |
| അയ്യൊ | സങ്കടത്തെ സൂചിപ്പിക്കുന്നു--അയ്യൊ, വേദന അധികം.<br>അയ്യൊ, ബാല്യത്തിൽ അഭ്യസിക്കാഞ്ഞത തെററി.<br>അയ്യൊ, മറന്നു പോയി. |

57. അനുനാസികീകൃതസ്വര (nasalized vowel) മാണെന്നു കാണിക്കാനാണ് സ്വരചിഹ്നത്തിനു മുകളിൽ മീത്തലചിട്ടിരിക്കുന്നതു്. 29-ാം അടിക്കുറിപ്പും നോക്കുക.

58. ഇന്നത്തെ ലിഖിതഭാഷയിൽ ഇത്തരം രൂപങ്ങളെ 'ആങ്' എന്നും മററും എഴുതിക്കാണിക്കാറുണ്ടല്ലൊ.

| | |
|---|---|
| ആവൊ | അറിഞ്ഞുകൂടാ എന്നു തോന്നിക്കുന്നു—<br>എവിടെ പോയി, ആവൊ. |
| ഉ | ഇതതന്നെ എന്നർത്ഥത്തിങ്കലെ ഏ-പ്രത്യയാന്തത്തിന്മേൽ വരുന്ന ക്രിയകൾ ഭവിഷ്യത്തുകൾ വരും—<br>അങ്ങിനെയെ വരൂ. അതെ കേൾക്കൂ.[59] |
| ഛീ<br>ഏഃ | രണ്ടും വിരക്തിയെയും അറപ്പിനെയും സൂചിപ്പിക്കുന്നു—<br>ഛീ, ആഭാസവാക്കു കേൾക്കണ്ടാ.<br>ഛീ, ദുർഗ്ഗന്ധം വരുന്നു.<br>ഏഃ, പാപിയെ കാണണ്ടാ.<br>ഏഃ, കണ്ണു കഴുകിവരട്ടെ. |
| ഇതാ | പ്രത്യക്ഷമെന്നർത്ഥം—<br>ഇതാ കാണുന്നു. |
| ഇല്ലാ | സ്പഷ്ടം.[60] ഇല എന്നും കവനത്തിൽ വരും— |
| ഉള്ള | ഭവിക്കുന്നത—<br>ഉള്ള വസ്തു. |
| ഉണ്ട | സ്പഷ്ടം ഇത ആക് ധാതുവിൻകീഴെയും ചെരും—<br>ഉണ്ടാകുന്നു. |

59. ഇവിടെ 'ഏ—ഉ(ള്ള)' എന്ന അവധാരണാർത്ഥസൂചകമായ വിച്ഛിന്നരൂപിമ (discontinuous morpheme) ത്തെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്. ഭാവികാലക്രിയാരൂപങ്ങളോട് ഈ പ്രത്യയത്തിന്റെ ഉത്തരഭാഗത്തിലെ സ്വരം മാത്രം ചേർത്താലും മതി: അവനേ കേൾക്കുന്നുള്ളു (വർത്ത); അവനേ കേട്ടുള്ളു (ഭൂത); അവനേ കേൾക്കുള്ളു/കേൾക്കൂ (ഭാവി)

60. അർത്ഥം സ്പഷ്ടമാണെന്നു താത്പര്യം.

| | |
|---|---|
| ഏ് | തടുക്കുന്നു എന്നു സൂചിപ്പിക്കുന്നു—<br>ഏ്, പിന്നയാട്ടെ. |
| ഏ് ഹെ് | സമ്മതമല്ലെന്നും സൂചിപ്പിക്കുന്നു—<br>ഏ്ഹെ്, പോകരുത.<br>ഏ്, കൊടുത്തോ<br>ഏ് ഹെ്, പോയോ. |
| എന്ന് | ഇതു ശബ്ദത്തിന്റെയൊ അർത്ഥത്തിന്റെയൊ പ്രകാരത്തെയും ദിവസത്തെക്കുറിച്ചു ചൊദ്യത്തെയും പറയുന്നു —<br>ശബ്ദപ്രകാരം: ശിവശിവ എന്നു ജപിച്ചു.<br>അർത്ഥപ്രകാരം: കാശിക്കു പോയെന്നു കെട്ടു.<br>ദിവസത്തെക്കുറിച്ചും വരുന്നു—<br>ചൊദ്യം: എന്നു വരും. ഏതു ദിവസം വരുമെന്നർത്ഥം. |
| ഉം | ക്രിയയൊടു ചെർക്കപ്പെടുന്ന കാരകങ്ങളൊ തൽസംബന്ധികളൊ ഒന്നിൽ അധികമുള്ളതിനെ സൂചിപ്പിക്കുന്നു—<br>ജ്യേഷ്ഠനും അനുജനും വന്നു. അമ്മയെയും അച്ഛനെയും വന്ദിക്കട്ടെ. കുതിരക്കും കാളക്കും പുല്ലു കൊടുക്കട്ടെ. |
| അത്ര, ഇത്ര, എത്ര | വസ്തുപ്രമാണത്തെ പറയുന്നു—<br>അത്ര കൊടുക്കണ്ടാ, ഇത്ര മതി.<br>എത്ര പണമുണ്ടു. ഇവിടെ എണ്ണത്തിന്റെ സംഖ്യാപ്രമാണം ചൊദിക്കുന്നു. |

| | |
|---|---|
| ഏ | തന്നെ എന്നർത്ഥം. ഇതു പദാന്തത്തിങ്കലെ വരൂ —<br>അതെ വരു ; അങ്ങിനെയെ ഉള്ളൂ ; വന്നെ തരു.[61] |
| അന്ന്,<br>എന്ന്, ഇന്ന് | ദിവസകാലപ്രമാണത്തെ പറയുന്നു —<br>എന്നു തരും. ഏതു ദിവസം തരുമെന്നർത്ഥം[62]<br>അന്നു തരാം ; ആ കാലമൊ ദിവസമൊ തരാമെന്നർത്ഥം. ഇന്നു തരാം. |
| അവിടെ,<br>ഇവിടെ,<br>എവിടെ | മൂന്നും ഉദ്ദിഷ്ടദേശത്തെ പറയുന്നു —<br>അവിടെ പോകുന്നു ; ഇവിടെ പാർത്താലും ; എവിടെ പോകുന്നു. |
| ആയാൽ,<br>എങ്കിൽ | രണ്ടും പക്ഷാന്തരത്തെ സൂചിപ്പിക്കുന്നു —<br>നാളയായാൽ ഞാൻതന്നെ വരാം ; മററന്നാൾ ആയാൽ മകനെ അയക്കാം.<br>നാളെ എങ്കിൽ പലിശ കൂടാതെ തരാം.<br>ഒരു മാസം കഴിഞ്ഞെങ്കിൽ പലിശകൂടി തരാം. |
| ഏതാനും | കൊറെ എന്നർത്ഥം —<br>ഏതാനും നെല്ലു കിട്ടി. |

61. ഇതിന്ന് മുമ്പുദാഹരിച്ച 'ഉ'-വിനോട്ട് ചേർത്തു പറയേണ്ടിയിരുന്നു. 59-ാം അടിക്കുറിപ്പ് നോക്കുക.

62. 'എന്നു' എന്നതിൻെറ 'ഏതു ദിവസം' എന്ന അർത്ഥത്തിലുള്ള പ്രയോഗത്തെക്കുറിച്ച് മുമ്പ് പ്രസ്താവിച്ചു കഴിഞ്ഞു.

| | |
|---|---|
| അപ്പൊൾ, ഇപ്പൊൾ, എപ്പൊൾ | മുന്നം ദിവസത്തിൻെറ അംശമായ കാലത്തെ പറയുന്നത.[63]<br>അപ്പൊൾ പറയും; ഇപ്പൊൾ മനസ്സില്ലാ; എപ്പൊൾ വരും. |
| ഇനി | മെൽ എന്നർത്ഥം—<br>ഇനി പറയാം. |
| അങ്ങിനെ, ഇങ്ങിനെ, എങ്ങിനെ | പ്രകാരത്തെയും മാർഗ്ഗത്തെ ചൂണ്ടീട്ടുള്ളതിനെയും പറയുന്നു—<br>പ്രകാരം: ഇങ്ങിനെ എടുക്കണമെന്നു പറഞ്ഞു.<br>അങ്ങിനെ എടുത്തില്ലാ. ഇനി എങ്ങിനെ ചെയ്യാം.<br>ചൂണ്ടി: പശു അങ്ങിനെ പൊയി. |
| ഓ | അനുവാദത്തെയും മറവിയെയും വിശെഷത്തെയും സംശയത്തെയും സൂചിപ്പിക്കുന്നു—<br>അനുവാദം യാത്ര പറയുമ്പൊൾ: ഓ-നാളെ വരണം.<br>മറവി: ഓ-മറന്നു പൊയി; ഓ - കുട്ടിക്ക മുലകൊടുത്തില്ല.<br>വിശെഷം: ഓ - ആന വരുന്നു.<br>സംശയം: ജ്യെഷ്ഠനൊ അനുജനൊ; നാളയൊ മററന്നാളൊ. |
| ഓഹൊ | പൂർണ്ണസമ്മതമെന്നർത്ഥം—<br>ഓഹൊ, ആരയെങ്കിലും കാണിക്കാം. |

63. ദിവസത്തിൻെറ അംശമായ കാലം ആകണമെന്നുണ്ടൊ ?

| | |
|---|---|
| ഏ | ആയിട്ടന്നർത്ഥം. ഇത പദത്തിൻെറയും ധാതുവിൻെറയും മെൽതന്നെ ചെൎക്കുന്നു—<br>പദൊപരി: (നെര്-ഏ) നെരെ വരുന്നു. ചൊകടെ എടുക്കുന്നു. വഴിയെ വരുന്നു. ധാതുപരി: കൂടെ വരുന്നു. താഴെ കിടക്കുന്നു. |
| പണ്ട | പഴെ കാലത്ത് എന്നർത്ഥം—<br>പണ്ട് ദശരഥൻ. |
| പിന്നെ | ഉദ്ദെശിച്ചതിൻെറ പിൻകാലത്തിൽ എന്നൎത്ഥം—<br>ക്ഷണിച്ചതിൽ പിന്നെ വന്നു. |
| എല്ലൊ | സർവസമ്മതത്തെ സൂചിപ്പിക്കുന്നു—<br>രാമൻ ദശരഥപുത്രനെല്ലൊ; രാജാവെല്ലൊ ജനങ്ങളെ രക്ഷിക്കുന്നു. |
| എടാ,<br>എടി,<br>എടൊ | താണവനെ വിളിക്കുന്നു—<br>താണവളെ വിളിക്കുന്നു—<br>സമനെ വിളിക്കുന്നു— |
| ഛീ, ഛെ | ആക്ഷെപത്തെ സൂചിപ്പിക്കുന്നു—<br>ഛീ, ദൂരെ പൊട്ടെ; ഛെ ഇനിക്ക വെണ്ടാ; ഛെ, അത വെണ്ട. |
| തന്നെ | നിശ്ചയത്തെയും അസഹായത്തെയും പറയുന്നു—<br>നിശ്ചയം: അവൻതന്നെ വ്യാജം ചെയ്തത്.<br>അസഹായം: ഇരിട്ടത്ത്തന്നെ നടക്കരുത്. അസഹായത്തുങ്കൽ താനെ എന്നും പക്ഷാന്തരം. |

| | |
|---|---|
| തുലൊം,<br>തീരെ | ഏററമെന്നൎത്ഥം—തുലൊം നന്നു്.<br>മുഴുവനും എന്നൎത്ഥം—<br>കൃഷി തീരെ പിഴച്ചു. |
| തൊറും | ഓരൊന്നായി എല്ലാം എന്നൎത്ഥം—<br>ഗ്രഹംതൊറും തെടി ; മാസംതൊറും തൊഴുന്നു. |
| പൊലെ | സാദൃശ്യത്തെ പറയുന്നു—<br>പിതാവിനെപൊലെ പുത്രൻ ; തീപൊലെ ചുടുന്നു. |
| പതുക്കെ | സാവധാനത്തിൽ എന്നൎത്ഥം—<br>പതുക്കെ നടക്കണം, ഇരുട്ടധികം ; ആ കാൎയ്യം പതുക്കെ തീൎച്ച ചെയ്യും. |
| മററു | അതുപൊലെ വെറെ ഉള്ളതെന്നൎത്ഥം—<br>അരിയും മററും വെണ്ടുന്ന ഭക്ഷണസാധനം ;<br>ഠരം മരുന്ന ജ്വരത്തിനും മററും പലതിനും നന്നു. |
| മതി | വിരൊധിക്കുന്നു—<br>പറഞ്ഞതു് മതി. |
| പൊടുന്നനെ | വെഗത്തിൽ എന്നൎത്ഥം—<br>പൊടുന്നനെ പൊയി വരണം. |
| മാത്രം | തന്നെ എന്നൎത്ഥം—<br>ഉപ്പു തിന്നുന്നവൻ മാത്രം വെള്ളം കുടിക്കും. |

| | |
|---|---|
| മെല്ലെ | സാവധാനത്തിൽ എന്നൎത്ഥം—<br>മെല്ലെ നടക്കണം. |
| വെണ്ടി | ആവശ്യമായിട്ടെന്നൎത്ഥം—<br>ഇനിക്കവെണ്ടി പൊണം. |
| വെണം | സ്പഷ്ടം |
| വെണ്ട | സ്പഷ്ടം |
| വെറെ | ഉദ്ദെശിച്ചത കൂടാതെ അന്ന്യം എന്നൎത്ഥം—<br>അത വെറെ; അവനെ വെറെ ഇരുത്തണം; അതിന്ന ശൊഭ വെറെ തന്നെ. |
| ആകെ,<br>ഒക്കെ | സകലം എന്നൎത്ഥം—<br>ആകെ നൊക്കി; ഒക്ക വെണം. |
| ഒട്ടു | അല്പം എന്നൎത്ഥം—<br>ഒട്ടു കൊള്ളാം; ഒട്ടും മനസ്സില്ലാ. |
| കഷ്ടം | ദുഃഖത്തെ സൂചിപ്പിക്കുന്നു. ഇത സംസ്കൃതം. |
| അല്ലയൊ | സംബൊധന—<br>അല്ലയൊ ബ്രാഹ്മണാ, ഉപവസിക്കുന്നത കഷ്ടം. |
| ഏയി | അത്ഭുതത്തെ സൂചിപ്പിക്കുന്നു—<br>ഏയി, സായപ്പ് യന്ത്രത്തിൽ ആകാശത്ത പൊകയൊ |

| | |
|---|---|
| വരെ, ഓളം | അവധിയെ പറയുന്നു—<br>അതുവരെ ; സമുദ്രംവരെ അന്വേഷിക്കണം ;<br>ആനയോളം വലുത ; കടുകോളം ചെറുതാക്കണം.[64] |

ഉപസർഗ്ഗാവ്യയങ്ങൾ : പ്ര-, പരാ-, അപ-, സം-, അനു-, അവ-, നിര്-, നിസ്-, ദുര്-, ദുസ്-, വി-, ആ-, നി-, അധി-, അഭി-, ഉപ-, അപി-, പ്രതി-, സു-, ഉൽ-, പരി-, അതി- (൨൨). ഇവകൾ പദങ്ങളുടെ ആദിക്കുതന്നെ ചെരുന്നു.

ഉദാ : പ്രധാനം, സംസ്കൃതം, ആരംഭം, പ്രതിക്രിയാ, സുഭഗൻ, ഉൽകർഷം, പരിഭ്രമം, അതിമോഹം, അത്യാഗ്രഹം, ഇത്യാദി. അഹൊ, അപി, അനന്തരം, അഥ, ഇഹ, ഇതി, ഇത്ഥം, ഉത, ഏവം, കശ്ചിൽ, കിഞ്ച, കിമപി, കഥാ, കദാചിൽ, കദാ, തു, ഹി, ച, സ്മ, ഹ, വൈ, ബത, ഹന്ത ഇത്യാദി സംസ്കൃതാവ്യയങ്ങളും സംസ്കൃതം കലൎന്ന ഭാഷയിൽ ചെർച്ചപൊലെ പ്രയൊഗിക്കാം.

ഉദാ : അഹൊ കൃഷ്ണൻ ഗൊവർദ്ധനം കൊടയാക്കി. അനന്തരം ഇന്ദ്രൻ ആശ്രയിച്ചു. ഇതി പുരാണവചനം. ഇത്യാദി. ഇനി നാമപ്രത്യയങ്ങൾ പറയപ്പെടുന്നു.

പ്രത്യയാന്തനാമസ്വരൂപങ്ങൾ എന്നാൎത്ഥം.

---

64. വ്യത്യസ്തവ്യാകരണധർമ്മങ്ങൾ പ്രദർശിപ്പിക്കുന്ന അർത്ഥയുക്തരൂപങ്ങളെ 'അവ്യയം' എന്ന ഒരു സാമാന്യവിഭാഗത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നതു് ശാസ്ത്രീയമായി ന്യായീകരണം അർഹിക്കുന്നില്ല. വ്യാക്ഷേപകങ്ങൾ (അയ്യോ, ആവോ, ഓഹോ....), ഊനക്രിയകൾ (അല്ല, ഇല്ല, അരുതു്, വേണം, വേണ്ട, ഉണ്ടു്, മതി...), നാമങ്ങൾ (ഇന്നു്, അന്നു്, പണ്ടു് കഷ്ടം...), ക്രിയാവിശേഷണങ്ങൾ (പതുക്കെ, മെല്ലെ...), നാമവിശേഷണങ്ങൾ (മററു, വേറെ...), അനുപ്രയോഗങ്ങൾ (പോലെ, മാത്രം, വരെ...), സമുച്ചയങ്ങൾ (എന്നു്), സംബോധനാരൂപങ്ങൾ (എടാ, എടീ, എടോ, അല്ലയോ) എന്നീ പദവർഗങ്ങൾക്കുപുറമെ പ്രത്യയങ്ങളെയും (ഉ, ഉം, ഏ; ...) ഈ പട്ടികയിൽ ചേർത്തിട്ടുണ്ടു്. ഘടനാപരമായും വ്യാകരണധർമ്മപരമായും ഇവ വിഭിന്നരൂപവർഗങ്ങളിൽ പെടുന്നു എന്നു് അപഗ്രഥനത്തിൽ വ്യക്തമാകേണ്ടതാണു്.

ചോദ്യം—പ്രത്യയം എന്ത.

ഉത്തരം— നാമത്തിന്റെയൊ ധാതുവിന്റെയൊമെൽ ഇരുന്ന അൎത്ഥഭെദത്തെ പറയുന്ന വൎണ്ണഭെദമാകുന്നു. സ്വഭാവം എന്നുള്ള അൎത്ഥത്തെ പറയുന്നതിന്ന സംസ്കൃതത്തെ അനുസരിച്ച ത്വം, ത, യ, എന്ന മൂന്നവിധം പ്രത്യയം വരുന്നു. ഉദാ: മൂഢത്വം, മൂഢത, മൌഢ്യം, സാധുത്വം, സാധുത, ക്രൂരത്വം, ക്രൂരത, ക്രൌൎയ്യം, ധീരത്വം, ധീരത, ധൈൎയ്യം, വിസ്ഥിത്വം, ഭോഷത[65] പ്രസിദ്ധാൎത്ഥത്തുങ്കലും ഉള്ളവൻ എന്ന അൎത്ഥത്തുങ്കലും കാരപ്രത്യയവും യൻ പ്രത്യയവും അൻ പ്രത്യയവും ഇകൻ പ്രത്യയവും വരും പാട്ടുകാരൻ, വെലക്കാരൻ, ഏഷണിക്കാരൻ. യൻ പ്രത്യയത്തിന്ന: മലയൻ, മടിയൻ, ചതിയൻ[66] അൻ പ്രത്യയത്തിന്ന: ഗുണവാൻ, ബുദ്ധിമാൻ. ഇകൻ പ്രത്യയത്തിന്ന: ധനികൻ. ഇവിടെ അകാരാന്തത്തിൽ അൻ പ്രത്യയത്തിന്ന വ ആദ്യാഗമവും ഇകാരാന്തത്തിൽ പ്രത്യയത്തിന്ന മ ആദ്യാഗമവും കൂട്ടണം. ഗുണി, ധനി, ഇത്യാദി സംസ്കൃതശബ്ദം തന്നെ. കാൽ, അര, ഉരി, നാഴി, ഇടങ്ങഴി, ഇങ്ങിനെയുള്ള സംഖ്യാനാമങ്ങൾക്ക[67] വീതം എന്നൎത്ഥത്തുങ്കൽ ശെ എന്ന പ്രത്യയം വരും.[68] ഉദാ: കാൽശെ രൂപാ കൊടുക്കണം. കാക്കാൽശെ, അരക്കാൽശെ മുക്കാൽശെ, നാഴിശ്ശെ, മുന്നാഴിശ്ശെ, ഉരിശ്ശെ ഇത്യാദി.

വൎണ്ണത്തെ പറയുമ്പൊൾ സംജ്ഞയായി കാരപ്രത്യയം വെണം.

ര എന്നതിന്ന മാത്രം ഇഫ പ്രത്യയമാണ വെണ്ടത. അകാരം, ആകാരം, കകാരം, ഖകാരം, യകാരം, രെഫം ഇത്യാദി. സംസ്കൃതപ്രയൊഗത്തിൽ ദശരഥപുത്രൻ-ദാശരഥി. ഇന്ദ്രനെ സംബന്ധിച്ചത-ഐന്ദ്രം. ഇത്യാദി പലവിധം വരും.

---

65. '... ഭാഷാപ്രകൃതികൾക്ക സംസ്കൃതരൂപനിഷ്പാദനം പാടില്ലെന്നത്രേ ഇപ്പോഴത്തെ ഏർപ്പാട്. അതിനാൽ 'വിസ്ഥിത്വം', 'ഭോഷത്വം' എന്നെഴുതുന്നത് 'വിസ്ഥിത്തവും' 'ഭോഷത്തവും' തന്നെ എന്നു വരും.'—കേരളപാണിനീയം.

66. 'അൻ' ആണ് പ്രത്യയമെന്നും 'യ'ഗമമാണ് പ്രക്രിയയെന്നും ഓർക്കാതെയുള്ള ഒരു നിരീക്ഷണം.

67. ഉരി, നാഴി, ഇടങ്ങഴി എന്നിവ സംഖ്യാനാമങ്ങളോ ?

68. വീതം എന്ന അൎത്ഥത്തിൽ വരുന്നവ തദ്ധിതങ്ങളല്ല.

## ക്രിയാനാമ പ്രത്യയങ്ങൾ

ക്രിയയെ പറയുന്ന ധാതുക്കൾക്ക അൎത്ഥപരിഷ്കാരത്തെ വരുത്തി നാമങ്ങളാക്കുന്ന പ്രത്യയങ്ങൾ എന്നൎത്ഥം.

ധാതുപ്രത്യയസംബന്ധം അറിവാൻ അവയവങ്ങളെ പറയുന്നു.

| ധാതു: | പ്രത്യയം: | അൎത്ഥം: | ഉദാഹരണം: | ഉദാഹരണാൎത്ഥം: |
|---|---|---|---|---|
| നില് | അ | ക്രിയാരൂപം[69] | നില | നിൽക്കുക |

നില് എന്ന ലകാരാന്തമായ ധാതുവിന്ന അ എന്ന പ്രത്യയം ചെൎത്തപ്പോൾ നില എന്ന അകാരാന്തമാവുന്നു. അതിന്ന നിൽക്കുക എന്ന ക്രിയാർത്ഥത്തെ പരിഷ്കരിച്ച അപ്രത്യയാന്തമായ നാമമാക്കി എന്ന താല്പൎയ്യം.

ഇതിന്മണ്ണം താഴെ അന്ന്യപ്രത്യയസംബന്ധരീതി ഊഹിക്കണം.

| ധാതു: | പ്രത്യയം: | അൎത്ഥം: | ഉദാഹരണം: | ഉദാഹരണാൎത്ഥം: |
|---|---|---|---|---|
| ഏങ്ങ | അൽ | ക്രിയാരൂപം | ഏങ്ങല് | ശ്വാസംമുട്ടല് |
| മുട്ട | അൽ | ക്രിയാരൂപം | മുട്ടല് | തടവ് |
| തുമ്മ | അൽ | ക്രിയാരൂപം | തുമ്മല് | മൂക്കിൽനിന്നും വരുന്ന വായുവിന്റെ ശബ്ദം |
| കുളിർ | മ | ക്രിയാരൂപം | കുളിൎമ്മ | കുളിരുക, തണുപ്പ് |
| നെർ | മ | ക്രിയാരൂപം | നെൎമ്മ | കനക്കുറവ് |
| വെള്ള | മ | ക്രിയാരൂപം | വെണ്മ | ധാവള്യം |

69. ധാതുവിന് ക്രിയാരൂപം സൂചിപ്പിക്കുന്ന അർത്ഥമാണുള്ളത് എന്നു വിവക്ഷ. ക്രിയാനാമപ്രത്യയം ചേരുമ്പോൾ ധാത്വർത്ഥത്തിന് വ്യത്യാസം സംഭവിക്കുന്നു എന്നു വ്യക്തമാക്കുകയാണ് ഉദ്ദേശ്യം.

സംസ്കൃതം അനുസരിച്ച് ധൈര്യം, ധാർഷ്ട്യം, പാടവം, മാർദ്ദവം, ധവളിമാ, മൃദിമ[70] ഇത്യാദിയും പ്രയോഗിക്കാം. ഇതിന്നു പ്രത്യയങ്ങൾ ഉത്തരഭാഗത്തിൽ വിവരിക്കും.

പ്രഥമാന്താദി[71] ഉപപദമുള്ള ധാതുവിന്നു പ്രത്യയം വരും.

ചൊദ്യം—ഉപപദം എന്നാൽ എന്ത്.

ഉത്തരം—ധാതുക്കളുടെ ചൊകട്ടിൽ[72] സമാസിച്ചു ചെർന്നിരിക്കുന്ന പദമാകുന്നു.

താൻ, മരം, കല്ല് ഇത്യാദി ഉപപദങ്ങൾ.

| ധാതു: | പ്രത്യയം: | പ്രത്യയാർത്ഥം: | ഉദാഹരണം: | പദാർത്ഥം: |
|---|---|---|---|---|
| തൊന്ന് | ഇ | ശീലമുള്ളവൻ | താന്തൊന്നി | താൻതന്നെ തൊന്നിയവണ്ണം കാട്ടി ശീലിക്കുന്നവൻ |
| കെറ് | ഇ | ശീലമുള്ളവൻ | മരംകെറി | മരത്തിൽ കെറി ശീലമുള്ളവൻ |
| വെട്ട് | ഇ | ശീലം | കല്ലുവെട്ടി | സ്പഷ്ടം |

പറഞ്ഞ എല്ലാ നാമങ്ങൾക്കും ലിംഗവചനപ്രത്യയങ്ങൾ ചെർത്തു പ്രയൊഗിക്കണം. താന്തൊന്നിയെ, താന്തൊന്നിക്കു ഇത്യാദി.[73]

---

70. 'മൃദിമ' എന്നാണ് ശരിയായ രൂപം.

71. പ്രഥമ തുടങ്ങിയ വിഭക്തികളോടുകൂടിയ ഉപപദങ്ങൾ എന്നർത്ഥം. 'താൻ തോന്നി'യിൽ താൻ-പ്രഥമ. 'മരം കേറി'യിൽ മരം-സപ്തമി; 'കല്ല് വെട്ടി'യിൽ കല്ല്-ദ്വിതീയ.

72 തോന്നി, കേറി, വെട്ടി മുതലായവയ്ക്കു (നാമാർത്ഥത്തിൽ) സ്വതന്ത്ര പ്രയോഗമില്ല. മററു പദങ്ങളോട് ചേർന്നേ പ്രയോഗമുള്ളു. അങ്ങനെ ചേരുന്ന പദങ്ങളെ 'ഉപപദങ്ങൾ' എന്നു വിളിക്കുന്നു.

73. ക്രിയകളിൽനിന്ന് നിഷ്പാദിപ്പിക്കുന്ന ഇത്തരം നാമരൂപങ്ങളോട്, മററു നാമങ്ങളെപ്പോലെത്തന്നെ, 'വിഭക്തിപ്രത്യയങ്ങൾ' ചേർത്ത് പ്രയോഗിക്കാം എന്നായിരിക്കണം ഉദ്ദേശിക്കുന്നത്. 'ലിംഗവചന പ്രത്യയങ്ങൾ ചേർത്ത്' എന്ന് അശ്രദ്ധമൂലം പ്രയോഗിച്ചതാവണം.

ചോദ്യം — ലിംഗം എന്തിനെ പറയുന്നു.

ഉത്തരം — പുല്ലിംഗം പുരുഷനെ പറയുന്നു. സ്ത്രീലിംഗം സ്ത്രീയെ പറയുന്നു. ശേഷങ്ങളെ നപുംസകലിംഗം പറയുന്നത സമ്പ്രദായമാകുന്നു. സമ്പ്രദായമെന്നാൽ പാരമ്പര്യ നടപ്പാകുന്നു.[74] നപുംസകം മൃഗാദികളിലും വസ്തുക്കളിലും ചെല്ലുന്നു. ഇവിടെ നപുംസക ശബ്ദത്തിന്നു പുമാൻ എന്നും സ്ത്രീയെന്നും ഇച്ഛിച്ചിട്ടില്ലാത്തതെന്നർത്ഥം.

ചോദ്യം — വചനം എങ്ങിനെ.

ഉത്തരം — ഏകവചനമെന്നും ബഹുവചനമെന്നും രണ്ടുവിധം. ഒന്നിനെ പറയെണ്ടടത്ത ഏകവചനവും രണ്ടൊ അധികമൊ പറയയെണ്ടടത്ത ബഹുവചനവും പ്രയൊഗിക്കണം. സംസ്കൃതത്തിൽ ദ്വിവചനം കൂടി ഉണ്ട

<u>ലിംഗവചനങ്ങൾക്ക ഉദാഹരണം</u>

അകാരാന്ത നാമങ്ങൾക്ക പുല്ലിംഗത്തിൽ പ്രഥമൈകവചനം അൻ എന്ന പ്രത്യയമാകുന്നു: കെഴവൻ, കൊച്ചൻ, ദെവൻ, മനുഷ്യൻ, പുരുഷൻ, രാമൻ, കൃഷ്ണൻ, ശങ്കരൻ ഇത്യാദി.[75] പ്രഥമാ ബഹുവചനത്തുങ്കൽ മിക്കതും അർ, കൾ എന്നു രണ്ടു വിധം. ഉദാ: ആദ്യം സാധാരണമായി പ്രയൊഗിക്കുന്നു. അതിന്നു പലടത്തും മ എന്ന പ്രത്യയാദ്യാഗമം വരും.[76] കിഴവന്മാർ, കൊച്ചന്മാർ, ദെവന്മാർ. ആഗമം ഇല്ലാതെ പ്രസിദ്ധ ജാതിയെ സംബന്ധിച്ചും പ്രയൊഗിക്കുന്നു: ബ്രാഹ്മണർ, ശൂദ്രർ, പറയർ, പുലയർ. മൂന്നാമത്തത പുല്ലിംഗത്തുങ്കൽ പക്ഷാന്തരത്തിൽ ദുർല്ലഭമായിട്ടുണ്ടു: ദെവകൾ,

---

74. നപുംസകത്തെ സംബന്ധിച്ചിടത്തോളം അമാനുഷികനാമങ്ങൾ തികച്ചും അർത്ഥാസ്പദമല്ലെന്നു കാണിക്കാനാണ് ഇങ്ങനെ പ്രസ്താവിക്കേണ്ടി വന്നത്.

75. 3-ാം അടിക്കുറിപ്പ് നോക്കുക.

76. ആഗമസന്ധിയെക്കുറിച്ചുള്ള വിവരണത്തിൽ ഈ മകാരാഗമം വിധിക്കുന്നില്ല. ഇവിടെ പ്രത്യയം 'മാർ' എന്നു പറയുന്നതാണു ശരി.

ദെവന്മാർ. ചെൎക്കേണ്ട വിവരം മെൽ സ്പഷ്ടമാകും. ഇകാരാന്തത്തിന്നും ഉകാരാന്തത്തിന്നും മൂന്നു ലിംഗത്തിലും[77] ഏകവചനത്തെ നാമംതന്നെ പറയുന്നു: നംപൂരി, പട്ടേരി, പൊററി, തമ്പി, ഗുരു, ചാത്തു, കൊന്തു, പപ്പു, ശംകു. ഒകാരാന്തത്തിന്ന ൻ എന്ന പ്രത്യയം വരും

ഉദാ: ചെകൊൻ, മുക്കൊൻ[78]

ചൊദ്യം—സ്ത്രീയെ പറയുന്ന പ്രത്യയങ്ങൾ ഏതെല്ലാം.

ഉത്തരം —അ, ഇ, ഉ, തി, ചി, ആൾ ഇങ്ങനെ ആറു വിധം: സുതാ[79], പുത്രി, പൊന്നു[80], തീയത്തി, ചെട്ടിച്ചി[81], മകൾ. ചി എന്നതിന്നു പകരം ശി എന്നും ദുർല്ലഭമായി വരുത്തുന്നു: പെരശ്ശി, ചിററശ്ശി. സ്ത്രീലിംഗം പ്രഥമൈകവചനം അകാരാന്തത്തിലും നാമംതന്നെ. ഏകവചനത്തെ പറയും പ്രത്യയം കെൾക്കയില്ലന്നൎത്ഥം. അംബാ, ഭാൎയ്യാ, കന്യകാ, കൊതാ, ദെവി, സ്ത്രീ, ആട്ടി, ചക്കി, ചെകൊത്തി, കൊല്ലത്തി, പൊന്നു[82], പാറു, നീലു ഇത്യാദികളിൽ പ്രത്യയം സ്പഷ്ടം. ശ്രീ എന്നതിന്നു ചി എന്നും ആദെശം വരുത്തുന്നു.

ഉദാ: ആശ്രീ (ഹ്രസ്വം) അച്ചി[83], അംബാശ്രീ - അമ്മച്ചി, തങ്കശ്രീ-തങ്കച്ചി. ബഹുമാനത്തുങ്കൽ ആർ ചെരും. നായകനനൈ ആദെശം. നായകശ്രീ[84], നെത്യാർ ഇതിന്മണ്ണം ഊഹിക്കണം.

---

77. പുംസ്ത്രീനപുംസകങ്ങൾക്ക് ഒരേ രൂപമാണെന്നോ ? ഉദാഹരിച്ച നാമങ്ങളിൽ ചിലതിൽ പുംസ്ത്രീഭേദം ഇല്ലെങ്കിലും പലതും പുരുഷവാചികളാണല്ലൊ.

78. രൂപവിച്ഛേദനം ശരിയല്ല. ചേകവൻ, മുക്കവൻ, എന്നീ പരിനിഷ്ഠരൂപങ്ങളുടെ ഉച്ചാരണവൈലക്ഷണ്യങ്ങളാണിവ.

79. സുത + അ = സുതാ ?

80. ഉകാരത്തെ പ്രത്യയമെന്ന് വിച്ഛേദനം ചെയ്യേണ്ടതില്ല.

81. തകാരചകാരങ്ങൾ സന്ധിയിൽ ഇരട്ടിക്കുന്നു. ആഗമസന്ധി ചർച്ചയിൽ ഈ പരിണാമം പ്രസ്താവിച്ചിട്ടുണ്ട്.

82. ആവർത്തനം.

83. 'ആശ്രീ'യിലെ ദീർഘസ്വരങ്ങൾ ഹ്രസ്വമാകുന്നു. ഈ രൂപപരിണാമം ശരിയാണോ ?

84. വിവക്ഷ വ്യക്തമല്ല.

ചോദ്യം—നപുംസകം എങ്ങിനെ.

ഉത്തരം—പുന്നപുംസകമെന്നും സ്ത്രീനപുംസകമെന്നും നപുംസകലിംഗം രണ്ടു വിധമാകുന്നു. അതിന്നു കാരണം പറയുന്നു. സംസ്കൃതത്തിൽ അൎത്ഥത്തെക്കുറിച്ചും ലിംഗവ്യവസ്ഥയുണ്ടു. അതിനാൽ ദൈവൻ എന്നൎത്ഥത്തിൽ സ്ത്രീലിംഗം ദെവതാ എന്ന ശബ്ദവും ഭാൎയ്യ എന്നാർത്ഥത്തിൽ പുല്ലിംഗം ദാരശബ്ദവും തീരം എന്നൎത്ഥത്തിൽ തടശബ്ദത്തിന്നു മൂന്നു ലിംഗവും വിധിയുണ്ടു. അതു ശബ്ദത്തെക്കുറിച്ചു വ്യവസ്ഥയാകുന്നു ഭാഷയിൽ അൎത്ഥത്തെക്കുറിച്ചുതന്നെ വ്യവസ്ഥയാകുന്നു. ഇവിടെ മൃഗാദികൾക്കും വസ്തുക്കൾക്കും സ്ത്രീപുരുഷവിവക്ഷയില്ലായ്കകൊണ്ടും ആ വക സംസ്കൃതശബ്ദസംബന്ധികളായുള്ള പുല്ലിംഗങ്ങളെയും നപുംസകലിംഗങ്ങളെയും പുന്നപുംസകമെന്നും ശബ്ദസംബന്ധികളായുള്ള സ്ത്രീലിംഗങ്ങളെ സ്ത്രീനപുംസകമെന്നും നിയമിക്കുന്നു. അതിനാൽ സിംഹം, ഗജം, ആന, അശ്വം, കുതിര, വൃക്ഷം, മരം, സമുദ്രം, കടൽ, ജലം, വെള്ളം ഇത്യാദി അകാരാന്തങ്ങളും കപി, പട്ടി, അബ്ധി, ആധി, ഇത്യാദി ഇകാരാന്തങ്ങളും, ഹസ്തീ, ശാഖീ, ഇത്യാദി ഈകാരാന്തങ്ങളും വായു, സിന്ധു, സേതു, ഹേതു, ഇത്യാദി ഉകാരാന്തങ്ങളും പുന്നപുംസകമാകുന്നു. മാല, ധാര, തല, വാഴ, പാതാ, വായാ, ഇത്യാദി ആകാരാന്തങ്ങളും ഭൂമി, നദി, തോണി, വെള്ളി, രുശി, ഇത്യാദി ഇകാരാന്തങ്ങളും കുണ്ഡു, ധെനു ഇത്യാദി ഉകാരാന്തങ്ങളും സ്ത്രീനപുംസകമെന്നു പറയപ്പെടണം. പുന്നപുംസകത്തിൽ അകാരാന്തത്തിന്നു ഏകവചനം ം പ്രത്യയമാകുന്നു. സിംഹം, ജഗം ഇത്യാദി. ഈം ത്തെ സംബന്ധിച്ചു മററും ചില വിഭക്തിക്കു ഭേദം വരുന്നതു വിഭക്തിപ്രകരണത്തിൽ പറയും. ബഹുവചനത്തിന്നു—ങ്ങൾ[85] ആകുന്നു: സിംഹങ്ങൾ ഇത്യാദി. സ്ത്രീനപുംസകത്തിൽ ഏകവചനത്തിന്നു നാമംതന്നെ: മാല, രുചി, ധെനു. ബഹുവചനത്തിന്നു—കൾ പ്രത്യയമാകുന്നു: മാലകൾ, പായകൾ, തോണികൾ, ധെനുക്കൾ ഇത്യാദി.

---

85. സന്ധികാര്യം പരിഗണിക്കാത്തതുകൊണ്ടാണ് ബഹുവചനപ്രത്യയം—ങ്ങൾ ആണെന്നു നിർദ്ദേശിക്കേണ്ടി വന്നതു്.

## വിഭക്തി

ചോദ്യം—വിഭക്തികൾ ഏതെല്ലാം.

ഉത്തരം —നാമങ്ങൾക്കു ക്രിയയോടു സംബന്ധത്തിങ്കൽ കർത്തൃകർമ്മാദികാരകവിശേഷത്തെ പറയുന്ന പ്രഥമാദി സപ്തമ്യന്തം.[86] ഏഴു പ്രത്യയങ്ങളുമാകുന്നു. പ്രഥമെക്കു സംബോധനമെന്ന പ്രയോഗഭേദവുമുണ്ടു.[87] സംബോധനസഹിത പ്രഥമാദി സപ്തവിഭക്തികളെ താഴെ എഴുതുന്നു.

| | പുല്ലിംഗം | | സ്ത്രീലിംഗം | |
|---|---|---|---|---|
| | ഏക. | ബഹു. | ഏക. | ബഹു |
| പ്രഥമ[88] | അർ | അർ | അ, ഇ, ഉ, ൾ | അർ, കൾ |
| സംബോധന | ലുപ്തം | അർ | ലുപ്തം, ഏ | ഏ |

86. നാമങ്ങൾക്ക് ക്രിയയോടുള്ള ആർത്ഥികബന്ധമാണ് കാരകം എന്ന് ഗ്രന്ഥകാരൻ സ്പഷ്ടമാക്കിയിരിക്കുന്നു. നാമങ്ങൾക്ക് മററു പദങ്ങളോടുള്ള ബന്ധവും കാരകബന്ധം ആകാം എന്ന് പരിഗണിച്ചതിനാൽ, മററു പല വൈയാകരണന്മാരുടെയും വിഭക്തിചർച്ചയിൽ അപാകതകൾ വന്നുചേർന്നിട്ടുണ്ട്.

87. സംബോധനാരൂപം പ്രഥമയുടെ വകഭേദമാണെന്നുള്ളത്, സംസ്കൃതഭാഷാ ശാസ്ത്രതത്ത്വം അനുകരിച്ചതാണ്. യഥാർത്ഥത്തിൽ സാംബോധനാരൂപത്തെ വിഭക്തിചർച്ചയിൽ ഉൾപ്പെടുത്തേണ്ടതില്ല. അതിനെ ഒരു വാക്യഭേദമായി പരിഗണിക്കണം.

88. ഈ വർഗീകരണത്തിൽ പല അപാകതകളും കാണാം. പ്രഥമയ്ക്ക് വിഭക്തിപ്രത്യയങ്ങൾ കല്പിച്ചിരിക്കുന്നു. അവ യഥാർത്ഥത്തിൽ ലിംഗവചനപ്രത്യയങ്ങൾ മാത്രമാണ്. 'ഓട്' എന്ന പ്രത്യയം ദ്വിതീയയിലും തൃതീയയിലും ചേർത്തു കാണുന്നു. ആശയവിനിമയാർത്ഥകക്രിയകളിൽ പലതിലും '-ഓട്' എന്ന പ്രത്യയം കർമ്മകാരകാർത്ഥത്തിൽ പ്രത്യക്ഷപ്പെടുന്നതിനെ പരിഗണിച്ചായിരിക്കണം, അതിനെ ദ്വിതീയയിലും ചേർക്കേണ്ടിവന്നത്. ചതുർത്ഥിക്ക് സ്ത്രീലിംഗം ഏകവചനത്തിൽ '-അം' എന്നൊരു പ്രത്യയം നിർദ്ദേശിക്കുന്നു. അത് സംസ്കൃതരൂപം മാത്രമാണല്ലൊ. പ്രത്യയങ്ങളെയും അനുപ്രയോഗങ്ങളെയും വേർതിരിച്ചു കാണിക്കുന്നില്ല. 'വച്ച്' എന്ന അനുപ്രയോഗം പുല്ലിംഗം ബഹുവചനത്തിൽ മാത്രമല്ല വരുന്നത്. ഇങ്ങനെ നോക്കിയാൽ ആകപ്പാടെ ഈ വർഗീകരണം അസ്വീകാര്യമാണെന്നു കാണാം. വിശദമായ ചർച്ച ഇവിടെ ഉദ്ദേശിക്കുന്നില്ല.

| | പുല്ലിംഗം ഏക. | പുല്ലിംഗം ബഹു. | സ്ത്രീലിംഗം ഏക. | സ്ത്രീലിംഗം ബഹു. |
|---|---|---|---|---|
| ദ്വിതീയാ രണ്ടുവിധം | എ, ഓട് | എ, ഓട് | എ, ഓട് | എ, ഓട്, ശെഷം പുല്ലിംഗം പൊലെ |
| തൃതീയാ നാലുവിധം | ആൽ, കൊണ്ടു, ഓട്, ഊടെ | | | നപുംസകലിംഗത്തിൽ |
| ചതുൎത്ഥി ൨-വിധം | ആയി, കൊണ്ടു, ഉ | ക്ക് | പ്രഥമൈക വചനം, അം | ബഹുവചനങ്ങൾ, ശെഷം പുല്ലിംഗം പൊലെ |
| പഞ്ചമി ൩-വിധം | നിന്നു, കാൾ, ഹെതുവായിട്ടു | | | |
| ഷഷ്ഠി ൨-വിധം | ൻ, ന്റെ | ക്ക്, ഉടെ | | |
| സപ്തമി ൨-വിധം | ഇൽ, കൽ | വച്ച | | |

പുല്ലിംഗത്തിൽ അകാരാന്തനാമങ്ങൾക്ക സപ്തവിഭക്തിവചനം ചെൎക്കുന്ന പ്രകാരം താഴെ പറയുന്നു. ഇതുകളിൽ പ്രഥമാ മുഖ്യ വിഭക്തിയാകകൊണ്ടു പ്രഥമാന്തത്തൊടുകൂടെ അന്യവിഭക്തി ചെൎക്കുന്നതുമുണ്ടു:

| | നാമം | പ്രത്യയം | യോജനം[89] | ഉദാഹരണം | പ്രത്യയം | ഉദാഹരണം |
|---|---|---|---|---|---|---|
| പ്രഥമ | രാമ | അൻ | സന്ധിയാൽ അകാരലോപം | രാമൻ | മ-ആദ്യാഗമത്തോടെ ആർ | രാമൻമാർ |
| സംബോധന | ടി | അൻ | അല്ലയോ മുമ്പ; ഹെ എന്നോ ആവാം | രാമൻ രാമ | ടി | രാമന്മാർ |
| | | ലോപവും | | ഹെ രാമ | | |
| രണ്ടാമത്തു ദ്വിതീയ രണ്ട വിധം | ടി പ്രഥമാന്ത സഹിതം | എ | | രാമനെ | ഏ ബഹുവചന പ്രഥമാസഹിതം | രാമന്മാരെ രാമന്മാരൊട |
| | | ഒാട | | രാമനൊട്ട പറഞ്ഞു | | |

89. പ്രത്യയയോഗത്തിൽ എന്തു രൂപപരിണാമം സംഭവിക്കുന്നു എന്നു്.

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| ൩-ാമത തൃതീയ നാലുവിധം | ടി പ്രഥമാന്ത സഹിതം | ആൽ | | രാമനാൽ | ബഹുവചന സഹിതം | രാമന്മാരാൽ |
| | | കൊണ്ടു | | രാമനെകൊണ്ടു | | രാമന്മാരെ കൊണ്ടു |
| | | ഒട | | രാമനൊട | | രാമന്മാരൊട |
| | | ഊടെ | ഇൽ അന്ത്യാഗമ സഹിതം | രാമനിലൂടെ | | രാമന്മാരിലൂടെ |
| ൪-ാമത ചതുൎത്ഥി രണ്ടുവിധം | ടി പ്രഥമാന്ത സഹിതം | ആയികൊണ്ടു | | രാമനായികൊണ്ടു | ബഹു-സഹിതം | രാമന്മാൎക്കായി കൊണ്ടു |
| | | ഉ | പക്ഷെ നദ്വിത്വം[90] | രാമനു കൊടുത്തു, രാമന്നു | ക്ക്-സഹിതം | രാമന്മാൎക്കു കൊടുത്തു |

90. 'ഉ' ചേൎക്കുമ്പോൾ നകാരത്തിന് ദ്വിത്വവും ആകാമെന്നൎത്ഥം.

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| ൫-ാമത-പഞ്ചമി മൂന്നുവിധം | ടി പ്രഥമാന്ത സഹിതം | നിന്ന | ഇലാംഗമസഹിതം | രാമനിൽ നിന്ന | | രാമന്മാരിൽനിന്ന |
| | | കാൾ | ദ്വിതീയാ സഹിതം | രാമനെക്കാൾ | | രാമന്മാരെക്കാൾ |
| | | ഹേതുവായിട്ട | | രാമൻ ഹേതു വായിട്ട | | രാമന്മാർ ഹേതുവായിട്ട |
| ൬-ാമത-ഷഷ്ഠി രണ്ടുവിധം | ടി പ്രഥമാന്ത സഹിതം | ന് | പക്ഷെ പ്രഥമാന്ത സഹിതം | രാമന്ന് രാമന് 91 | | രാമന്മാക്ക |
| | | റെറ | | രാമന്റെ | ഉടെ | രാമന്മാരുടെ |
| ൭-ാമത-സപ്തമി രണ്ടുവിധം | ടി പ്രഥമാന്ത സഹിതം | ഇൽ | | രാമനിൽ | ഇൽ | രാമന്മാരിൽ |
| | | കൽ | | രാമൻകൽ | ഇൽ വച്ച | രാമന്മാരിൽ വച്ച |

ഏഴു വിധം വിഭാഗം ഹേതുവായിട്ട ഏഴിനും വിഭക്തിയെന്നും പേരുണ്ട. പ്രഥമ വിഭക്തി ഇത്യാദി.

91. ഒരേ വിഭക്തിരൂപത്തിൽ - രാമന് - ചതുർത്ഥിയിൽ '-ഉ' എന്നും ഷഷ്ഠിയിൽ '-ന്' എന്നും രണ്ടുതരത്തിൽ പ്രത്യയ വിഛേദനം ചെയ്തിട്ടുള്ളത് ശ്രദ്ധിക്കുക.

അകാരാന്തം സ്ത്രീലിംഗം ദുർല്ലഭം തന്നെ.[92] സംസ്കൃതദാരശബ്ദത്തിന്ന ഭാഷയിൽ ദാരങ്ങൾ, ദാരങ്ങളെ ഇത്യാദി പുന്നപുംസകംപൊലെ.

## സ്ത്രീലിംഗം

ആകാരാന്തം ; ഇത അകാരാന്തമാക്കി ചൊല്ലുന്നത സമ്പ്രദായം.

| | നാമം | പ്രത്യയം | യൊജനം | ഉദാ: | | ബഹുവചനം |
|---|---|---|---|---|---|---|
| പ്രഥമം | അംബാ | ലുപ്തം | ഹ്റസ്വവും ആവാം | അംബാ അംബ | മ-ആഗമ സഹിതം ആർ | പുല്ലിംഗം പൊലെ അംബമാർ |
| സംബൊധന | ടി | ഏ | ആ ലൊപം | ഹെ്ല്ലയൊ അംബെ | | അംബമാരെ |

92. മലയാളത്തെ സംബന്ധിച്ചിടത്തോളം ഈ നിരീക്ഷണം ശരിയല്ല. സംസ്കൃതത്തിൽനിന്ന് സ്വീകരിച്ച പല ആകാരാന്ത ശബ്ദങ്ങളും മലയാളത്തിൽ അകാരാന്തങ്ങളാണ്. സംസ്കൃതേതരശബ്ദങ്ങളിൽ അമ്മ, തള്ള മുതലായി അകാരാന്തസ്ത്രീലിംഗനാമരൂപങ്ങൾ ദുർല്ലഭമാണെന്നുള്ളത് ശരിയാണ്. സംസ്കൃതനാമരൂപങ്ങൾ—ദീർഘാന്തങ്ങൾ—'ഹ്റസ്വവും ആകാം' എന്ന് പട്ടികയിൽ കാണിച്ചിട്ടുണ്ട്.

| | നാമം | പ്രത്യയം | യോജനം | ഉദാ: | | ബഹുവചനം |
|---|---|---|---|---|---|---|
| ദ്വിതീയ രണ്ടുവിധം | ടി | എ, ഓട | യാഗമം | അംബയെ അംബയൊട | | അംബമാരെ, അംബമാരൊട |
| തൃതീയാ നാലുവിധം | ടി | ആൽ | യാഗമം | അംബയാൽ | | അംബമാരാൽ ഇത്യാദി ; രാമശബ്ദത്തിനു പൊലെ |
| | | ഓട | യാഗമം | അംബയൊട | | |
| | | കൊണ്ട | ദ്വിതീയാ സഹിതം | അംബയെകൊണ്ട | | |
| | | ഊടെ | യാഗമം ഇലാഗമം | അംബയിലൂടെ | | |
| ചതുർത്ഥി രണ്ടുവിധം | ടി | ക്ക്, ഉ | ഹ്രസ്വം | അംബക്ക് | | |
| | | ആയികൊണ്ട | ക്ക് - സഹിതം | അംബക്കായി കൊണ്ട | | |

| | നാമം | പ്രത്യയം | യോജനം | ഉദാ: |
|---|---|---|---|---|
| പഞ്ചമി ൩-വിധം | ടി | ഇൽ[93] നിന്നു | യാഗമം | അംബയിൽനിന്നു |
| | | ക്കാൾ | ദ്വിതീയാ സഹിതം | അംബയെക്കാൾ |
| | | ഹേതുവായിട്ടു | ആ-ഹ്രസ്വം | അംബഹേതുവായിട്ടു |
| ഷഷ്ഠി ൨-വിധം | ടി | ക്കു | ഹ്രസ്വം | അംബക്കു |
| | | ഉടെ | യാഗമം | അംബയുടെ |
| സപ്തമി ൨-വിധം | ടി | കൽ | ഇം ആഗമം | അംബയിൽ |
| | | | | അംബയിങ്കൽ |



ഇതിന്മണ്ണം ഭാര്യാ, ബാലാ ഇത്യാദി. മാതാ, കോതാ ഇങ്ങനെ സ്ത്രീകളെ പറയുന്ന ഭാഷാശബ്ദങ്ങൾക്ക ബഹുവചനപ്രത്യയത്തിന്നു കൽ—കൾ എന്നും വരുമെന്ന മാത്രം ഭേദമുള്ളു. അതിനാൽ മാതമാർ, മാതകൾ മാതമാരെ, മാതകളെ, മാതമാരിൽ, മാതകളിൽ ഇങ്ങനെ അല്പം ഭേദം വരും.[94]

---

93. രാമശബ്ദത്തിന്റെ പഞ്ചമിരൂപത്തിനുള്ള വിച്ഛേദനത്തിൽ (മുൻ പട്ടിക നോക്കുക) 'നിന്നു്' പ്രത്യയമായും '-ഇൽ' ആഗമമായും കാണിച്ചിരിക്കുന്നു. ഇവിടെയാകട്ടെ, '-ഇൽ നിന്നു്' എന്നതു മുഴുവൻ പ്രത്യയമായി എടുത്തിരിക്കുന്നു.

94. മാതമാർ, മാതമാരെ, മാതമാരിൽ തുടങ്ങിയ രൂപങ്ങൾ എപ്പോഴെങ്കിലും പ്രയോഗത്തിലുണ്ടായിരുന്നുവോ ?

# അകാരാന്തം പുന്നപുംസകം

ഏകം. ബഹു.

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| പ്രഥമാ | ദൈവ | അം | അ, ലൊപം | ദൈവം | ങ്ങൾ | ദൈവങ്ങൾ |
| സംബൊധന | ടി | ഏ | അനുസ്വാരസ്യ മാദെശഃ | അല്ലയൊ ദൈവമെ | ഏ, ങ്ങൾ സഹിതം | ദൈവങ്ങളെ |
| ദ്വിതീയാ ന | ടി | ഏ, ഓട | നാമത്തിന് ത് എന്ന അന്ത്യാഗമം ഇന് അന്ത്യാഗമം | ദൈവത്തെ ദൈവത്തിനെ | | ദൈവങ്ങളെ |
| | | | | ദൈവത്തൊട | | ദൈവങ്ങളൊട |

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| തൃതീയാ ർ വിധം | ടി | ആൽ | ഇനാഗമസഹിതം | ദൈവത്താൽ ദൈവത്തിനാൽ | | ദൈവങ്ങളാൽ |
| | | കൊണ്ട | ഇൻ ആഗമ സഹിതം | ദൈവത്തെക്കൊണ്ട, ദൈവത്തിനെക്കൊണ്ട | ഏ ആഗമ സഹിതം | ദൈവങ്ങളെക്കൊണ്ട |
| | | ഓട് | | ദൈവത്തോട് ദൈവത്തിനോട | | ദൈവങ്ങളോട |
| | | ഊടെ ഇൽ സഹിതം | | ദൈവത്തിലൂടെ | ഇൽ സഹിതം | ദൈവങ്ങളിലൂടെ |
| ചതുർത്ഥി രണ്ടുവിധം | ടി | ഉ | ഇനാഗമസഹിതം | ദൈവത്തിനു ദൈവത്തിനായിക്കൊണ്ട | ക്ക | ദൈവങ്ങൾക്ക |
| | | ആയിക്കൊണ്ട | | | അതൊടുകൂടെ | ദൈവങ്ങൾക്കായിക്കൊണ്ട |

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| പഞ്ചമി മൂന്നു വിധം | ടി | ഇൽ നിന്നു | ത് ആഗമ സഹിതം | ദൈവത്തിൽനിന്നു | ഇൽ സഹിതം | ദൈവങ്ങളിൽ നിന്നു |
| | | എ, കാൾ | | ദൈവത്തെക്കാൾ | എ സഹിതം | ദൈവങ്ങളെ ക്കാൾ |
| | | ഹേതുവായിട്ട | അം സഹിതം | ദൈവം ഹേതു വായിട്ട | | ദൈവങ്ങൾ ഹേതുവായിട്ട |
| ഷഷ്ഠി രണ്ടുവിധം | ടി | ന്ന് | | ദൈവത്തിന്ന് | ക്ക് | ദൈവങ്ങൾക്ക |
| | | ന്റെ | | ദൈവത്തിന്റെ | ഉടെ | ദൈവങ്ങളുടെ |
| സപ്തമി രണ്ടുവിധം | ടി | ഇൽ | താഗമസഹിതം | ദൈവത്തിൽ | | ദൈവങ്ങളിൽ |
| | | കൽ | | ദൈവത്തിംകൽ | | ദൈവങ്ങളിൽ വച്ചു |

ഇതിന്വണ്ണം സിംഹം, ജലം, വചനം, മാനസ ഇത്യാദി.

അകാരാന്തം സ്ത്രീനപുംസകം കൊണ്ടെന്നൊഴിച്ചുള്ള ദ്വിതീയാദ്യേകവചനവിഭക്തികൾക്ക - യ് - എന്ന ആദ്യാഗമം വരും.

| | | ഏക | | | ബഹു | |
|---|---|---|---|---|---|---|
| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
| പ്രഥമ | മാല | ലുപ്തം | | മാല | കൾ | മാലകൾ |
| സംബോധന | ടി | ഏ | ഏ-സഹിതം | ഹേ-മാലേ | കൾ-സഹിതം | മാലകളേ |
| ദ്വിതീയ | ടി | ഏ | യാഗമസഹിതം | മാലയെ | | മാലകളെ |

| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
|---|---|---|---|---|---|---|
| തൃതീയ | ടി | ആൽ | യാഗമം | മാലയാൽ | കൾ | മാലകളാൽ |
| | | കൊണ്ട | | മാലകൊണ്ട | | മാലകളെക്കൊണ്ട |
| | | ഓട് | യാഗമം | മാലയോട | മാലയൊട | മാലകളോട് |
| ചതുർത്ഥി | ടി | ഊടെ | ഇൽ-ആദ്യാഗമം കൂടെ | മലയിലൂടെ | ഇൽ-ആഗമ സഹിതം | മാലകളിലൂടെ |
| | | ക്ക് | | മാലക്ക് | സഹിതം | മാലകൾക്ക |
| | | ആയിക്കൊണ്ട | സ്സ-സഹിതം | മാലസ്സായി ക്കൊണ്ട | | മാലകൾക്കായി ക്കൊണ്ടു |
| പഞ്ചമി | ടി | ഇൽ-നിന്ന | യാഗമം | മാലയിൽനിന്നു | | മാലകളിൽ നിന്ന |
| | | ഏ-കാൾ | | മാലയെക്കാൾ | | മാലകളെക്കാൾ |
| | | ഹേതുവായിട്ട | | മാല ഹേതു വായിട്ട | | മാലകൾ ഹേതു വായിട്ട |

| | | ഏക | | | ബഹു | |
|---|---|---|---|---|---|---|
| | നാമം | പ്രത്യയം | യോജനം | ഉദാ: | പ്രത്യയം | ഉദാ: |
| ഷഷ്ഠി | ടി | ക്ക് | യാഗമം | മാലക്ക് | ബഹു-സഹിതം | മാലകൾക്ക |
| | | ഉടെ | | മാലയുടെ | | മാലകളുടെ |
| സപ്തമീ | ടി | ഇൽ | | മാലയിൽ | ബഹു-സഹിതം | മാലകളിൽ |
| | | ഇംകൽ | | മാലയിംകൽ | | മാലകളിൽവച്ച |

ഇതിന്മണ്ണം പുര, തല, എല, വാഴ, വാക, വാട, മെത്ത, ദയ, പായ, കിടക്ക ഇത്യാദി നപുംസകത്തിൽ അകാരാന്തം, ഇകാരാന്തം, ഉകാരാന്തം, വ്യഞ്ജനാന്തം ഇതുകൾക്ക ദ്വിതീയ, പ്രഥമപൊലെതന്നെ പ്രയൊഗിക്കയും ആവാം. അതുതന്നെ മുഖ്യമായി നടപ്പാകുന്നു. ഉദാ: മാല വാങ്ങി, കിണ്ടി എടുത്തു, ചക്കക്കുരു തിന്നു, പാല്പ കുടിച്ചു, മൊരു കൂട്ടി, വാക്ക് കെട്ടു. ഇതിന്മണ്ണം മാലകൾ വാങ്ങി ഇത്യാദി ബഹുവചനവും ആവാം. മാലയെ വാങ്ങി, മാലകളെ വാങ്ങി, വാക്കിനെക്കെട്ടു, വാക്കുകളെക്കെട്ടു ഇങ്ങനെയും പക്ഷാന്തരമായി വിരൊധമില്ലാ.

ഇകാരാന്തത്തിന്ന പുല്ലിംഗത്തിലും സ്ത്രീലിംഗത്തിലും നപുംസക ലിംഗത്തിലും പ്രത്യയങ്ങളും യോജനയും സ്ത്രീനപുംസകം, അകാരാന്തത്തിലെ പോലെയാകുന്നു. ഈകരാന്തം കാളീ ഇത്യാദിയും സംസ്കൃതത്തിൽ ഈകാരാന്തമായ കരീ ഇത്യാദിയും ഭാഷയിൽ ഇകാരാന്തമാകുന്നു. ശ്രീ, സ്ത്രീ, ഇത രണ്ടും ഈകാരാന്തമായിത്തന്നെ ഉച്ചരിക്കപ്പെടുന്നു. വിഭക്തികൾ ഈകാരാന്തത്തിന്നും ഇകാരാന്തത്തിന്നും സമംതന്നെ:

| ഹരി | ഹരികൾ | ശ്രീ-സ്ത്രീ- ഇത്യാദികൾ ഹ്രസ്വം ഇല്ല | | രാശി | രാശിയിൽ |
|---|---|---|---|---|---|
| ഹരിയെ | ഹരികളെ | ശ്രീ | ശ്രീകൾ | രാശികൾ | രാശികളിൽ |
| ഹരിയാൽ | ഹരികളാൽ | ശ്രീയെ | ശ്രീകളെ | രാശിയിൽ | രാശികളിൽ |
| ഹരിക്കായി കൊണ്ട | ഹരികൾക്കായി കൊണ്ട | ശ്രീയാൽ | ശ്രീകളാൽ | ഇപ്രകാരം | |
| ഹരിയിൽ നിന്ന | ഹരികളിൽ നിന്ന | ശ്രീക്ക | ശ്രീകൾക്ക | കുട്ടി | തട്ടി |
| ഹരിക്ക | ഹരികൾക്ക | ശ്രീയിൽ | ശ്രീകളിൽ നിന്ന | വരി | വഴി |
| ഹരിയിൽ, ഹരിയിംകൽ | ഹരികളിൽ വച്ച | ശ്രീയുടെ | ശ്രീകളുടെ | തവി | ചെവി |
| കപിവതീ മുതലായത്തു ഇതിന്മണ്ണം തന്നെ | | ശ്രീയിൽ ശ്രീകളിൽ തൃതീയാതി അധികം ഉള്ളതും | | അഷ്ടി | പുഷ്ടി |

| ന്ത്രീലിംഗം<br>പുല്ലിംഗംപൊലെ | | ശ്രീ-ഇതിന്മണ്ണുംതന്നെ<br>നപുംസകം | | താന്നി(?) | തൊന്നി(?) |
|---|---|---|---|---|---|
| കാളി | കാളികൾ | വാരി | വാരികൾ | ശാന്തി | ദന്തി |
| കാളിയെ | കാളികളെ | വാരി വാരികൾ<br>ഇത്യാദി | | പക്ഷി | കുക്ഷി |
| കാളിയാൽ | കാളികളാൽ | | | ഇത്യാദി | |
| ഇത്യാദി ഇതിൽ ബഹുമാനത്തും<br>കൽ പുല്ലിംഗം പൊലെ | | | ബുദ്ധി | ബുദ്ധികൾ | |
| ബഹുമാനത്തിങ്കൽ മാർ എന്ന<br>പ്രയൊഗിക്കണം, നംപൂരിമാർ<br>പൊററിമാർ, പാതിരിമാർ | | | പെടി | പെടികൾ | |
| തൊഴികൾ<br>മാനിനിമാർകൾ<br>—മാരെ | തൊഴിമാർ,<br>മാനിനിമാർ<br>— മാരാൽ | | | | |

—മാക്കായിക്കൊണ്ടു ഇത്യാദി

ഉകാരാന്തം പുല്ലിംഗം പ്രഥമൈകവചനം

നാമംതന്നെ സംസ്കൃതം അനുസരിച്ച സംബുദ്ധിയും നടപ്പുണ്ട.

| | നാമം | പ്രത്യയം | യോജനം | ഉദാ: (ഏക.) | ബഹു (ബഹു.) | ഉദാ: |
|---|---|---|---|---|---|---|
| പ്രഥമ | ശംഭു | | | ശംഭു | ആർ-മ-ആദ്യാഗമം | ശംഭുമാർ |
| സംബോധന | ടി | എ | വ-കാരാഗമം | ശംഭൊ ശംഭുവെ | പ്രഥമാന്തസഹിതം | ശംഭുമാരെ |
| ദ്വിതീയാ വ. | ടി | എ, ഓട | വ-ആദ്യാഗമം | ശംഭുവിനെ | പ്രഥമാന്തസഹിതം | ശംഭുമാരെ |
| | | | ഇൻ അന്ത്യാഗമം | ശംഭുവിനൊട | | |

| | | | | | | |
|---|---|---|---|---|---|---|
| ദ്വിതീയ ന. | ടി | ആൽ | ആഗമം രണ്ടും | ശംഭുവിനാൽ | പ്രഥമാന്ത സഹിതം | ശംഭുമാരാൽ |
| | | കൊണ്ടു | | ശംഭുവിനെ ക്കൊണ്ടു | | മാരെക്കൊണ്ടു |
| | | ഓട | | ശംഭുവിനൊടു കൂടെ | | മാരൊടു |
| ചതുർത്ഥി ന. | ടി | ആയിക്കൊണ്ടു | ആഗമം രണ്ടും | ശംഭുവിനായി ക്കൊണ്ടു | തൽസഹിതം | ശംഭുമാൎക്കായി ക്കൊണ്ടു |
| | | ഉ | | ശംഭുവിനു | | മാൎക്കു |
| പഞ്ചമി ന. | ടി | ങ്കൽനിന്നു | വാഗമം | ശംഭുവിങ്കൽ നിന്നു | തൽസഹിതം | ശംഭുമാരിൽനിന്നു |
| | | ഇനെക്കാൾ | | ശംഭുവിനെക്കാൾ | | മാരെക്കാൾ |
| | | ഹെതു | | ശംഭുഹെതുവായി | | മാർഹെതുവായിട്ടു |

| | | | | | | |
|---|---|---|---|---|---|---|
| ഷഷ്ഠി ൬ | | ഇന്ന | വാഗമം | ശംഭുവിന്നു് | ക | ശംഭുക്കാക്കു് |
| | | ഇന്റെ | | ശംഭുവിന്റെ | ഉടെ | മാരുടെ |
| സപ്തമി ൭ | | ഇൽ കൽ | വാഗമം | ശംഭുവിംകൽ | ഇൽ | ശംഭുമാരിൽ |

ആദിത്യനെ പറയുന്ന ഭാനുശബ്ദം വിഷ്ണു ഇത്യാദിയും കൊന്നു, ചാത്തു, പപ്പു ഇത്യാദി ഭാഷാശബ്ദങ്ങളും ഇതിന്മണ്ണംതന്നെ. രശ്മിയെ പറയുന്ന ഭാനുശബ്ദം മുൻപറഞ്ഞ പ്രകാരത്തിൽ നപുംസകലിംഗമാകുന്നു.

## ഉകാരാന്തം സ്ത്രീലിംഗം

സുഭ്രു ഇത്യാദി സംസ്കൃതത്തിൽ ഉകാരാന്തമായുള്ളത ഭാഷയിൽ ഉകാരാന്തമായി പറയും. അതിനാൽ സുഭ്രു, സുതനു, വരൊരു ഇത്യാദി സംസ്കൃതഭേദങ്ങളും മാതു, പൊന്നു ഇത്യാദി ഭാഷകളും സ്ത്രീയെ പറയുന്നതാകകൊണ്ടു സ്ത്രീലിംഗങ്ങളാകുന്നു. ഇതുകൾക്ക രണ്ടുവിധം ആവാം. പ്രയോഗരീതി മുമ്പിൽ പറഞ്ഞതിനാൽ ഉദാഹരണം ചുരുക്കുന്നു.

ഉദാ: സുഭ്രു (സം-ഏ-വാഗമം) ഹെ സുഭ്രൂവെ. ഇനാഗമസഹിതവും ആവാം: സുഭ്രുവിൽ, സുഭ്രൂവിങ്കൽ. ഇതിന്മണ്ണം എല്ലാ ഏകവചനവും രണ്ടുവിധം വരും. സുഭ്രുക്കൾ, സുഭ്രുമാർ പൊന്നുക്കൾ പൊന്നുമാരെ, സുഭ്രുക്കളെ, സുഭ്രൂമാരെ ഇത്യാദി ബഹുവചനവും രണ്ടു വിധം.

വായു, മെരു, ഹനു ഇത്യാദി പുംനപുംസകങ്ങൾക്കും ധെനു, തനു, ചാരു, പശു, കുരു ഇത്യാദി സ്ത്രീനപുംസകങ്ങൾക്കും സ്ത്രീലിംഗത്തിൽ പറഞ്ഞവണ്ണം ഏകവചനം രണ്ടുവിധമാവാം. ബഹുവചനമെല്ലാം മുൻപറഞ്ഞ പക്ഷം തന്നെ: വായു, വായുക്കൾ, വായുവെ, വായുവിനെ, വായുക്കളെ, വായുക്കളിൽനിന്നു, ഹനുക്കളിൽ, ധെനുക്കൾക്കായിക്കൊണ്ടു, പശുവെ, പശുവിനെ, പശുക്കളെ, പശുക്കളിൽ ഇത്യാദി നപുംസകത്തിൽ ദ്വിതീയ, പ്രഥമപൊലെ എന്നു മുൻപിൽ എഴുതീട്ടുണ്ടു: വായു നീക്കണം. കുരു പൊട്ടിക്കണം. ഗുരുശബ്ദത്തിനും, സംസ്കൃതത്തിൽ ഋകാരാന്തവും ഭാഷയിൽ ആകാരാന്തവും ആയ പിതാ, മാതാ എന്ന ശബ്ദം, രാജാശബ്ദം ഇങ്ങനെ ചിലതുകൾക്കും അല്പം ഭെദമുള്ളത പറയുന്നു. ഗുരുശബ്ദത്തിന്ന ഏകവചനം ശംഭുപൊലെതന്നെ. പിതാ ഇത്യാദിക്കു വ് എന്ന പ്രഥമൈകവചനം വരും: പിതാവു, മാതാവു, രാജാവു തൽസഹിതം ഏ ഇത്യാദി സംബൊധന, ദ്വിതീയ ഇത്യാദി ഊഹിക്കണം:

അല്ലയൊ മാതാവെ, രാജാവെ. ഇനാഗമസഹിതം: പിതാവിനെ, രാജാവിനെ. തൽസഹിതം മാതാവെ, രാജാവെ കണ്ടു എന്നും ആകാം. പിതാവിൽ, പിതാവിങ്കൽ, രാജാവിൽ, രാജാവിങ്കൽ ഇത്യാദി ഊഹിക്കണം. ഇതിൽ ദ്വിതീയ ൨-ാം പക്ഷം കവനങ്ങളിലെ അധികം നടപ്പൊള്ളു. ഇതുകൾക്ക ബഹുവചനത്തുംകൽ ദ്വിത്വം അന്ത്യാഗമമായിവരും: ഗുരുക്കൾ, ഗുരുക്കന്മാർ, പിതാക്കൾ, പിതാക്കന്മാർ, രാജാക്കൾ, രാജാക്കന്മാർ ഇത്യാദി. ആദ്യപക്ഷം കവിതയിൽതന്നെ അധികം. മാതൃ, പിതൃ ശബ്ദങ്ങൾക്ക മനുഷ്യരല്ലാത്ത അൎത്ഥത്തുംകൽ ബഹുവചനം ൃകാരാന്തത്തിൽതന്നെ വരും: ഏഴ മാതൃക്കൾ, പിതൃക്കൾക്ക ശ്രാദ്ധം ഇത്യാദി. ഭ്രാതാവ ഇത്യാദിയും ഇപ്രകാരം തന്നെ.

## ഇനി വ്യഞ്ജനാന്തങ്ങൾ ഉദാഹരിക്കപ്പെടുന്നു

ഇത പ്രായെണ നപുംസകങ്ങൾ ആകുന്നു. വാക്ക്. സന്ധിയിൽ പറഞ്ഞ ഉ-ആഗമസഹിതം-കൾ: വാക്കുകൾ. ഇനാഗമസഹിതം: വാക്കിനെ, വാക്കുകളെ, വാക്കിനാൽ, വാക്കുകളാൽ ഇത്യാദി. മാപ്പിളമാർ മുതലായ ചിലൎക്ക ഔതെപ്പ്, ഇത്താക്ക്, ചെചെസ്സ് ഇത്യാദിയും ആള് ഇത്യാദി ചില നാമങ്ങളും പുരുഷന്മാരെ പറയുന്നതിനാൽ പുല്ലിംഗങ്ങളുള്ളതും ഒന്നുപൊലെ തന്നെ. ഔതെപ്പിനെ, ഔതെപ്പുകളെ, ആളിനെ, ആളുകളെ, ആളിൽ, ആളുകളിൽ ഇത്യാദി. അച്ച്കളിൽ: മഞ്ഞ്, മഞ്ഞുകളെ, മഞ്ഞുകളിൽ, കാട, കാട്ടകളെ, വീട്, വീട്ടിൽ, നാട്ടിൽ ഇത്യാദിക്ക ഇകാരാദി പരമായാൽ ദ്വിത്വം കൂടിവരും. കണ്ണ്, കണ്ണുകൾ, വിത്ത്, വിത്തിനെ, വിത്തുകളെ, വിത്തിൽ, തെന്, തെനുകൾ, തെനിൽ, തെനുകളിൽ, മിന്ന്, മിന്നുകളിൽ, ഏപ്പ്, ഏപ്പുകളിൽ, കയ്യ്, കയ്യുകൾ, കാല്, കാലുകൾ, പാവ്, പാവുകൾ, കാശ്, കാശുകൾ, ചെസ്സ്, ചെസ്സുകൾ, വാള്, വാളുകൾ, താഴ്, താഴുകൾ ഇത്യാദി സപ്തമി വിഭക്തികളിലും മുൻപറഞ്ഞ ക്രമംതന്നെ.

ആൽ, കൊണ്ടു ഇത്യാദി ഭെദങ്ങളിൽ ഒരുവിധം തന്നെ ചിലർ പറയുന്നു. വ്യഞ്ജനാന്തപുല്ലിംഗവും അല്പഭെദം ഉണ്ടു. അതുകൾ

ബഹുത്വത്തുങ്കൽ വ്യഞ്ജനാന്തത്തിൽ അൻ എന്ന അന്ത്യാഗമം ചെൎത്ത മാഗമസഹിതമായ ആർ പ്രത്യയം വെണം :

നംപൂരിപ്പാട — നംപൂരിപ്പാടന്മാർ സൎവ്വനാമശബ്ദങ്ങൾക്ക[95] ഉദാ :

പുല്ലിംഗം

| | |
|---|---|
| സൎവ്വൻ | സർവന്മാർ |
| സർവനെ | സർവന്മാരെ |

സ്ത്രീലിംഗം

| | |
|---|---|
| സർവാ | സർവയെ |
| സർവകൾ | സർവമാർ |
| സർവകളെ | സർവമാരെ |

നപുംസകം

| | |
|---|---|
| സർവം | സർവങ്ങൾ |
| സർവത്തെ | സർവങ്ങളെ |

ഇത്യാദി അകാരാന്തംപോലെതന്നെ· അവർ എന്ന അന്തത്തിൽ വരുന്ന ശബ്ദങ്ങൾക്ക പുല്ലിംഗവും സ്ത്രീലിംഗവും ഒരുപോലെ : ഒട്ടൊഴിയാതെയുള്ളവർ, ഒന്നൊഴിയാതെയുള്ളവർ ഇത്യാദി ബഹുവചനമെ വരും.

എന്ത, ഏത, എന്തിന, എന്തിൽ ഈ ശബ്ദം ബഹ്വാൎത്ഥത്തിനും സംബന്ധിക്കും : ഈ സാമാനങ്ങൾ എന്തെല്ലാം/ഏതെല്ലാം, കാൎയ്യങ്ങൾ എന്ത, ഇവർ ഏത ഇത്യാദി.

---

95. സർവനാമങ്ങൾ, ഉദ്ദിഷ്ടനാമങ്ങൾ — 54-ാം അടിക്കുറിപ്പ നോക്കുക.

ഒന്നുമുതൽ സംഖ്യകൾക്കും ഏകവചനം മാത്രം മതി. ഏക-ദ്വി-ബഹുവാച്യാർത്ഥങ്ങളെ അതാത നാമംതന്നെ പറയും.[96] ഒന്ന, ഒന്നിനെ, ഒന്നിനാൽ, ഒന്നിന, ഒന്നിൽനിന്ന, ഒന്നിൻെറ, ഒന്നിൽ പാതി. ഒന്ന മുതലായ സംഖ്യാശബ്ദങ്ങൾ സ്വഭാവേന നപുംസകങ്ങളാകുന്നു. സ്ത്രീപുരുഷാദി വിശേഷ്യത്തെ അനുസരിച്ചാൽ അതിൻെറ ലിംഗമാവും എങ്കിലും ശബ്ദം സമംതന്നെ : നാല്പ പുരുഷന്മാർ, നാല്പ സ്ത്രീകൾ, നാല്പ വസ്തുക്കൾ. രണ്ട, രണ്ടുകൊണ്ട, രണ്ടിൽ ഇത്യാദി.

| | | |
|---|---|---|
| മൂന്ന് | നാല് | നാലിൽ |
| പത്ത് | | പത്തിൽ |
| നൂറ ആളുകൾ | | നൂറിൽ |
| ആയിരം | | ആയിരത്തിൽ |
| ലക്ഷം | | ലക്ഷത്തിൽ |

എത്ര, അത്ര ഇത്യാദികൾ അളവ, തൂക്കം മുതലായ പരിമാണങ്ങളെത്തെ ചോദിക്കുന്ന ശബ്ദങ്ങളാകുന്നു. ഇവകൾക്കും ഏകവചനം തന്നെ ആകുന്നു.

ഉദാ : എത്ര പറ, എത്ര തുലാം, എത്ര മൊഴം, എത്ര കൊണ്ട, എത്ര തുകയും, എത്രയിൽ പാതി, അത്ര കൊടുക്കണം ഇത്യാദി.

ഉദ്ദിഷ്ടനാമങ്ങൾക്കുള്ളെടം ബഹുവചനം പുല്ലിംഗത്തിനും സ്ത്രീലിംഗത്തിനും ഒരുപോലെ.

| | | |
|---|---|---|
| ഉദാ : | അവൻ | അവർ |
| | അവൾ | അവർ |
| | അവനെ | അവരെ |
| | അവളെ | അവരെ |
| | അവനിൽ | അവരിൽ |
| | അവളിൽ | അവരിൽ |

---

96. അർത്ഥംകൊണ്ട് ബഹുവചനങ്ങളായ സംഖ്യാനാമങ്ങൾ രൂപപരമായി ഏകവചനമാണെന്ന് സൂചിപ്പിക്കുന്നു.

ഇത്യാദി. ഇതിന്മണ്ണം,

| | |
|---|---|
| ഇവൻ | ഇവർ |
| ഇവൾ | ഇവർ |
| ഏവൻ | ഏവർ |
| ഏവൾ | ഏവർ |
| ഏവനെ | ഏവരെ |
| ഏവളെ | ഏവരെ |
| ഏവൻ | ഏവർ |

നപുംസകം

| | |
|---|---|
| അത | അതുകൾ |
| ഇത | ഇതുകൾ |
| ഏത | ഏതുകൾ[97] |
| ഏതിൽ | ഏതുകളിൽ |

പക്ഷാന്തരത്തിൽ ബഹുവചനം ഏകവചനം പോലെയും ആവാം.[98]

ഉദാ: പൂക്കൾ കൊണ്ടുവരണം; അതിൽ കരട അരുത. ഇത്യാദി.

സംസ്കൃതത്തിലുള്ള യുഷ്മച്ഛബ്ദത്തിന്റെ അൎത്ഥമായ നീ എന്നും അസ്മച്ഛബ്ദത്തിന്റെ അൎത്ഥമായ ഞാൻ എന്നും ഉള്ളതിന്റെ വിഭക്തികളെ ചെൎക്കുന്നു. ഇതിനും ഉദ്ദിഷ്ടനാമങ്ങൾക്കും[99] സംബോധനമില്ലാ.

---

97. നപുംസകസർവനാമത്തിന്റെ ബഹുവചനരൂപഭേദങ്ങളായ അവ, ഇവ, ഏവ, എന്നിവയെ ഉദാഹരിക്കുന്നില്ല.

98. സൂചകസർവനാമങ്ങളായി പ്രയോഗിക്കുമ്പോൾ ഏകവചനരൂപം തന്നെ ബഹുവചനനാമങ്ങളെയും സൂചിപ്പിക്കും.

99. 'ഇതിനും ഉദ്ദിഷ്ട നാമങ്ങൾക്കും' എന്ന് എന്തിന് പറയണം ? ഞാൻ, നീ എന്നിവ ഉദ്ദിഷ്ട നാമങ്ങൾ (സർവനാമങ്ങൾ) അല്ലേ ?

| നാമം | പ്രത്യയം | യോജനം | ഉദാ: | ബഹു | ഉദാ: |
|---|---|---|---|---|---|
| നീ | (ഠരം)<br>(ഠരംയ) | കൂട്ടിയ ദീർഘം | (നീ)<br>(നീയ്) | ങ്ങൾ | നിങ്ങൾ |
| ടി | എ | ന്-അന്ത്യാഗമം | നിന്നെ | ടി | നിങ്ങളെ |
| ടി | ആൽ | ന-ആഗമം | നിന്നാൽ | ടി | നങ്ങളാൽ |

നിന്നെക്കൊണ്ടു, നിങ്ങളെക്കൊണ്ടു, നിന്നിൽ, നിങ്ങളിൽ ഇങ്ങിനെ പൂർവ്വക്രമം തന്നെ.

ഞാൻ: നാമം ഞെ, എന്നാകുന്നു.[100] ഇതിനു പ്രഥമ ഒഴിച്ചുള്ള ഏകവചനത്തിൽ എൻ എന്ന ആദേശം വരും.

| നാമം | ഏക | യോജനം | ഉദാ: | ബഹു | ഉദാ: |
|---|---|---|---|---|---|
| ഞെ | ആൻ | ദീർഘം | ഞാൻ | ങ്ങൾ | ഞങ്ങൾ |
| ഞെ | എ | എൻ ആദേശം | എന്നെ | ങ്ങൾ | ഞങ്ങളെ |

ശേഷം: എന്നാൽ, എന്നെക്കൊണ്ടു, ഞങ്ങളാൽ, ഞങ്ങളെക്കൊണ്ടു, എന്നിൽ, ഞങ്ങളിൽ ഇത്യാദി പൂർവ്വക്രമം തന്നെ.

വലിയ ആൾ പറയുമ്പോൾ അസ്മദർത്ഥശബ്ദത്തിന്നു ബഹുത്വപ്രത്യയങ്ങളെ പൊലെയും അതിന്നു ഏകവചനപ്രത്യയാന്തമായിട്ടു താഴെ ഉദാഹരിക്കുന്നു. സർവ്വാദേശങ്ങളും പ്രത്യേകം വരും.

ഉദാ: നാം, നമ്മെ, നമ്മോട, നമ്മാൽ, നമ്മെക്കൊണ്ടു, നമ്മോടുകൂടെ, നമുക്കു, നമുക്കായിക്കൊണ്ടു, നമ്മിൽനിന്നു, നമ്മെക്കാൾ, നാം ഹേതുവായിട്ടു നമുക്കു, നമ്മുടെ, നമ്മിൽ എന്ന ഭേദം.

100. നീ, ഞാൻ എന്നീ രൂപങ്ങളെ നി + ഇ, ഞ + ആൻ (?) എന്നിങ്ങനെ വിശ്ലേഷണം ചെയ്തതിൽ യാതൊരു ഉപപത്തിയും കല്പിക്കാൻ കഴിയില്ല. രൂപവിശ്ലേഷണത്തിൽ ഗ്രന്ഥകാരൻ പാടുപെട്ടു പല കസർത്തുകളും കാണിച്ചിട്ടുണ്ട്. അവയെല്ലാം ചർച്ചാവിഷയമാക്കിയതുകൊണ്ടു പ്രയോജനമൊന്നുമില്ല. ആധുനികമതപ്രകാരം നീ, നിൻ എന്നതും ഞാൻ, എൻ എന്നതും ഓരോന്നിന്റെയും രൂപാന്തരങ്ങൾ (alternants) മാത്രമാണ്.

പ്രത്യയത്തോടുകൂടി സർവ്വാദേശത്തുങ്കൽ അവയവവിചാരം വേണ്ട.[101]

നീയും ഞാനും എന്നോ നിങ്ങളും ഞങ്ങളും എന്നോ നീയും ഞങ്ങളും എന്നോ നിങ്ങളും ഞാനും എന്നോ അർത്ഥം വിചാരിച്ചാൽ ഞ എന്നതിന്നു ബഹുവചനം പ്രത്യയങ്ങളിൽ നമ്മ എന്ന ആദേശം വരും. അർ ബഹുവചനപ്രത്യയവും വരും. ഇതിന്ന ഏകവചനം അസംഭവമാകുന്നു. ശേഷം പൂർവ്വവൽ ആകുന്നു.

ഉദാ: നമ്മൾ, നമ്മളെ, നമ്മളാൽ, നമ്മളെക്കൊണ്ടു, നമ്മളിൽനിന്ന, നമ്മുടെ, നമ്മളിൽവച്ചു ഇപ്രകാരം ഭാഷയിൽ പ്രഥമാദി വിഭക്ത്യന്തങ്ങൾ ഉദാഹരിക്കപ്പെട്ടു.

കവനങ്ങളിൽ സംസ്കൃതവിഭക്തികളെയും ചേർച്ചപോലെ പ്രയോഗിക്കാം[102]: ചിത്തേവസിക്കുന്ന മാധവൻ സർവദാ, മാർഗ്ഗേണ ചെന്നാൽ പിഴകയില്ലെത്രമേ, അംബരാദാഗത്യനാരദ മാമുനി ഇത്യാദി. ഇതുകളിൽ ങി, ടം, ങസി, ഇപ്രത്യയങ്ങളും തദാദേശങ്ങളും സംസ്കൃതവ്യാകരണംകൊണ്ടറിയണം.

ചോദ്യം—പറഞ്ഞ വിഭക്തികൾ എതെല്ലാം അർത്ഥങ്ങളിൽ സംബന്ധിപ്പിച്ചിട്ട നാമങ്ങളിൽ ചേർക്കുന്നു. അതിന്നു ക്രമം എങ്ങനെ.

ഉത്തരം—കർത്താവിലും കർമ്മത്തിലും രണ്ടു വിധം ക്രിയ ഉള്ളതിൽ കർത്താവിൽ ക്രിയക്കു കർത്താവിന്നും കർമ്മത്തിൽ ക്രിയക്കു കർമ്മത്തിന്നും പ്രഥമാ ചേർക്കുന്നു.[103]

---

101. ആദേശപ്രക്രിയകളെ — രൂപപരിണാമങ്ങളെ — പ്രത്യേകമായെടുത്തു കാണിക്കേണ്ടതില്ലെന്നു സാരം.

102. 'സന്ദർഭേ സംസ്കൃതീകൃതാ ച'—ലിലാതിലകം.

103. കർത്തരിക്രിയയുടെ കർത്തൃസ്ഥാനത്തുള്ള നാമത്തിന്നും കർമ്മണിക്രിയയുടെ അർത്ഥപരമായുള്ള കർമ്മത്തിന്നും പ്രഥമാവിഭക്തി ചേർക്കണമെന്നു സാരം.

ഉദാ: ഗുരു വന്നു. ഗുരു വന്ദിക്കപ്പെട്ടു. കർത്താവെന്നാൽ ക്രിയയെ സാധിപ്പാനായിക്കൊണ്ടു പ്രധാനമാക്കി കല്പിക്കപ്പെട്ട ശബ്ദാർത്ഥമാകുന്നു.[104]

ചൊദ്യം—കർത്തൃകർമ്മാദികളെ ചെർക്കുന്ന വാക്യങ്ങളും അതുകളുടെ അർത്ഥങ്ങളും സംബന്ധങ്ങളും എങ്ങനെ.

ഉത്തരം—ബുദ്ധിമാനായിരിക്കുന്ന ബാലൻ അംബയെ വന്ദിച്ചു അച്ഛനൊടു പറഞ്ഞ വിദ്യയിൽ ആശയൊടുകൂടെ ഗൃഹത്തിങ്കൽനിന്നു പുറപ്പെട്ടു റൊട്ടിലൂടെ ഗുരുവിന്റെ സമീപത്തിങ്കൽ ചെന്നു ഗുണത്തിനു വെണ്ടി ഗുരുവിനായിക്കൊണ്ടു ദക്ഷിണകൊടുത്തു സമന്മാരെക്കാൾ താഴ്ചയിൽ ഇരുന്നിട്ടു സന്തൊഷം ചെയ്തുവായിട്ടു ഗുരുവിനാൽ ഉപദെശിക്കപ്പെട്ടശാസ്ത്രം ബുദ്ധിവിശെഷംകൊണ്ടു സഹപാഠികളിൽവച്ചു മുഖ്യനായി പഠിക്കുന്നു. ഈ വാക്യത്തിൽ വിഭക്തികളും കാരകങ്ങളും ചെർത്തിട്ടുള്ളതു താഴെ പറയുന്നു. ബാലൻ എന്നു പഠിക്കുന്നു എന്ന ക്രിയയുടെ കർത്താവിനും ശാസ്ത്രാർത്ഥം എന്നു ഉപദെശിക്കപ്പെട്ട എന്ന കർമ്മത്തിൽ ക്രിയയുടെ കർമ്മത്തിന്നും പ്രഥമവന്നു. കർത്താവിൽ ക്രിയയിങ്കൽ കർമ്മത്തിൽ അംബയെ അച്ഛനൊടു എന്നു രണ്ടുവിധം ദ്വിതീയ വന്നു.

ചൊദ്യം—കർമ്മം എന്തു.

ഉത്തരം—ക്രിയയെന്നു പറയുന്നതു കർത്താവിന്റെ വ്യാപാരം ആകുന്നു. അതു എതിനൊടു ചെർക്കണമെന്നു ഇച്ഛിക്കുന്നു, അതു കർമ്മമാകുന്നു. വന്ദനം അംബയിൽ ചെരാൻ ഇച്ഛിച്ചു. വാക്കു അച്ഛനൊടു ചെരാൻ ഇച്ഛിച്ചു. അതിനാൽ രണ്ടും കർമ്മമായി. ഇതിന്വണ്ണം ബാലനെ ശിക്ഷിച്ചു എന്നാടത്തു

104. വ്യാപാരാശ്രിതമായതു് കർത്താവെന്നും ഫലാശ്രിതമായതു് കർമ്മമെന്നുമുള്ള നിരീക്ഷണം ഓർക്കുക. ഇവിടെ ക്രിയാസാധ്യതയിൽ പ്രാധാന്യവത്കരിക്കപ്പെട്ടതു് എന്നേ കർത്താവിനെ വിശേഷിപ്പിക്കുന്നുള്ളു. നിർവചനം സ്വീകാര്യമാണെന്നു് പറഞ്ഞുകൂടാ. കർത്താവു് ഉപരിതലപ്രതിഭാസമാണെന്നും—വാക്യഘടനാനിയമങ്ങളോടു ബന്ധപ്പെട്ട സങ്കല്പം—ആർത്ഥികമായി അതിനു് നിലനില്പില്ലെന്നും തോന്നുന്നു,

ശിക്ഷ ബാലനൊട്ട ചെരുന്നു. അന്നത്തെ ഭക്ഷിച്ചു. ചെരുക എന്നുള്ളത ഇങ്ങൊട്ടു വന്നു ചെരുന്നതിന്നും അങ്ങൊട്ടു പൊയി ചെരുന്നതിന്നും പറയാം. ഇവിടെ അന്നം വന്നു ചെരുന്നു എംകിലും ഭക്ഷണക്രിയ അന്നത്തിൽ ചെർന്നതുതന്നെ ആകുന്നു. ഇതിന്മണ്ണം വാള എടുത്തു, പണം വാങ്ങി ഇത്യാദി.[105]

ചൊദ്യം—എല്ലാ കൎത്താവിന്നും പ്രഥമതന്നെയൊ.

ഉത്തരം —കർമ്മത്തിൽ ക്രിയയുടെ കൎത്താവിന ആൽ എന്ന തൃതീയ വെണം. ഗുരുവിനാൽ എന്നടത്ത ഗുരു പഠിപ്പിക്കുന്നതിന്നു പ്രധാനിയായി വന്നതുകൊണ്ടു കൎത്താവായി.

ചൊദ്യം—കരണം എന്ത.

ഉത്തരം —ക്രിയ സാധിപ്പാൻ ഏതിനെ പ്രധാന സാധനമാക്കി കല്പിക്കുന്നു അതിന്നു കരണം എന്ന പെരു വരും. കരണത്തിൽ കൊണ്ടു എന്ന തൃതീയ വരും. അതിനാൽ ബുദ്ധികൊണ്ടു എന്ന തൃതീയ വന്നു ഇതിന്മണ്ണം വടികൊണ്ടടിച്ചു, മരം കൊണ്ടു പണിതു. ചെന്ന എന്നൎത്ഥം സംബന്ധിക്കുന്നടത്ത ഓട എന്ന തൃതീയ വരും: ഇഷ്ടയൊടുകൂടെ. ഇതിന്മണ്ണം വിദ്യയൊട ചെർന്ന ബന്ധുക്കളൊടൊരുമിച്ചു എന്നും വരാം. സഞ്ചാരത്തിങ്കൽ മാൎഗ്ഗമായി എന്ത കല്പിക്കപ്പെടുന്നു അതിന്നു ഊടെ എന്ന തൃതീയ വരും: റൊട്ടിലൂടെ. ഇതിന്മണ്ണം നയത്തിലൂടെ കെറി ഇത്യാദിയും വരാം.

---

105. ഈ കർമ്മനിർവചനം പല പ്രശ്നങ്ങളും സൃഷ്ടിക്കും. കർത്തൃവ്യാപാരം ഏതിനോടു ചേരുന്നുവോ അത് കർമ്മം എന്നാണല്ലോ നിർവചനം. 'അച്ഛനൊടു പറഞ്ഞു' എന്നുള്ളതിൽ 'വാക്കാ'ണത്രെ അച്ഛനോടു ചേരുന്നത്! അതുപോലെ 'അന്നത്തെ ഭക്ഷിച്ചു' എന്നതിൽ 'ഭക്ഷണക്രിയ അന്നത്തിൽ ചേരുന്നു'! 'മുളക് ഉപേക്ഷിച്ചു', 'കത്ത് എഴുതി' എന്നിവയിൽ എവിടെയാണ് ചേർച്ചകാണ്? 'ഉപേക്ഷിക്കൽ' എന്ന വ്യാപാരം 'മുളകി'നോടു ചേരുന്നു, 'എഴുത്ത്' എന്ന വ്യാപാരം 'കത്തി'നോട് ചേരുന്നു(!) എന്നെല്ലാം വ്യാഖ്യാനിക്കാനാവുമോ?

ചൊദ്യം—സംപ്രദാനം ഏത.

ഉത്തരം —ദാനക്രിയയുടെ കൎമ്മം ആൎക്ക അധീനമായി ഇച്ഛിക്കുന്നു അതിന്ന സംപ്രദാനം എന്ന പെരു വരും. അതിനാൽ സംപ്രദാനത്തിൽ ഉ എന്നും ആയിക്കൊണ്ടെന്നും ചതുൎത്ഥി വരും: ഗുരുവിനായിക്കൊണ്ട എന്നു വന്നു. ഏതിനെ ഫല മാക്കികല്പിക്കുന്നു അതിലും ചതുൎത്ഥി വരും. ഗുണത്തിന്നു എന്ന ഗുണഫലമാകുന്നു. ഗുരുവിനായിക്കൊണ്ട കൊടുത്തു ദക്ഷിണദ്രവ്യം ഗുരുവിന്നു അധീനമാക്കി ചെയ്യുന്നു. ഗുരുവിന്നു ദെക്ഷിണ എന്നും പറയാം.

ചൊദ്യം—അപാദാനം ഏത.

ഉത്തരം —ഏതിംകൽനിന്നു വെൎപാടൊ ആധിക്യമൊ ന്യൂനതയൊ പറയുന്നു അതിന്നു അപാദാനമെന്ന പെരു വരും. ഇതിൽ ആദ്യത്തിൽനിന്ന എന്ന പഞ്ചമി വരും. അതിനാൽ ഗൃഹ ത്തുംകൽനിന്ന പുറപ്പെട്ടു, സമന്മാരെക്കാൾ താഴ്ച്ചയൊടെ എന്നും സമന്മാരെക്കാൾ അധികമായി എന്നും വരുന്നു. ആദ്യത്തിൽ ഗൃഹത്തിൽനിന്നു വെൎപാടന്നൎത്ഥമുണ്ട. ശെഷം സ്പഷ്ടം. ഇതി ന്മണ്ണം വൃക്ഷത്തിൽനിന്നു കൊമ്പു വീണു, ഭൂമിയിൽനിന്നും പൊടി മെൽ പൊയി, മനസ്സ അതിൽനിന്നു പൊയി. ഇത്യാദിയും വെൎപാട തന്നെ. ഹെതുത്വം സങ്കല്പിച്ചാലും പഞ്ചമി വരും: സന്തൊഷം ഹെതുവായിട്ടു.

ചൊദ്യം—അധികരണം ഏത.

ഉത്തരം —ഏത വസ്തു കൎത്താവിനൊ കൎമ്മത്തിനൊ ആശ്രയമായി രിക്കും അതിന്നു അധികരണമെന്ന പെരു വരും.[106] ആധാര മെന്നും പറയാം. ആധാരത്തുംകൽ—കൽ എന്നും—ഇൽ എന്നും സപ്തമി വരും.

ഉദാ: അതിനാൽ സമീപത്തുംകൽ എന്നും താഴ്ച്ചയിൽ ഇരുന്ന് എന്നും വന്നു. ഇതിന്മണ്ണം രാമൻകൽ യൊഗ്യത ഇരിക്കുന്നു, പീഠത്തിൽ രാമൻ ഇരിക്കുന്നു ഇത രണ്ടും കൎത്താവിന്ന ആശ്രയം. ഉരുളിയിൽ അരി വക്കുന്നു, മനസ്സിൽ സന്തൊഷം ചെൎക്കുന്നു. ഇത കൎമ്മാശ്രയം. ഏതിനെ ഉദ്ദേശിച്ചു വ്യാപാരം ചെയ്യുന്നു, അതിലും

---

106. കൎത്തൃകൎമ്മങ്ങൾക്ക് എന്ന് നിൎണയനം ചെയ്യേണ്ടതില്ല.

ഇൽ എന്ന സപ്തമി വരും. ഉദാ: വിദ്യയിൽ. ഇതിന്മണ്ണം മൊക്ഷത്തിൽ ഇച്ഛിക്കുന്നു, കൃഷിയിൽ പ്രയത്നം ചെയ്യുന്നു, ഗൊർട്ടിൽ പൊകുന്നു. കൂട്ടത്തിൽ എന്നാടത്ത വച്ചു എന്നുള്ള സപ്തമി വരുന്നു.[107] അതിനാൽ സഹപാഠികളിൽവച്ചു എന്നു വന്നു. കർത്താവു, കർമ്മം മുതലായി ആധാരപര്യന്തത്തിന്നു സംസ്കൃതത്തെ അനുസരിച്ചു കാരകമെന്നു പെര പറയും. കർത്തൃകാരകം, കർമ്മകാരകം, കരണകാരകം അധികരണകാരകം ഇത്യാദി കാരക ശബ്ദത്തിന്നു ക്രിയയെ സാധിപ്പിക്കുന്നതെന്നു അൎത്ഥമുണ്ടു. കാരകങ്ങളൊടൊ സംബന്ധിയൊടൊ സംബന്ധം മാത്രം കല്പിക്കുന്നടത്ത ഷഷ്ഠി വരും.

ചൊദ്യം—സംബന്ധം എത്ര വിധം.

ഉത്തരം —സംബന്ധങ്ങൾ നാലൊ അധികമൊ കല്പിക്കാം എങ്കിലും ജന്മസംബന്ധം, പ്രാധാന്യസംബന്ധം, അവയവസംബന്ധം, വാച്യസംബന്ധം ഇങ്ങനെ നാലിൽ എല്ലാം അന്തർഭവിക്കുന്നു.[108]

ഉദാ: രാജാവിന്റെ പുത്രൻ തന്റെ മന്ത്രിയുടെ പുസ്തകത്തിന്റെ ആദ്യഭാഗത്തിലെ വാചകത്തിന്റെ അൎത്ഥത്തെ പറഞ്ഞു. ഇതിൽ ൪ സംബന്ധങ്ങളും സ്പഷ്ടം. അവന്റെ കയ്യിന്റെ വിരലിന്റെ അററത്ത മുറിഞ്ഞു ഇത്യാദികളിൽ അവയവസംബന്ധം സ്പഷ്ടം. രാമന്റെ അനുജൻ/അമ്മാവൻ ഇത്യാദി ജന്മസംബന്ധം തന്നെ. അവന്റെ ദ്രവ്യം/ആഗ്രഹം/വാക്ക ഇത്യാദി പ്രാധാന്യസംബന്ധം തന്നെ. സമുദ്രത്തിന്റെ വക്ക, കുന്നിന്റെ അതിർത്തി ഇത്യാദിയിൽ സാമീപ്യം കൂടി തൊന്നിപ്പിക്കുന്ന അവയവസംബന്ധം തന്നെ. സ്വർഗ്ഗത്തിന്റെ മാഹാത്മ്യം, സംഗീതത്തിന്റെ ശാസ്ത്രം

107. 'വെച്ച്'' എന്ന അനുപ്രയോഗത്തിന് 'കൂട്ടത്തിൽ' എന്നു മാത്രമല്ല അർത്ഥം. 'വഴിയിൽവെച്ച് അവനെ കണ്ടു', 'അമ്പലത്തിൽവെച്ച് നടന്ന വിവാഹം' മുതലായവ നോക്കുക.

108. സംബന്ധികാപ്രയോഗങ്ങൾ വിശേഷണവിശേഷ്യബന്ധമാകയാൽ ഭാഷയെ സംബന്ധിച്ചിടത്തോളം അവയ്ക്ക് വിഭക്തിചർച്ചയിൽ പ്രസക്തിയില്ലെന്ന് ഒരഭിപ്രായമുണ്ട്. സംബന്ധികാരൂപങ്ങളുടെ അർത്ഥഭേദങ്ങളെക്കുറിച്ച് പല നിരീക്ഷണങ്ങളും പുറത്തു വന്നിട്ടുണ്ട്. അവയ്ക്ക് നിഷ്കൃഷ്ടമായ അർത്ഥങ്ങൾ കല്പിക്കാനാവില്ലെന്നും സാന്ദർഭികമായ അർത്ഥപ്രഭേദങ്ങൾ അനവധിയാണെന്നും ചിലർ ചൂണ്ടിക്കാണിക്കുന്നു.

ഇത്യാദികളിൽ പ്രതിപാദ്യംകൂടി തോന്നുന്നു. വാച്യസംബന്ധം തന്നെ. സംസ്കൃതത്തെ അനുസരിച്ചു ക്രിയാനാമങ്ങളുടെ കർത്താവിനും കർമ്മത്തിനും ഷഷ്ഠി വരും. അങ്ങനെയുള്ളത കാരകസംബന്ധഷഷ്ഠിയാകുന്നു.[109]

ഉദാ: ബ്രാഹ്മണന്റെ ഭക്ഷണം. ബ്രാഹ്മണൻ ഭക്ഷണകർത്താവാകുന്നു. കർമ്മത്തിൽ, പായസത്തിന്റെ ഭക്ഷണം. പായസത്തെ ഭക്ഷിക്കുക എന്നർത്ഥം. രാജാവിന്റെ കാര്യത്തിന്റെ നോട്ടം. ഇവിടെ രാജാ കർത്താവ; കാര്യം കർമ്മം. ചെട്ടിയുടെ രത്നങ്ങളുടെ കച്ചൊടം. ചെട്ടി കർത്താ; രത്നം കർമ്മം. ആശാരിയുടെ കട്ടിലിന്റെ വെല നന്ന ഇത്യാദിയിൽ കർത്തൃഷഷ്ഠിയും കർമ്മഷഷ്ഠിയും സ്പഷ്ടം. ബാലന്റെ ഗുരു, എന്റെ സ്നേഹിതൻ ഇത്യാദിയിൽ സംബന്ധിസംബന്ധം.

ഈ കാരകങ്ങൾ ചില ഗുണങ്ങൾക്കുവെണ്ടി ഇഷ്ടംപൊലെ അല്പം ഭെദപ്പെടുത്തി സംകല്പിക്കപ്പെടാവുന്നതാണ.[110]

---

109. സംസ്കൃതത്തിൽ ഷഷ്ഠിപ്രയോഗങ്ങൾക്ക് കാരകാർത്ഥവും സംബന്ധാ(വിശേഷണാ)ർത്ഥവും ഉണ്ട്. മലയാളത്തിൽ വിശേഷണാർത്ഥം മാത്രമേ ഉള്ളൂ. അതുകൊണ്ടാണ് സംബന്ധികയെ ഭാഷയിൽ വിഭക്തിയായി പരിഗണിക്കേണ്ടതില്ല എന്ന അഭിപ്രായം ചിലർ പുറപ്പെടുവിച്ചിട്ടുള്ളത്. പക്ഷേ ആധുനികഭാഷാശാസ്ത്രത്തിലെ രചനാന്തരവ്യാകരണ (Transformational grammar) ത്തിൽ സംബന്ധികാപദബന്ധങ്ങളെ (genitive phrases) ആധാരവാക്യങ്ങളിൽ (kernal sentence) നിന്ന് നിഷ്പാദിപ്പിക്കുന്നു. ഉദാ: രാജാവിന്റെ പുത്രൻ < രാജാവിന് പുത്രൻ ഉണ്ട്.

110. അർത്ഥപരമായി ഭിന്നകാരകത്വമുള്ളവ ഉപരിതലത്തിൽ—വാക്യഘടനയിൽ — സമാനധർമ്മത്തോടെ പ്രത്യക്ഷപ്പെടാമെന്നാണ് ഇവിടെ സൂചിപ്പിക്കുന്നത്. ആധുനികഭാഷാശാസ്ത്രത്തിൽ ഇതിനെക്കുറിച്ച് സവിസ്തരമായി ചർച്ച ചെയ്തിട്ടുണ്ട്. വാക്യഘടനയിൽ കർത്തൃസ്ഥാനത്തു വരുന്ന നാമപദങ്ങൾ ഭിന്നകാരകധർമ്മങ്ങൾ പ്രദർശിപ്പിക്കും. അങ്ങിനെ കർത്തൃസ്ഥാനത്തിൽ അവരോധിക്കുന്ന കാരകഭേദങ്ങൾക്കു ചില പ്രയോഗനിയമങ്ങൾ ഉണ്ടെന്നും തെളിയിക്കപ്പെട്ടിട്ടുണ്ട്. ഉദാഹരണമായി, ഒരു വാക്യത്തിൽ കർത്തൃകാരകം ഉപയോഗിക്കുന്നില്ലെങ്കിൽ കരണകാരകമായിരിക്കും കർത്താവായി പ്രത്യക്ഷപ്പെടുന്നത്. കരണകാരകാർത്ഥപദവും ഉപയോഗിക്കുന്നില്ലെങ്കിൽ മററു കാരകങ്ങളും കർത്തൃസ്ഥാനത്ത് പ്രത്യക്ഷപ്പെടാം. ഈ പ്രത്യക്ഷീകരണനിയമത്തെയാണ് 'Case hierarchy' എന്ന് ആധുനികഭാഷാശാസ്ത്രത്തിൽ വിളിക്കുന്നത്.

ഉദാ: ഇന്ന വിറകാണ വെഗം അരി വച്ചുത. വിറകിന്റെ ഗുണം സാധിക്കാനായി പാചകന്റെ കർത്തൃത്വം കരണമായ വിറകിന്ന കല്പിച്ചു. വഴിപൊക്കാൻ പരിപ്പ വയ്പിച്ചു. ഇവിടെ വഴിപൊക്കനായികൊണ്ടെന്നുള്ള സംപ്രദാനത്തിന്ന കർത്തൃത്വം കല്പിച്ചു. വഴിപൊക്കന്റെ യൊഗ്യതയാകുന്ന ഗുണം ഹെതുവായിട്ട വച്ചു എന്ന താല്പൎയ്യം. ദുരാശ ലുബ്ധനെ ഓടിക്കുന്നു. ഇവിടെ ഹെതുവിന്ന കർത്തൃത്വം കല്പിച്ചു.

പ്രെരണക്രിയക്ക കർമ്മത്തിന്ന ഭെദമുള്ളത പറയുന്നു. പ്രെരണക്രിയയുടെ പൂർവ്വക്രിയക്ക കർമ്മമില്ലെങ്കിൽ പൂൎവ്വക്രിയയുടെ കൎത്താവിന്ന ദ്വിതീയ വരും. കർമ്മമുണ്ടെങ്കിൽ പൂൎവ്വകർത്താവിന്ന തൃതീയ വരും.[111] പ്രെരണമെന്ന പറയുന്നത വ്യാപാരത്തെ അന്യനെകൊണ്ട ചെയ്യിക്കുക ആകുന്നു.

ഉദാ: ബാലൻ പഠിക്കുന്നു. ഇവിടെ കൎമ്മം പ്രയൊഗിച്ചിട്ടില്ലാ. ഗുരു ബാലനെ പഠിപ്പിക്കുന്നു എന്ന പൂർവ്വകർത്താവിന്ന ദ്വിതീയ വന്നു. കർമ്മമുണ്ടെങ്കിൽ ഗുരു ബാലനെക്കൊണ്ട വ്യാകരണത്തെ പഠിപ്പിക്കുന്നു എന്നു വരുന്നു. ഇവിടെ പൂർവകർത്താവായ ബാലനെക്കൊണ്ടെന്ന തൃതീയ വന്നു എന്നറിയണം. ഇങ്ങനെയുള്ളടത്ത സംസ്കൃതം അനുസരിച്ച ബാലനെ വ്യാകരണത്തെ പഠിപ്പിക്കുന്നു എന്ന ദ്വികർമ്മവും വിരൊധമില്ലാ. ഭൃത്യൻ വെല ചെയ്യുന്നു, ഭൃത്യനെക്കൊണ്ട വെല ചെയ്യിപ്പിക്കുന്നു ഇത്യാദിയിൽ ദ്വികൎമ്മം ഇല്ലാ.

ദെശത്തിനെ പറയുന്ന അകാരാന്തനപുംസകശബ്ദത്തിലെ സപ്തമിക്ക ത എന്ന ആദെശവും തകാരദ്വിത്വവും സ്ത്രീനപുംസകാന്തത്തിലെ സപ്തമിക്ക എ എന്ന ആദെശവും വ്യഞ്ജനാന്തത്തിൽ ചിലെടത്ത ലൊപവും അന്ത്യടകാരത്തിന്ന ദ്വിത്വവും പക്ഷാന്തരത്തിൽ വരുന്നു. ക്രമെണ ഉദാ: തിരുവനന്തപുരത്ത ഇരിക്കുന്നു. ഇതിന്നണ്ണം വയ്ക്കത്ത എന്ന വരും. വ്യഞ്ജനാന്തത്തിന്ന എ: അമ്പല

---

111. 'കേവലക്രിയയിൽ കൎത്താ, കർമ്മമാകും പ്രയോജകേ; ഫലോപഭോക്താവല്ലെങ്കിൽ, കരണംതാൻ സകൎമ്മകേ' എന്ന് കേരളപാണിനീയം,

പ്പുഴെ/വക്കലെ ഇരിക്കുന്നു· ലൊപം: തൃശ്ശൂര/കണ്ണൂര പൊക്കുന്നു. ദ്വിത്വസഹിതലൊപം: കൊഴിക്കൊട്ടു ഇരിക്കുന്നു· എന്നാൽ ൟ ഭാഷയിലെ സംജ്ഞാശബ്ദങ്ങളിലെ വിഭക്തികൾക്കും ദ്വിത്വത്തിന്നും പല ഭെദങ്ങളും നടപ്പുണ്ടു· തിരുവനന്തപുരത്തിൽ, അമ്പലപ്പുഴയിൽ ഇത്യാദി· അതു പക്ഷാന്തരമാക്കി സ്വീകരിക്കണ്ടതാകുന്നു· ൟ പറഞ്ഞ വിഭക്തികൾക്കും കാരകങ്ങൾക്കും മിക്കതും ഏകവചനം ഉദാഹരിച്ചു എങ്കിലും ബഹുവചനംകൂടെ ഉൾപ്പെട്ടിരിക്കുന്നു: ബാലന്മാർ, അമ്മമാരെ, വിദ്യകളിൽ, രാജാക്കന്മാരുടെ, ഭൃത്യന്മാരാൽ, അക്ഷരങ്ങളുടെ ഇത്യാദി·

## വിശെഷണ വിശെഷ്യ സംബന്ധപ്രകരണം·

പ്രധാനത്തെ വിശെഷ്യമെന്നു പറയുന്നു· അതിനു ഗുണമായിട്ടൊ ദൊഷമായിട്ടൊ ഭെദമെന്നൎത്ഥമായ വിശെഷത്തെ പറയുന്നതു വിശെഷണമാകുന്നു· ഇതു എല്ലാ കാരകങ്ങളിലും ക്രിയകളിലും ചെരും· വിശെഷണപദത്തിന്നു ഒന്നെങ്കിൽ ആയിരിക്കുന്ന എന്നും ആയ എന്നും മെൽ ചെൎക്കണം· അധികമുണ്ടെങ്കിൽ അടുത്തിട്ടുള്ളതിന്റെ പൂൎവ്വങ്ങൾക്ക ആയി എന്നും വെണം· ക്രിയകൾക്ക ആയി എന്നും ആകുംവണ്ണം എന്നും വിശെഷണത്തിൽ ചെരുന്നു·

ഉദാ: വിദ്വാനായിരിക്കുന്ന ബ്രാഹ്മണൻ, വെദജ്ഞനായ നമ്പൂരി, ശൂരനായിരിക്കുന്ന രാജാവു ഇങ്ങനെ ഗുണവിശെഷണം· ചതിയനായിരിക്കുന്ന ചെട്ടി, കയ്ക്കൂലിക്കാരനായ അധികാരി, കള്ളനായ മറവർ ഇങ്ങനെ ദൊഷവിശെഷണം· സത്യവാനായി, ദയാവാനായി, നീതിജ്ഞനായിരിക്കുന്ന മന്ത്രി ഇങ്ങനെ അധിക വിശെഷണം ചെൎക്കണം· തൃപ്തിയായി ഭക്ഷിച്ചു, തൃപ്തിയാകുംവണ്ണം ദാനം ചെയ്യണം ഇത്യാദി ക്രിയാവിശെഷണം· ശക്തനായിരിക്കുന്ന അധികാരിയെ, സധുക്കളായിരിക്കുന്ന പ്രജകളിൽനിന്നു ഇങ്ങനെ വിഭക്തിവചനഭെദത്തുങ്കലും വിശെഷണം ഊഹിക്കണം. തൽക്കാലത്തെ വിശെഷണത്തെ പറയുന്നതു തൽക്കാലവിശെഷണമെന്നു പറയപ്പെടുന്നു· അതിന്നു ഇട്ടു എന്നും ആയി എന്നും മെൽ ചെൎക്കണം·

ഉദാ: അവൻ ഇപ്പോൾ നന്നായി നടക്കുന്നു, സന്തുഷ്ടനായിരിക്കുന്നു, കള്ളനായിട്ടു തീൎന്നു, ഷീത്തയായി പൊയി ഇത്യാദി.[112]

## ദ്വിരുക്തി പ്രകരണമറിവാൻ പറയുന്നു

ദ്വിരുക്തി എന്നാൽ ഒരു ശബ്ദത്തെ രണ്ടൊ അധികമൊ പ്രാവശ്യം ഉച്ചരിക്കയാകുന്നു.[113] ഇതു ഉത്സാഹം, ഭയം, പരിഭ്രമം ആധിക്യം, വിഭാഗം, സ്വഭാവം, സദൃശശബ്ദം ഇത്യാദി വിശെഷാൎത്ഥങ്ങൾവരുന്നു.

ഉദാ: ഉത്സാഹം—ഞാൻ മുമ്പെ ഞാൻ മുമ്പെ എന്നു പറിക്കുന്നു. ഭയത്തുങ്കൽ—അടിക്കരുതെ അടിക്കരുതെ. മതി മതി മതി ഇങ്ങനെ രണ്ടിൽ അധികവും ആവാം. പരിഭ്രമം—തീയ്യ കെട്ടുക്ക കെട്ടുക്ക; വെഗം വെഗം വെഗം. ആധിക്യം—വെള്ളവെള്ളെ തെക്കണം. ഏറ്റവും വെളുപ്പിച്ചു എന്നൎത്ഥം. ചുട്ടുചുടെ ഒഴിക്കണം. ഏറ്റവും ചുടൊടെ എന്നൎത്ഥം. മിനുമിനെ തെക്കണം. ഇവിടെ ഏറ്റം മിനുക്കം പ്രകാരം എന്നൎത്ഥം. വിഭാഗം—എട്ടെട്ടായികൊടുക്കണം. എട്ടുവീതം ഭാഗം ചെയ്തു കൊടുക്കണമെന്നൎത്ഥം. ഉരി ഉരിയ്യെ കൊടുക്കണം. ഇങ്ങനെ ഉള്ളിടത്തു പ്രകാരാൎത്ഥത്തിനു എ എന്ന പ്രത്യയം വരും. സ്വഭാവം—സജ്ജനം ഗുണങ്ങളെ വൎണ്ണിച്ചു വൎണ്ണിച്ചു പറയും. ദുൎജ്ജനം നിന്ദിച്ചു നിന്ദിച്ചു പറയും. ദ്വിത്വംകൊണ്ടു സ്തുതിവാക്ക സജ്ജനസ്വഭാവമെന്നും ഗുണനിന്ദ ദുൎജ്ജനസ്വഭാവമെന്നും വരുന്നു. സദൃശശബ്ദം[114] — പൊട്ടുപൊടെ പൊട്ടുന്നു, ചട്ട ചടെ എന്നു വീണു, പറപറെ കീറി. ഇപ്രകാരം ആ ക്രിയകളിൽ ഉണ്ടാകുന്ന ശബ്ദങ്ങൾക്ക സദൃശശബ്ദങ്ങളാകുന്നു. അയ്യഞ്ചായി എണ്ണുന്നു, മുമ്മൂന്നായി, നന്നാലായി ഇത്യാദി ഇവിടെ

---

112. നാമവിശേഷണം, ക്രിയാവിശേഷണം എന്നിവയെക്കുറിച്ചുള്ള ചർച്ച അപൂർണവും പ്രമാദജടിലവുമാണെന്ന് കാണാൻ പ്രയാസമില്ല.

113. ദ്വിരുക്തി (Reduplication) യെക്കുറിച്ച് ഗുണ്ടർട്ടൊഴിച്ചുള്ള വൈയാകരണന്മാർ അധികമൊന്നും വിസ്തരിച്ചു കാണുന്നില്ല.

114. സദൃശശബ്ദം—Onomatopoetic form. അനുകരണശബ്ദം എന്നും പറയും.

പൂർവഭാഗത്തിലെ അന്ത്യത്തിന്ന ദ്വിത്വവും മൂന്ന എന്നതിന്റെ ഊകാരത്തിന്ന ഹ്രസ്വവും നകാരത്തിന്ന അനുസ്വാരവും നാല എന്നതിന്റെ ആകാരത്തിന്ന ഹ്രസ്വവും ലകാരത്തിന്ന അനുസ്വാരവും ആദെശമായി വരും. ഇതിന്മണ്ണം രണ്ട രണ്ട എന്നടത്ത പൂർവ്വത്തിന്ന ഈരം ആദെശവും പത്ത പത്ത എന്നടത്ത പൂർവ്വത്തിന്റെ അന്ത്യതകാരത്തിന്ന ലൊപവും അടുത്ത പകാരത്തിന്ന ദ്വിത്വവും വരും. ഈരണ്ടായി, പത്തുപ്പത്തായി ഭാഗം ചെയ്യുന്നു ഇത്യാദി. ഒന്നു മുതൽ ഒൻപതു വരെ ഉള്ള സംഖ്യകൾക്ക പത്ത, നൂറ, ആയിരം ഈരം സംഖ്യകൾ മെൽ വരുമ്പൊൾ ക്രമെണ ഒര, ഈര, മൂ, നാൽ, അൻ, അറ, എഴ, എണ, തൊണ എന്ന ആദെശങ്ങൾ വരും. സന്ധിയിലെ ഉകാരം: ഒരുപത, ഒരുനൂറ, ഇരുപത, ഇരുനൂറ, മുപ്പത: ഇവിടെ സന്ധിദ്വിത്വം. മുന്നൂറ, നാല്പത, അൻപത, അഞ്ഞൂറ: ഇവിടെ നകാരം ഞകാരം ആവും. അറുപത, അറുനൂറ, എഴുപത, എഴുനൂറ, എൺപത, എണ്ണൂറ, തൊണ്ണൂറ: നകാരം ണകാരമാകും. ഇവിടെ പത്തന്നമെൽ തകാരം വന്നുകൂടാ. പത്തന്നതിന്ന മെലെയൊ താഴയൊ ഒരു സംഖ്യ ചെർത്താൽ അന്ത്യതകാരം ലൊപിക്കും: ഇരുപത, പതിനഞ്ചു. മെൽ സംഖ്യ വരുമ്പൊൾ പലടത്തും ഇൻ എന്ന അന്ത്യാഗമം വരും: പതിനൊന്ന. ചിലടത്ത ഇല്ലാ: പത്തൊൻപത. ശെഷം സംഖ്യകൾക്ക ദീർഘം, ആഗമം, ആദെശം മുതലായി അല്പവിശെഷം പലവിധമുള്ളതിന്ന പ്രയൊഗം കൊണ്ട ഊഹിക്കണം. ദീർഘം: ഓരായിരം. ള-ആഗമം: തൊള്ളായിരം. മുപ്പത്തൊന്നു: ആദെശം. പന്ത്രണ്ട ഇത്യാദി.

# സമാസകാണ്ഡം

ചൊദ്യം —സമാസം എന്നാൽ എന്ത.

ഉത്തരം —സം എന്നതിന്ന സംക്ഷെപിച്ചന്നൎത്ഥം. ആസം എന്നതിന്ന ഒരുമിച്ചിരിക്ക എന്നൎത്ഥം. രണ്ടും കൂട്ടുംപൊൾ രണ്ടൊ അധികമൊ പദങ്ങൾ ഒതുങ്ങി ഒന്നായി ചെൎന്നിരിക്ക എന്ന താല്പൎയ്യം.

ചൊദ്യം—ഠരം സമാസം എത്ര വിധം.

ഉത്തരം —ചുരുക്കത്തിൽ രണ്ടുവിധമെന്ന പറയാം : അലുപ്തസമാസം ലുപ്തസമാസം എന്ന ആകുന്നു. സമാസത്തിൽ ചെരുന്ന പദങ്ങളുടെ വിഭക്തിക്ക ലൊപം വരാത്തത അലുപ്തം; ലൊപം വരുന്നത ലുപ്തം എന്ന ഭെദം. സമാസം സംസ്കൃതസംബന്ധമായി ഭാഷയിൽ വളരെ പ്രയൊഗമുള്ളതിനാൽ ഉദാഹരണങ്ങൾ സംസ്കൃതശബ്ദങ്ങളൊട കലൎന്നിരിക്കും.

ചൊദ്യം—അലുപ്തസമാസം എങ്ങനെ.

ഉത്തരം —ശങ്കരൻനായ്ക്ക, കൃഷ്ണനാട്ടം, ചെരമാൻ പെരുമാളിടെ രാജ്യം—ഇത ഒരു പദം ആകകൊണ്ട സമാസമാകുന്നു.[115] ഇതിൽ അൻ പ്രഥമക്ക ലൊപം ഇല്ലായ്കകൊണ്ട അലുപ്ത സമാസം. കൊളംകൊരി, മരംകെറി, ആയുധമെടുപ്പ. ഇവിടെ ദ്വിതീയക്ക ലൊപം ഇല്ലാ.[116] സംസ്കൃതത്തിൽ വനെചരൻ,

---

115. അനവധാനതകൊണ്ടു് വന്ന പിഴ ശ്രദ്ധിക്കുക.

116. നപുംസകത്തിൽ അ, ഇ, ഉ എന്നീ സ്വരങ്ങളിലോ വ്യഞ്ജനങ്ങളിലോ അവസാനിക്കുന്ന നാമങ്ങൾക്കു് 'ദ്വിതീയ പ്രഥമപോലെ തന്നെ പ്രയോഗിക്കയും ആവാം' എന്നു മാത്രമല്ല, 'അതു് മുഖ്യമായി നടപ്പാകുന്നു' (പേ: 51 നോക്കുക) എന്നു് വിധിച്ച ഗ്രന്ഥകാരൻ ഇവിടെയെല്ലാം ദ്വിതീയയ്ക്കു് ലോപമില്ലെന്നു് ചൂണ്ടിക്കാണിക്കുന്നതിന്റെ പൊരുൾ മനസ്സിലാകുന്നില്ല.

കണ്ഠേകാളൻ, പശ്യതോഹരൻ[117] ഇത്യാദി. ഇതിന്മണ്ണം ബലാല്ക്കാരം, മൂത്രമൊഴിവ ഇത്യാദി

ചോദ്യം—ലുപ്തം എത്ര വിധം.

ഉത്തരം —അവ്യയീഭാവം, തൽപുരുഷൻ, ബഹുവ്രീഹി, ദ്വന്ദ്വം, ഉപമിതം, ക്രിയാസമാസം ഇങ്ങനെ ആറുവിധമാകുന്നു. വിസ്താരത്തുങ്കൽ ഇരുവത്തെട്ടുവിധമൊ അധികമൊ പറയാം.[118] ഇവിടെ ചുരുക്കിപ്പറയുന്നു. അവ്യയീഭാവമെന്ന അവ്യയങ്ങൾകൂടി സമാസിക്കകൊണ്ട അവ്യയമായി ഭവിക്കുന്നതാണ.[119]

ഉദാ: കണ്ടെങ്കിൽ, കെട്ടിട്ട. ഇവിടെ കണ്ട, കെട്ട എന്ന ശബ്ദം എങ്കിൽ, ഇട്ടന്ന അവ്യയത്തൊട സമാസിച്ച അവ്യയമാകുന്നു.



117. കൺഠെകാളൻ = കഴുത്തിൽ കറുപ്പുനിറമുള്ളവൻ; ശിവൻ. പശ്യതൊ ഹരൻ = നോക്കിയിരിക്കുമ്പോൾതന്നെ ഹരിക്കുന്നവൻ.

118. തൽപുരുഷനിൽ വിഭക്തിബന്ധഭേദമനുസരിച്ചുള്ള അവാന്തര വിഭാഗങ്ങൾ ഉണ്ടല്ലൊ. ഉപമിതസമാസത്തിൽ ഉപമാനപൂർവം, ഉപമാനോത്തരം എന്നു് തിരിക്കാം. അങ്ങനെ ഓരോന്നിൻെറയും സൂക്ഷ്മവിഭാഗങ്ങളെ കൂടി പരിഗണിച്ചാൽ ഇരുപത്തെട്ടിലധികം വരും എന്നർഥം.

119. 'ഉപസർഗമോ അവ്യയമോ നാമമോ വിശേഷണമോ നാമത്തോട് ചേർന്നു് പ്രായേണ അവ്യയമായിബ് ഭവിക്കുന്ന സമാസത്തിന് അവ്യയീഭാവൻ എന്നു പേർ' ('ശബ്ദസൗഭഗം'—ജോൺ കുന്നപ്പള്ളി). അവ്യയീഭാവസമാസം മലയാളത്തിൽ ഇല്ലെന്നു് കേരളപാണിനി. പക്ഷേ, 'എമ്പാടും, നാടുതോറും, വഴിപോലെ, നല്ലവണ്ണം, പത്തുവട്ടം തുടങ്ങിയ സമാസങ്ങൾ ക്രിയാവിശേഷണങ്ങളാകയാൽ അവ്യയീഭാവൻ എന്നു പറയാം' ('വ്യാകരണപാഠങ്ങൾ'—കെ. വി. രാമചന്ദ്രപ്പിള്ള). 'ക്രിയാവിശേഷണങ്ങൾ' എങ്ങനെയാണ് 'അവ്യയമായിബ് ഭവിക്കുക'? മററു സമാസങ്ങൾ ഘടകപദങ്ങളുടെ ആർഥികബന്ധങ്ങളെ അവലംബിച്ച് വർഗ്ഗീകരിച്ചു. അവ്യയീഭാവനാകട്ടെ, വ്യാകരണസംവർഗത്തെ ആസ്പദമാക്കി വേർതിരിച്ചു കാണിച്ചു. അതാണ് പററിയ കുഴപ്പം. സമസ്തപദങ്ങളെ രണ്ടുതരത്തിലും വർഗീകരിക്കാം. പക്ഷേ, അവയെ വ്യത്യസ്തവർഗീകരണങ്ങളായിതന്നെ പരിഗണിക്കണം. മലയാളത്തിൽ അവ്യയീഭാവൻ എന്നൊരു സമാസത്തെ വകതിരിച്ചു കാണിക്കുന്നതു് സുകരമല്ല.

ശേഷത്തിന്നും സമാസം ഇതുപൊലെ ഊഹിക്കണം. അവ്യയം ചിലതിൽ മുൻപിലും ചിലത പിന്നിലും വരും. മുമ്പിൽ: എന്നതിൽ, എന്നിട്ട്; പിന്നിൽ: കൊടുക്കല്ലാ[120] ഇത്യാദി. സംസ്കൃത സംബന്ധത്തുങ്കൽ: പ്രത്യക്ഷം, ഉപഗ്രാമം, ആസകലം ഇത്യാദി അവ്യയീഭാവംതന്നെ. തൽപുരുഷൻ എന്നാൽ പ്രഥമാദിസപ്തവിഭക്ത്യന്തപദങ്ങൾ സമാസിച്ചതാകുന്നു. പ്രഥമാന്തം വിശെഷണമായി ചെരും.

ഉദാ: കൃഷ്ണസ്വാമി. ഇവിടെ കൃഷ്ണ എന്ന പ്രഥമ സ്വാമിയുടെ വിശെഷണം ഇതിന്മണ്ണം വിഷ്ണുനംപൂരി, രാമപട്ടര, ശംകുനായര, വെള്ളപട്ട്, മെടമാസം, തെക്കമരം, ഇത്യാദി. വിഗ്രഹത്തുങ്കൽ കൃഷ്ണനാകുന്ന സ്വാമി[121] വെള്ളയായിരിക്കുന്ന പട്ട്, തെക്കാകുന്ന മരം. ഇങ്ങനെ ചെർച്ച പൊലെ വിശെഷിപ്പിക്കാം. വിഗ്രഹം എന്നാൽ സമാസത്തിന്റെ അൎത്ഥം പറയാനായി വെറിട്ടത്തു പറയുന്ന വാക്ക ആകുന്നു. സംസ്കൃതത്തിൽ നീലൊല്പലം, കൃഷ്ണസർപ്പം, സുന്ദരപുരുഷൻ ഇത്യാദി. ദ്വിതീയയായ സമാസം: കണ്ണട. കണ്ണിനെ അടക്കുന്നതെന്ന വിഗ്രഹം. ഗുരുദ്രൊഹി, രാജദ്വെഷി, മരംകെറി, കൊളംകൊരി ഇത്യാദി. ഗുരുവിനെ ദ്രൊഹിക്കുന്നവൻ, മരത്തെ കെറുന്നവൻ[122] എന്ന വിഗ്രഹം. അന്ത്യം രണ്ടും അലുപ്തം. സംസ്കൃതം: കൃഷ്ണാശ്രിത, ഗ്രാമഗമീ[123] ഇത്യാദി. തൃതീയാ സമാസം: രാജദത്തം—രാജാവിനാൽ ദത്തം ചെയ്യപ്പെട്ടത. ഗുരുപ്രൊക്തം, ദൈവകൃതം. ഇത സംസ്കൃതത്തെ അനുസരിച്ചുള്ളത. പൊൻകിണ്ണം—പൊന്നുകൊണ്ട കിണ്ണം എന്ന വിഗ്രഹം. വടിതല്ല, പുല്ലുപായ, ഒരംട്ടിപ്പെട്ടി, ചെനക്കറി ഇത്യാദി. വിഗ്രഹം സ്പഷ്ടം. ആറുവഴി—ആററിലൂടെ വഴിയെന്നൎത്ഥം. വനമാർഗ്ഗം, ജലയാത്ര. ചതുൎത്ഥി: കളിയ്ക്കാടപ്പുര—കളിയ്ക്കാടത്തിന്നായിക്കൊണ്ടുള്ള പുര എന്ന

---

120. 'അല്ല' എന്നുള്ളത് അവ്യയമല്ല.

121. കൃഷ്ണനാകുന്ന (വിശേഷണം) സ്വാമി (വിശേഷ്യം)!

122. സംസ്കൃതപ്രയോഗത്തിന്റെ അനുകരണം. 'മരത്തിൽ കേറുക' എന്നാണ് വേണ്ടതു്. അപ്പോൾ ദ്വിതീയ ആവുകയുമില്ല.

123. കൃഷ്ണാശ്രിത: = കൃഷ്ണനെ ആശ്രയിച്ചവൻ; ഗ്രാമഗമീ = ഗ്രാമത്തെ ഗമിക്കുന്നവൻ

വിഗ്രഹം. മാലപ്പൂവ—മാലക്കായിക്കൊണ്ടു. വള്ളത്തടി. മറകുട—മറയ്ക്കാനായിക്കൊണ്ടുള്ള കൊട എന്നൎത്ഥം. സംസ്കൃതം: യൂപദാരു, കടകസ്വൎണ്ണം[124] ഇത്യാദി. പഞ്ചമി: ഇതു മിക്കതും സംസ്കൃത പദങ്ങൾക്കുതന്നെ: ഗ്രാമാഗതൻ, രാജ്യഭ്രഷ്ടൻ ഇത്യാദി. ക്ഷീരാധികം ജലം—ക്ഷീരത്തെക്കാൾ അധികമെന്നൎത്ഥം. ജ്ഞാനാധികം ഗൎവ്വം, ധനാധികം ദാനം ഇത്യാദി. ധനകലഹം—ധനം ഹേതുവായിട്ടു കലഹം എന്നൎത്ഥം. മദ്യമത്തൻ, ഭാഗ്യസുഖം, വിദ്യാഗൎവ്വം ഇത്യാദി. മദ്യം ഹേതുവായിട്ടു, ഭാഗ്യം ഹേതുവായിട്ടു, വിദ്യ ഹേതുവായിട്ടു എന്നൎത്ഥം. ഷഷ്ഠി: തെക്കുകമ്പു, മുല്ലപ്പൂവ, കൈവിരൽ. തെക്കിന്റെ കമ്പെന്നു വിഗ്രഹം. ഇതിന്മണ്ണം മുല്ലയുടെ, കയ്യിന്റെ എന്നു ഊഹിക്കണം. മന്ത്രിപുത്രൻ, കൊളക്കടവു, ബ്രഹ്മസ്വം, ദേവസ്വം ഇത്യാദി. കൎത്തൃഷഷ്ഠി: ബ്രാഹ്മണഭോജനം. ബ്രാഹ്മണരുടെ ഭക്ഷണം എന്നാൽ ബ്രാഹ്മണർ ഭക്ഷിക്ക എന്നൎത്ഥം. വെള്ളപൊക്കം—വെള്ളം പൊങ്ങുക എന്നൎത്ഥം. ഇതിന്മണ്ണം ആനനട, കുതിരയോട്ടം. ഇവിടെ ആനയുടെ നടപ്പെന്നും കുതിരയുടെ ഓട്ടമെന്നും അൎത്ഥം. കൎമ്മഷഷ്ഠി: കഞ്ഞികുടി. കഞ്ഞിയുടെ കുടി എന്നാൽ കഞ്ഞിയെ കുടിക്കുക എന്നൎത്ഥം. ഇതിന്മണ്ണം പെണ്ണുകെട്ടു, പൂരക്കാഴ്ച, മരക്കച്ചവടം ഇത്യാദി. പെണ്ണിനെ കെട്ടുക, പൂരത്തെ കാണുക, മരങ്ങളെ വില്ക്കുക എന്നു താല്പൎയ്യം. സംസ്കൃതം: ശത്രുവധം, അന്നഭക്ഷണം, ഗുരുവന്ദനം, മുഖനിന്ദാ ഇത്യാദി. സപ്തമി: കടൽവെള്ളം—കടലിലെ വെള്ളമെന്നു വിഗ്രഹം. ആററമണ്ണ്, കാട്ടുതീയ, നാട്ടാനാ ഇത്യാദി. ശൎക്കരക്കൊതിയൻ എന്നുള്ളടത്തു ഉദ്ദേശസപ്തമീസമാസമാകുന്നു. ഇവിടെ ശൎക്കരയിൽ ഉദ്ദേശിച്ചു കൊതിയൻ എന്നൎത്ഥം. സംസ്കൃതം: രാജശ്രേഷ്ഠൻ—രാജാക്കന്മാരിൽവച്ചുന്ന വിഗ്രഹം. വിദ്യാഭിലാഷം അനന്തശയനം, ധൂൎത്തമുഖ്യൻ, ഗൃഹനിവാസം, ദേശസഞ്ചാരം ഇത്യാദി. മദ്ധ്യമപദലോപത്തൊടുകൂടി ഉള്ളതും ഇവിടെ തൽപുരുഷഭേദമാക്കി ചെൎക്കുന്നു. മദ്ധ്യത്തിൽ ഒരു പദം ലോപിച്ചു വരുന്ന സമാസം എന്നൎത്ഥം.

ഉദാ: മഞ്ഞുതൊപ്പി— മഞ്ഞു തടുക്കുന്ന തൊപ്പി എന്നൎത്ഥം. വെണ്ണകൃഷ്ണൻ— വെണ്ണപ്രിയനായ കൃഷ്ണൻ എന്നൎത്ഥം. ഇരു

124. യൂപം = യാഗമൃഗത്തെ ബന്ധിക്കുന്ന കുററി; ദാരു = മരം; കടകം = തോൾവള.

പത്തൊന്ന—ഇരുപതിൽ അധികം ഒന്നെന്നർത്ഥം. ഇരുപതോട്ട കൂടെ ഒന്നെന്നുമാം. അർത്ഥം സമംതന്നെ. ഇതിന്മണ്ണം നൂററെട്ട മുതലായതും അറിയണം. ഇവിടെ മദ്ധ്യത്തിംകലുള്ള അധികശബ്ദത്തിനൊ കൂടെ എന്നുള്ള ശബ്ദത്തിനൊ ലൊപം വരുന്നു. ആയിരത്തിഅഞ്ഞൂററിപതിനഞ്ചു. ഇവിടെയും പ്രത്യെകം അധികശബ്ദം ചെർത്ത വിഗ്രഹിക്കണം. സംസ്കൃതത്തിൽ, ശാകപ്രിയനായിരിക്കുന്ന പാർത്ഥിവൻ[125]—ശാകപാർത്ഥിവൻ ഇത്യാദി. രണ്ടിൽ അധികവും ശബ്ദങ്ങൾ കൂട്ടി സമാസിക്കാം വെള്ളപ്പട്ടവില—വെള്ളയായിരിക്കുന്ന പട്ടിന്റെ വില എന്ന വിഗ്രഹം. ആനക്കൊമ്പതകടവെലക്കൂലി—ആനയുടെ കൊമ്പിന്റെ തകടിലെ വെലയുടെ കൂലി എന്ന വിഗ്രഹം. ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ. ഇല്ലാത്തത, അല്ലാത്തത, ഒഴിച്ചു, വിരുദ്ധം ഠരം നാലു അർത്ഥത്തുംകലെ അകാരം പദങ്ങളൊട സമാസിക്കും. ഇത സംസ്കൃതരീതിയെങ്കിലും ഭാഷയിൽ സാധാരണംതന്നെ.

ഉദാ: അശെഷം—ശെഷമില്ലാത്തത. അക്ഷയം—ക്ഷയമില്ലാത്തത. അസാദ്ധ്യം—സാദ്ധ്യമല്ലാത്തത. അയൊഗ്യം—യൊഗ്യമല്ലാത്തത. അബ്രാഹ്മണക്ക ഗൊദാനമില്ല—ബ്രാഹ്മണനെ ഒഴിച്ചുള്ളവക്കെന്നർത്ഥം. അവിഷ്ണു രാജാവാകയില്ല—വിഷ്ണുവിനെ ഒഴിച്ചുള്ളവൻ എന്നർത്ഥം. അസുരൻ—ദെവവിരുദ്ധൻ എന്നൎത്ഥം. അനൎത്ഥം—അൎത്ഥവിരുദ്ധമെന്നൎത്ഥം. സ്വരാദിശബ്ദം പരമായാൽ അകാരത്തിന ന അന്ത്യാഗമം വരുന്നു: അനക്ഷരം, അനാവശ്യം, അനിഷ്ടം, അനീശ്വരൻ അനുചിതം, അനൃതം, അനൗചിത്യമിത്യാദി.[126] സംസ്കൃതത്തിൽ നഞ് സമാസമെന്ന പറയും.

---

125. സസ്യഭക്ഷണം ഇഷ്ടപ്പെടുന്ന രാജാവ്.

126. ഭാഷയെ സംബന്ധിച്ചിടത്തോളം ഇത്തരം രൂപങ്ങളെയെല്ലാം സമാസങ്ങളായി പരിഗണിക്കുന്നത് ശരിയല്ല. സ്വതന്ത്രപ്രയോഗാർഹരൂപങ്ങളായ പദങ്ങളുടെ യോഗത്തെ മാത്രമേ സമാസങ്ങളായി പരിഗണിക്കേണ്ടൂ.

## ബഹുവ്രീഹി

നെൽക്കൂട്ടം പോലെ പല അവയവങ്ങളെക്കൊണ്ട പ്രധാനപ്പെട്ട ഒന്നെന്നർത്ഥം. ഇത സംസ്കൃതസംബന്ധത്തിൽതന്നെ അധികം പ്രയോഗിക്കുന്നു. ഇതിന്ന കൂടിയവൻ എന്ന വിശേഷ്യത്തൊട്ട സംബന്ധം വരും.

ഉദാ : സൽബുദ്ധിയായ ബാലൻ—നല്ല ബുദ്ധിയൊട്ടുകൂടിയവൻ എന്നർത്ഥം. ദുഷ്ടബുദ്ധി—ദുർബുദ്ധി (ചോരൻ)—ദുഷ്ടയായിരിക്കുന്ന ബുദ്ധിയൊട്ടുകൂടിയവൻ എന്ന വിഗ്രഹം. ഇതിന്നുണ്ണം കലഹപ്രിയൻ. ഇവിടെ കലഹത്തുംകൽ പ്രിയമുള്ളവനെന്ന സപ്തമീസമാസവും ആവാം. ചപലശീലൻ ഇത്യാദി. അധികപദങ്ങളും ചെക്കാം : ബഹുചപലശീലൻ—വളരെ ചപലമായിരിക്കുന്ന ശീലത്തൊട്ട കൂടിയവൻ എന്നു വിഗ്രഹം.



## ദ്വന്ദ്വസമാസം

രണ്ടോ അധികമൊ പദങ്ങൾ സമപ്രധാനങ്ങളാക്കിട്ട ചെക്കുന്നതെന്നർത്ഥം.

ഉദാ : പൊൻവെള്ളികൾ — പൊന്നും വെള്ളിയും എന്ന വിഗ്രഹം. ജ്യേഷ്ഠാനുജന്മാർ—ജ്യേഷ്ഠനും അനുജനും എന്നർത്ഥം. പുണ്യപാപങ്ങൾ, ധർമ്മാർത്ഥകാമങ്ങൾ, രാമലക്ഷ്മണഭരതശത്രുഘ്നന്മാർ, പൃഥിവ്യപ്പേജോവായ്വാകാശങ്ങൾ[127], സന്ധിവിഗ്രഹയാനാസനദ്വൈധീഭാവസമാശ്രയങ്ങൾ[128], രസാസൃങ്മാംസമേദോസ്ഥിമജ്ജശുക്ലങ്ങൾ[129] ഇത്യാദി. സംദെഹാർത്ഥസമാസത്തിൽ സംഖ്യകളെയും ദ്വന്ദ്വനിൽ ചെക്കുന്നു : ആറെഴ വഴിപൊക്കർ—ആറൊ,

---

127. പൃഥ്വി, അപ്, തേജസ്സ്, വായു, ആകാശം (പഞ്ചഭൂതങ്ങൾ)

128. സന്ധി, വിഗ്രഹം, യാനം, ആസനം, ദ്വൈധീഭാവം, സമാശ്രയം—രാജതന്ത്രത്തിലെ ആറുപായങ്ങൾ.

129. രസം, രക്തം, മാംസം, മേദസ്സ്, അസ്ഥി, മജ്ജ, ശുക്ലം—ശരീരത്തിലുള്ള പദാർത്ഥങ്ങൾ.

ഏഴു എന്നർത്ഥം. ഇതിന്മണ്ണം പത്തുപതിനഞ്ചു, മുപ്പതു നാല്പതു ഇത്യാദി. സംസ്കൃതത്തിൽ ദ്വിത്രന്മാർ, പഞ്ചഷന്മാർ ഇത്യാദികൾ സമാസനാമം വെറെയാണു. അത്ഥം രണ്ടൊ മൂന്നൊ, ൫-൬ എന്നു തന്നെ ആകുന്നു

## ഉപമിതസമാസം

ഉപമാനത്തെ പറയുന്ന ശബ്ദം ചെരുന്ന സമാസമെന്നത്ഥം. ഇതിൽ സദൃശപദം പൂർവ്വമായിട്ടും ഉത്തരമായിട്ടും വരും. തെന്മൊഴി —തെൻപൊലെ ഉള്ള വാക്ക എന്നു വിഗ്രഹം. കരിനിറം, തങ്കനിറം, പന്നിത്തടിയൻ, സിംഹപരാക്രമൻ, ഗജമത്തൻ—ഇതുകളും ഉപമാനപൂർവ്വം രാജസിംഹം—ഇവിടെ ഉപമാനം ഉത്തരം.

മൃഗാക്ഷി ഇത്യാദികളിൽ മൃഗത്തിന്റെ അക്ഷിപൊലെയുള്ള അക്ഷിയൊടുകൂടിയവൾ എന്ന ബഹുവ്രീഹി അനുസരിച്ചുള്ള വിഗ്രഹം വെണം. ഇതു ബഹുവ്രീഹി കലൎന്നിട്ടുള്ള ഉപമിതസമാസമാകുന്നു. തെന്മൊഴി എന്നുള്ളടത്തും സ്ത്രീ എന്ന വിശെഷ്യം കല്പിക്കപ്പെട്ടാൽ തെൻ പൊലെയുള്ള മൊഴിയൊടുകൂടിയവൾ എന്നു വിഗ്രഹിക്കണം.

## ക്രിയാസമാസം

ക്രിയകളൊടുകൂടി ചെരുന്നതെന്നർത്ഥം.[130] ഉപസൎഗ്ഗങ്ങൾക്ക ക്രിയാസമാസംതന്നെ: പ്ര — പ്രസവിക്കുന്നു, പര—പരാക്രമം, അപ—അപമാനിക്കുന്നു; സംമാനിക്കുന്നു, അനുസരിക്കുന്നു, പരിഭവിക്കുന്നു, അതിക്രമിക്കുന്നു, ഉത്സാഹിക്കുന്നു ഇത്യാദി. അതിലും രണ്ടു മൂന്നു ചെൎക്കാം: പരി-ആ—പൎയ്യാലൊചിക്കുന്നു, വി-സം—വിസമ്മതം, വി-പരി-ആ—വിപൎയ്യാസം ഇത്യാദി. മരംകെറി—ഇതും ക്രിയാസമാസംതന്നെ. മരത്തെ കെറി ശീലമുള്ളവനെന്നർത്ഥം.[131]

130. ക്രിയാസമാസത്തിനു് ഉപരി ഉദാഹരിക്കുന്ന രൂപങ്ങളിൽ പലതും സമാസങ്ങളേ അല്ല,

131. 'മരംകെറി' എന്ന പദം പല സമാസങ്ങളുടെ ചർച്ചയിലും സ്ഥാനം പിടിച്ചതു് ശ്രദ്ധിക്കുക. വ്യാഖ്യാനഭേദമോ വിവക്ഷാഭേദമോ സമാസവിഭാഗീകരണത്തിൽ വ്യത്യാസങ്ങൾ സൃഷ്ടിക്കുമെങ്കിൽ, സമാസം എന്ന സങ്കല്പംതന്നെ വ്യാകരണത്തിലാവശ്യമില്ലെന്നു് വന്നുകൂടും,

കൊളംകൊരി, വാതംകൊല്ലി ഇത്യാദി· ഇവ അലുപ്തസമാസങ്ങളാകുന്നു. ധാതുക്കളുടെമെൽ ഭാവിനിഷെധമായിട്ട ആ-എന്ന പ്രത്യയം വരും. ഇത കവനത്തിൽതന്നെ അധികമായി പ്രയൊഗം· ഉദാ: മതിവരാ—വരികയില്ലെന്നൎത്ഥം. ഇതിന്മണ്ണം കൊല്ലാകൊല, കെട്ടാകെട്ട, നെടാപൊന്നു, വാടാപൂവ ഇത്യാദി. പ്രാണഹാനി ചെയ്യാതെ കൊന്ന ഫലം വരുത്തുക, കയറു തൊടാതെ കെട്ടിയ ഫലം വരുത്തുക ഇത്യാദി അൎത്ഥമാകുന്നു.

ആവ്, പൊവ് രണ്ട ധാതുക്കൾ പല വിധത്തിലുള്ള നാമക്രിയാപദങ്ങളുടെമെൽ ചെൎക്കാം. രണ്ടിനും ഭൂതത്തുംകൽ വകാരത്തിന്ന യകാരാദെശം വരണം· വൎത്തമാനത്തുംകലും ഭവിഷ്യത്തുംകലും കാദെശവും വരാം.

ഉദാ: നാമത്തിന്നു: പൂവ്വായി, കായായി, വിഭവനായി. ക്രിയ: നന്നായി, നന്നാകുന്നു, നന്നാവുന്നു, വന്നുപൊകുന്നു, വന്നുപൊയി, വന്നുപൊകുന്നു — വന്നുപൊവുന്നു, വന്നുപൊകും — വന്നുപൊവും, നന്നാകും — നന്നാവും ഇത്യാദി.

ഒരു പദത്തിന്റെ മുമ്പിൽ സമാസിച്ച ചെൎത്ത പ്രയൊഗിക്കുന്ന പദങ്ങളെ ഉപപദങ്ങൾ എന്ന പറയുന്നു.

ഉദാ: പെരുത്ത വെള്ളം—പെരുവെള്ളം, മുതുക്കൻ കാള—മുതുകാള, പുത്തൻ ചരക്ക്—പുതുച്ചരക്ക്, ചെറുതായ പയറു—ചെറുപയറു, വെറുതെ വാക്ക്—വെറുവാക്ക്, ചിലെടത്ത ആദെശവും വരും.

ഉദാ: മറ്റെക്കൂട്ടം, മറുക്കൂട്ടം, മറുകക്ഷി, മറുപിള്ള, വാമൊഴി, കാകറി ഇത്യാദി ഉപപദസമാസത്തിൽ ഉപപദാന്ത്യവൎണ്ണങ്ങൾക്ക ചിലതിനു ലൊപവും ചിലതിനു വ്യത്യാസവും വരുന്നു. സംസ്കൃതത്തിൽ കുംഭകാരൻ, ഗ്രാമരക്ഷി, മാലാകാരൻ, കടകാരൻ ഇത്യാദി. ഇതി സമാസകാണ്ഡം.

# ധാതുകാണ്ഡം[132]

ചോദ്യം—ധാതുക്കൾ എന്നാൽ എന്താകുന്നു.

ഉത്തരം—ക്രിയകളെ പറയുന്ന പദങ്ങളുടെ പ്രധാനാവയവമാകുന്നു. ധാതുക്കളിൽ അവയവങ്ങൾ ചെൎക്കുമ്പൊൾ പലവിധത്തിൽ നാമങ്ങളും അവ്യയങ്ങളും ക്രിയാപദങ്ങളും ഉണ്ടാവും. പറയുന്ന ധാതുക്കളെ സംബന്ധിച്ചിട്ടുള്ള കൂട്ടത്തെ ധാതുകാണ്ഡമെന്നു പറയുന്നു.

ചോദ്യം—ക്രിയ എന്നാൽ എന്തു.

ഉത്തരം—കൎത്താവാക്കി കല്പിക്കപ്പെട്ട പദാൎത്ഥത്തിന്റെ ചെറിയ വ്യാപാരങ്ങളുടെ കൂട്ടമാകുന്നു.

ഉദാ: ബാലൻ പറയുന്നു. ഇവിടെ കണ്ഠം, താലു മുതലായ സ്ഥാനങ്ങളിൽ നാക്കൊട്ടുകൂടി പല വ്യാപാരവും പിന്നെ ശബ്ദത്തെ പ്രകാശിപ്പിക്കയും പിന്നെ അക്ഷരങ്ങളാക്കി പ്രയൊഗിക്കയും ഇങ്ങനെ ചെറിയ അനെകം വ്യാപാരങ്ങൾകൂടി ഒന്നാക്കി സംകല്പിക്കുമ്പൊൾ സംസാരിക്ക എന്ന ക്രിയയാകുന്നു. എഴുതുന്നു—ഇവിടെ പെന എടുക്കുക, മഷിയിൽ മുക്കുക, മെൽകീഴായി വരക്കുക മുതലായ അംശക്രിയകൾ ഭവിക്കുന്നു. ഇതിന്മണ്ണം ഭക്ഷണക്രിയയിൽ കൈകൊണ്ടു ചൊറ എടുക്കുക, പൊക്കുക, നാക്കിൽ വയ്ക്കുക, ചവയ്ക്കുക, എറക്കുക മുതലായ ക്രിയകളുടെ കൂട്ടം എന്നു ഊഹിക്കണം.

എന്നാൽ അവയവക്രിയകൾക്കും സൂക്ഷ്മാവയവക്രിയകൾ ഉണ്ടു.

ഉദാ: ഭക്ഷണത്തിനു അവയവമായി എടുക്കുക എന്ന ക്രിയയ്ക്കു, കൈ താത്തി അന്നത്തിന്റെ താഴെ ആക്കുക, കയ്യിൽ

---

132. ധാതുകാണ്ഡം മുതല്ക്കുള്ള വ്യാകരണഭാഗത്തിന് 'ഉത്തരഭാഗം' എന്ന് അച്ചടിച്ച ഗ്രന്ഥത്തിൽ കാണുന്നു. അതുവരെയുള്ള ഭാഗത്തിന് 'പൂർവ്വഭാഗം' എന്ന് ആദ്യം സംജ്ഞ ചെയ്തിട്ടുമില്ല. അതുകൊണ്ട് ആ നാമകരണം ഈ പതിപ്പിൽ ഉപേക്ഷിച്ചിരിക്കുന്നു.

അടക്കുക, പൊക്കുക എന്ന ക്രിയാസമൂഹം സ്പഷ്ടം ആകുന്നു.[133] കർത്താവാക്കി സങ്കല്പിക്കുക എന്ന വാക്കുകൊണ്ടു ഒരു ക്രിയയിൽ തന്നെ വേറെ ഒന്നിനെയും കർത്താവാക്കി സങ്കല്പിക്കാമെന്നർത്ഥം.

ഉദാ: ബാലന്റെ വാക്ക് വിസ്താരമായി പുറപ്പെടുന്നു

അർത്ഥം: ബാലൻ വിസ്താരമായി പറയുന്നു എന്നതിന്നു നാമംതന്നെ എങ്കിലും ഇവിടെ കർമ്മത്തിനു കർത്തൃത്വം വാക്കിനു കല്പിക്കപ്പെടുന്നു എന്നു ഭേദമുണ്ടു. കാരകങ്ങൾക്കു കർത്തൃത്വകർമ്മത്വാദികളെ ഭംഗി അനുസരിച്ചു ഭേദപ്പെടുത്താമെന്നും മുൻപിലും പറഞ്ഞിട്ടുണ്ടല്ലോ.[134] ശബ്ദത്തിന്നും മനസ്സിന്നും ക്രിയ സംഭവിക്കുന്നു. ക്രിയക്ക—

ഉദാ: പാട്ടു നന്നാവുന്നു. നാദം ഷഡ്ജത്തിൽ പ്രവേശിക്കുക, ഉച്ചത്തിൽ പ്രവേശിക്കുക, പലവിധം ആരോഹണത്തെയും വിധിപോലെ സുഖകരമായി അവരോഹണത്തെയും ചെയ്യുന്നു എന്നർത്ഥം. ഇങ്ങനെ ശബ്ദക്രിയ വരും. മനസ്സിന്നു—

---

133. ഓരോ ക്രിയയ്ക്കും അവയവക്രിയകൾ ഉണ്ടെന്നും ഓരോ അവയവക്രിയയ്ക്കും വീണ്ടും സൂക്ഷ്മാവയവക്രിയകൾ ഉണ്ടെന്നും പറയുന്നു. സൈദ്ധാന്തികമായി ഈ നിരീക്ഷണം സ്വീകരിക്കാമെങ്കിലും, അത് ക്രിയാസ്വഭാവനിർണയനത്തിന് വളരെയൊന്നും ഉപകരിക്കുന്നില്ല. സൂക്ഷ്മാവയവക്രിയയ്ക്ക് പിന്നെയും അതിസൂക്ഷ്മാവയവക്രിയകൾ ഉണ്ടെന്നും കാണിച്ചുകൂടെ? മാത്രമല്ല, 'ഭക്ഷിക്കുക' എന്ന ക്രിയയുടെ അവയവക്രിയകളിൽ ഒന്നായ 'എടുക്കുക' എന്നതിന്റെ സൂക്ഷ്മാവയവക്രിയകൾ വ്യാപാരത്തെ സംബന്ധിച്ചിടത്തോളം സൂക്ഷ്മങ്ങളാണോ? 'കർത്താവായി സങ്കല്പിക്കപ്പെട്ട പദാർത്ഥത്തിന്റെ ചെറിയ വ്യാപാരങ്ങളുടെ കൂട്ടം' എന്ന് ക്രിയയ്ക്ക് നിർവ്വചനം കൊടുക്കേണ്ടിവന്നതിന്റെ ഫലമാണ് ഈ ദുർഘടങ്ങൾ. വ്യാകരണത്തിൽ ആർത്ഥികനിർവചനത്തിന് ശ്രമിക്കാതെ വ്യാകരണപരമായ നിർവചനത്തിന് ശ്രമിക്കയാണ് വേണ്ടത്. ആർത്ഥികനിർവചനം തത്വചിന്തയ്ക്കും തർക്കശാസ്ത്രത്തിനും വിട്ടുകൊടുക്കുക.

134. 'ഒരു കാരകങ്ങൾ ചില ഗുണങ്ങൾക്കുവേണ്ടി ഇച്ഛപോലെ അല്പം ഭേദപ്പെടുത്തി സങ്കല്പിക്കപ്പെടാവുന്നതാണ്' എന്ന 68-ാം പേജിലെ നിരീക്ഷണവും തുടർന്നുള്ള ചർച്ചയും നോക്കുക.

ഉദാ: ശാസ്ത്രത്തെ ചിന്തിക്കുന്നു. ഇവിടെ ഗുരു പറഞ്ഞ വാക്യത്തിന്റെ സ്മരണം, അർത്ഥസ്മരണം, വിരോധസ്മരണം, പരിഹാരസ്മരണം, ശങ്കാസംഭവം, നിശ്ചയം ഇത്യാദി മനോവ്യാപാര സമൂഹക്രമമാകുന്നു.[135] ക്രിയകൾ സകർമ്മകങ്ങൾ എന്നും അകർമ്മകങ്ങൾ എന്നും രണ്ടു വിധം ഉണ്ടു. കർമ്മം ചേരുന്നതു സകർമ്മകം, കർമ്മം ചേരാത്തതു അകർമ്മകം എന്നു ഭേദം.

ഉദാ: ബാലൻ ഭക്ഷിക്കുന്നു. ഇവിടെ എന്തിനെ എന്നു ആകാംക്ഷിച്ചാൽ അന്നത്തെ എന്ന കർമ്മം ചേരും. ഇതിന്മണ്ണം ശാസ്ത്രത്തെ പഠിക്കുന്നു, ജ്ഞാനത്തെ വർദ്ധിപ്പിക്കുന്നു. അകർമ്മകത്തിന്നു ഉദാ: ഗുണം വളരുന്നു, വിദ്യ പ്രകാശിക്കുന്നു / ശോഭിക്കുന്നു, കീർത്തി തെളിയുന്നു ഇത്യാദി.

ചോദ്യം—ആകാംക്ഷ എന്നാൽ എന്തു.

ഉത്തരം —ഒരു പദം പ്രയോഗിക്കുമ്പോൾ അതിനെ സംബന്ധിച്ചു ചേർക്കേണ്ടു പദം കേൾക്കാനുള്ള ഇച്ഛയാകുന്നു. ഭക്ഷിക്കുന്നു എന്നു കേൾക്കുമ്പോൾ ആരെന്നു കർത്താവിനെയും എന്തിനെ എന്നു കർമ്മത്തെയും ചേർക്കാവുന്നതാകകൊണ്ടു അവകളെ

---

135. ശബ്ദക്രിയ, മനോവ്യാപാരക്രിയ എന്നിങ്ങനെ അർത്ഥസ്പഷ്ടമായി ക്രിയകളെ രണ്ടായി വിഭജിക്കാമെന്ന് ചൂണ്ടിക്കാണിച്ചിരിക്കയാണ്. ക്രിയകളെ ആർത്ഥികമായി പല സമൂഹങ്ങളായും വിഭാജനം ചെയ്യാവുന്നതാണ്. അങ്ങനെയുള്ള വിഭാഗങ്ങൾക്ക് വ്യാകരണചർച്ചയിലും പ്രസക്തിയുണ്ട്. പഴയ വ്യാകരണങ്ങളിൽ അത്തരം ചർച്ചകൾ ഇല്ലെന്നുതന്നെ പറയാം. ഇവിടെ ശബ്ദക്രിയ എന്ന് തിരിക്കാതെ 'ഐന്ദ്രിയക്രിയകൾ' (Perceptual verbs) എന്ന് വിഭജിച്ചാൽ കൂടുതൽ നന്നായിരിക്കുമെന്ന് തോന്നുന്നു. കാരണം ഐന്ദ്രിയക്രിയകൾക്കാണ് വ്യാകരണപരമായി സമാനസ്വഭാവമുള്ളത്.

അറിവാനിഷ്ടാ ആകാംക്ഷയാകുന്നു.[136] ഇതിന്മണ്ണം പുത്രൻ എന്നു പറയുംപൊൾ ആരുടെ എന്നു ആകാംക്ഷിക്കുന്നു. കൊടുത്തു എന്നു പറയുംപൊൾ ആൎക്കായികൊണ്ടു ഇത്യാദി വാക്യത്തെ തികയ്ക്കുന്നതിനുള്ള ഇഷ്ട എന്നു താല്പൎയ്യാൎത്ഥം. എന്നാൽ സകൎമ്മകത്തിന്നു പ്രസിദ്ധികൊണ്ടൊ പ്രകൃതം കൊണ്ടൊ കൎമ്മം സ്പഷ്ടമാവുന്നെടത്ത കൎമ്മം കൂടാതെ പ്രയൊഗിക്കാം. മെഘം വൎഷിക്കുന്നു. ജലത്തെ എന്നു പ്രസിദ്ധി കൊണ്ടു സ്പഷ്ടമാകകൊണ്ടു ഇവിടെ കൎമ്മാകാംക്ഷയില്ലാ. അരിക്കച്ചവടക്കാരൻ വന്നു ; ഇവിടെ മെടിക്കാം. ഇവിടെ പ്രകൃതംകൊണ്ടു അരി കൎമ്മമെന്നു സ്പഷ്ടമാവുന്നു. ഇതിന്മണ്ണം അന്ന്യങ്ങൾക്കും ആകാംക്ഷ കൂടാതെ വരും. വാള എടുത്തു, ഉടനെ വെട്ടി. എന്തുകൊണ്ടെന്നു ആകാംക്ഷ ഭവിക്കുന്നില്ലാ. ആശ്രയംകൊണ്ടൊ ബലംകൊണ്ടൊ അവസ്ഥ കൊണ്ടൊ അന്ന്യനെകൊണ്ടു ചെയ്യിക്കുക പ്രെരണക്രിയയാകുന്നു. പ്രെരണക്രിയയാക്കിയാൽ അകൎമ്മകത്തിന്നും കൎമ്മം വരും.

ഉദാ : രാജാവു സന്തൊഷിക്കുന്നു എന്നെടത്ത പ്രെരണയിങ്കൽ കൎത്താവിന്നു ദ്വിതീയ വന്നു, രാജാവിനെ സന്തൊഷിപ്പിക്കുന്നു എന്നു വരും. ഇവിടെ ആശ്രയപ്രെരണം. ശത്രു വീഴുന്നു. രാജാവു ശത്രുവിനെ വീഴിക്കുന്നു. ബാലൻ പഠിക്കുന്നു. ഗുരു ബാലനെ പഠിപ്പിക്കുന്നു. ഇവിടെ ബലപ്രെരണം. സകൎമ്മകമെങ്കിൽ കൎത്താവിനെകൊണ്ടെന്നു തൃതീയ വരും. ഭൃത്യൻ മരത്തെ മുറിക്കുന്നു. സ്വാമി

---

136. 'ആകാംക്ഷ'യെ പലരും പലതരത്തിലും നിർവചിച്ചിട്ടുണ്ട്. ഏകാർഥബോധകമായ വാക്യത്തിലെ പദസഞ്ചയത്തിനുള്ള അന്യോന്യാപേക്ഷയാണ് ആകാംക്ഷയെന്ന് കേരളപാണിനീയത്തിൽ (സൂത്രം : 170) പ്രസ്താവിക്കുന്നു. ഗതി, വിഭക്തി എന്നിവ തമ്മിലുള്ള ബന്ധത്തെക്കൂടി ആകാംക്ഷയായിട്ടാണ് കേരളപാണിനി പരിഗണിക്കുന്നത്. ഏതായാലും ആകാംക്ഷയെ വിശദീകരിച്ചു കാണിക്കുന്നത് എളുപ്പമല്ല. വാക്യത്തിലെ വിധേയന (Predication) ധർമവുമായി ആർഥികബന്ധമുള്ള അവശ്യഘടകങ്ങളാണ് എന്ന് നിർവചിച്ചാലും, പല വാക്യഘടനകളിലെയും അർഥപരമായ അവശ്യഘടകങ്ങളെക്കുറിച്ച് അസന്ദിഗ്ധമായ തീരുമാനത്തിലെത്തുന്നത് വിഷമമാണ്.

ഭൃത്യനെക്കൊണ്ടു മരത്തെ മുറിപ്പിക്കുന്നു. ബ്രാഹ്മണൻ അരി വയ്ക്കുന്നു. അധികാരി ബ്രാഹ്മണനെക്കൊണ്ടു അരി വയ്പിപ്പിക്കുന്നു. ഇത്യാദി. സംസ്കൃതത്തെ അനുസരിച്ചു പശുവിനെ പാലിനെ കറക്കുന്നു, പുത്രനെ ശാസ്ത്രത്തെ പഠിപ്പിക്കുന്നു, വഴിപോക്കനെ ഗൃഹത്തെ പ്രാപിപ്പിക്കുന്നു. ഇത്യാദി ദ്വികർമ്മവും ചില ധാതുക്കൾക്കു വരും.[137] ഇങ്ങനെ സകർമ്മാദിഭേദം വരുന്നു. ഇതു ദ്വിതീയാപ്രകരണത്തിൽ അല്പം പറഞ്ഞു എങ്കിലും ഇവിടെ പ്രേരണാപ്രസംഗത്തിങ്കലും പറയേണ്ടി വന്നു.

ചോദ്യം—ക്രിയക്കു എന്തെല്ലാം ഭേദമുണ്ടു.

ഉത്തരം—ഭൂതം, ഭവിഷ്യത്ത്, വർത്തമാനം ഇങ്ങനെ മൂന്നു കാലഭേദങ്ങൾ നിമിത്തം ചില പ്രത്യയങ്ങൾക്കു ഭേദം വരുന്നു.

ചോദ്യം—ഭൂതം എങ്ങിനെ.

ഉത്തരം—പ്രയോഗിക്കുന്ന കാലത്തിന്നു മുമ്പെ നടന്ന ക്രിയ ഭൂതകാലക്രിയയാകുന്നു.

ഉദാ: ബാലൻ ഭക്ഷിച്ചു. ഠരം പ്രയോഗിച്ചു കാലത്തിനു മുൻപിൽ ബാലന്റെ ഭക്ഷണക്രിയ നടന്നു എന്നർത്ഥം. ഇവിടെ-ഉ എന്ന പ്രത്യയവും ഭൂതകാലത്തെ പറയുന്നു.[138]

ചോദ്യം—വർത്തമാനം എങ്ങിനെ.

ഉത്തരം—ക്രിയാപദം പ്രയോഗിക്കുമ്പോൾ നടക്കുന്ന ക്രിയാ വർത്തമാനകാലക്രിയയാകുന്നു.

ഉദാ: അച്ഛൻ ഭക്ഷിക്കുന്നു. പ്രയോഗിച്ച കാലത്തിൽ ഭക്ഷണം നടക്കുന്നു എന്നർത്ഥം. ഇവിടെ ഉന്നു എന്ന പ്രത്യയം വർത്തമാനകാലത്തെ പറയുന്നു

---

137. വിശിഷ്ടക്രിയകൾക്കു് രണ്ടു കർമ്മങ്ങൾ വരാമെന്നു് കേരളപാണിനി (സൂത്രം: 84) വിശിഷ്ടക്രിയ=കർമ്മം ചേർന്നു് 'ശിഥിലസമാസ'ത്തെ പോലെ പെരുമാറുന്ന ക്രിയ.

138. ഭൂതകാലപ്രത്യയം ഉ ? 143-ാം അടിക്കുറിപ്പ് നോക്കുക.

ചോദ്യം—ഭവിഷ്യത്ത് എങ്ങനെ.

ഉത്തരം ക്രിയാപദം പ്രയോഗിച്ചതിനമെൽ നടക്കെണ്ടതെന്നാൎത്ഥം.

ഉദാ: അമ്മ ഭക്ഷിക്കും. അമ്മയുടെ ഭക്ഷണം പ്രയോഗിച്ച തിനമെൽ നടക്കെണ്ടതെന്നാൎത്ഥം. ഇവിടെ ഉം എന്നുള്ള പ്രത്യയം ഭവിഷ്യൽകാലത്തെ പറയുന്നു. ഭവിഷ്യത്തിന വിധി, അനുവാദം, ശാസനം, പ്രാൎത്ഥനം ഇങ്ങിനെ നാലുവിധം അൎത്ഥഭെദം വരും.[139] കൎത്താവിന ഏകവചനമൊ ബഹുവചനമൊ പുല്ലിംഗമൊ സ്ത്രീലിംഗമൊ നപുംസകമൊ ചെന്നാലും ക്രിയ ഒരുപൊലെതന്നെ.

ഉദാ: പുത്രൻമാർ ഭക്ഷിച്ചു പുത്രി ഭക്ഷിച്ചു. പുത്രിമാർ ഭക്ഷിച്ചു/ഭക്ഷിക്കുന്നു / ഭക്ഷിക്കും എന്നുതന്നെ. എന്നാൽ യുഷ്മത്ത കൎത്താവാകുംപൊൾ[140] ഭവിഷ്യത്തിൽ അല്പം ഭെദപ്പെടുത്തിയും ആവാം.

ഉദാ: താൻ വരു, പറയുന്നത കെൾക്ക, അടങ്ങിയിരിക്ക ഇത്യാദികളിൽ ഭവിഷ്യദൎത്ഥഭെദമായ ശാസനത്തെ പറയുന്നു.

നിങ്ങൾ വരിൻ/കെൾപ്പിൻ/ഇരിക്കിൻ ഇത്യാദി. ബഹുവചനത്തിൽ മുൻപറഞ്ഞ അൎത്ഥത്തെ ഇൻ പ്രത്യയവും പറയുന്നു. ർ, അ, ഉ, ൾ അന്തങ്ങളായ ധാതുക്കളുടെ ഇൻ പ്രത്യയത്തിന്ന വാഗമവും വരും.[141] ഇങ്ങനെ ചില അല്പഭെദങ്ങളും ഉണ്ട. ഉദാ: തടയിൻ - തടവിൻ[142], വിതറിൻ - വിതറുവിൻ. എന്നാൽ താൻ

---

139. ഇവ നാലും പ്രകാരങ്ങൾ എന്നാണ് മററു വൈയാകരണന്മാർ വിളിക്കുന്നത്. നാലിലും ഭാവികാലസൂചന ഉണ്ടെന്നുള്ളത് നിഷേധിക്ക വയ്യ.

140. യുഷ്മത് = നിങ്ങൾ. ഇവിടെ മധ്യമസർവനാമം കർത്താവായി വരുമ്പോൾ എന്നർത്ഥം.

141. വാഗമത്തോടുകൂടിയതും അല്ലാതും ഉള്ള വികല്പരൂപങ്ങൾ എല്ലാ ധാതുക്കളിലും വരും. സ്ഥാനപരിസരം നിർണയിക്കേണ്ടതില്ല.

142. തടയിൻ, തടവിൻ എന്നുള്ളത് ഒരേ ധാതുവിന്റെ വികല്പരൂപങ്ങളല്ല. തട + ഇൻ (യാഗമം), തടവ് + ഇൻ (സംവൃതലോപം) എന്നിങ്ങനെയാണ് രൂപസിദ്ധി.

വരണം, നീ വരണം, നിങ്ങൾ വരണം എന്നും പ്രയോഗിക്കാം. കവനത്തിൽ സ്ത്രീ കർത്താവായാൽ വന്നാൾ. പുംബഹുവചനത്തിന്ന വന്നാർ. ഇങ്ങിനെ അല്പം ഭേദം വരും.

ചോദ്യം—ധാതുക്കളുടെ ഭൂതാദികളിൽ പ്രത്യയങ്ങൾ ഏതെല്ലാം.

ഉത്തരം —താഴെ എഴുതുന്നു.

ഭൂതകാലത്തിന്ന: ഇ, ഉ. വൎത്തമാനത്തിന്ന: ഉന്നു. ഭാവിക്ക വിധിയിംകൽ: ഉം. അനുവാദത്തുംകൽ: ആം. ശാസനത്തുംകൽ: അണം. പ്രാൎത്ഥനയിംകൽ: അണെ—എന്ന നാലു വിധം. ഇങ്ങിനെ ഏഴ സാമാന്യപ്രത്യയങ്ങൾ വരണം. ഭൂതത്തിൽ ചില ധാതുക്കൾക്ക പ്രത്യയത്തിന്ന ന്–എന്ന ആദ്യാഗമം വരണം. ആ ധാതുക്കളെ നഗണം എന്നു പറയും. ചിലതിന്ന ത്–ആഗമം വരണം. അവകളെ തുഗണമെന്നു പറയും. ചിലതിന്ന ച് ആഗമം വരണം. അതുകളെ ചുഗണമെന്ന പറയും. ചിലതിന്ന ഞ ആഗമം വെണം. അതുകളെ ഞു ഗണമെന്നും പറയും. ആഗമം വരാത്ത ഇ-പ്രത്യയാന്തങ്ങൾക്ക ഇഗണമെന്നും ഉ-പ്രത്യയാന്തങ്ങൾക്ക ഉഗണമെന്നും പറയും. സ്വരാന്തങ്ങളായ ധാതുക്കൾക്ക വൎത്തമാനത്തുംകൽ ഉന്ന പ്രത്യയത്തിന്ന ക്ക് ആദ്യാഗമം വരണം. അ, ഉ അന്തങ്ങൾക്ക ഭവിഷ്യത്തിലും നാലു പ്രത്യയങ്ങൾക്കും വരണം. ഇപ്രത്യയങ്ങൾക്ക ഇകാരാന്തൊപരി യ്–ആദ്യാഗമവും എകാരാന്തത്തിന്ന യ്–ആദെശവും വെണം.[143]

---

143. ഭൂതകാലക്രിയകളെ അസാധാരണമായ ഒരു രൂപവിച്ഛേദന പ്രക്രിയയ്ക്കു് വിധേയമാക്കിയിരിക്കയാണ്, ഗ്രന്ഥകാരൻ. ഈ അപഗ്രഥനത്തിന് ലാളിത്യം അവകാശപ്പെടാമെങ്കിലും, പല ദോഷങ്ങളുമുണ്ട്. (1) 'ഉ' എന്ന സ്വരമാണ് ഭൂതകാലപ്രത്യയമെന്ന് പറഞ്ഞാൽ, പേരെച്ചങ്ങളിലും വിനയെച്ചങ്ങളിലും ഭൂതകാലാർത്ഥമില്ലെന്ന് കരുതേണ്ടി വരും. (2) ധാതുക്കളുടെ ഗണവിഭജന (നഗണം, തുഗണം, ചുഗണം, ഞുഗണം) ത്തിന് സ്വനപരിതസ്ഥിതി നിശ്ചയിക്കാനാവില്ല. (3) താരതമ്യപഠനത്തിലും ഈ അപഗ്രഥനവ്യവസ്ഥ പ്രശ്നങ്ങൾ സൃഷ്ടിക്കും; തമിഴിലെ വന്താൻ, ചിരിത്താൻ മുതലായ ഭൂതകാലരൂപങ്ങളിൽ, കാലപ്രത്യയങ്ങൾ ഏതാണെന്ന് പറയാനാവില്ലല്ലോ. (4) 'ആഗമം' ഈ സന്ദർഭങ്ങളിൽ സന്ധിപ്രക്രിയയാണോ, ഇടനിലയുടെ ആഗമമാണോ എന്നും ഗ്രന്ഥകാരൻ വ്യക്തമാക്കുന്നില്ല. മാത്രമല്ല, വർത്തമാനരൂപങ്ങളിലും അന്ത്യത്തിൽ ഉകാരം പ്രത്യക്ഷപ്പെടുന്നുണ്ട്.

ഉദാഹരണങ്ങളെ താഴെ കാണിക്കും. ഇങ്ങനെ സാമാന്യവിധി ഭവിക്കുന്നു. വിശേഷവിധിയിൽ ഉള്ള ഭേദം അവിടവിടെ പറയും. വർത്തമാനത്തിൽ ന-എന്ന വരുന്നേടത്ത ദ്വിത്വം കൂടാതെ ണു എന്ന പ്രയോഗം അപ്രധാനപക്ഷാന്തരത്തിൽ സംഭവിക്കാം; കടക്കുന്നു — കടക്കണു, നിൽക്കണു ഇത്യാദി.[144]

## ന-വർഗ്ഗത്തിന്ന ഉദാഹരണം ചെയ്യുന്ന ക്രമം

ധാതു: കട. ഉ-പ്രത്യയം ഭൂതത്തിൽ ചെയ്യുന്നു. ന ആഗമം. സന്ധിയിലെ ദ്വിത്വം ചെയ്യുമ്പൊൾ കടന്നു എന്നു വരുന്നു. വർത്തമാനാദികളിലും ഇതിന്മണ്ണം ചെയ്യണം.

---

144. ഈ രൂപഭേദം വ്യവഹാരഭാഷയിൽ മാത്രമേ ഉള്ളു. ഇവിടെ 'അപ്രധാനത്വം' ആരോപിക്കേണ്ടതില്ല.

| അകാരാന്ത ധാതു | ഭൂതം | വർത്തമാനം | ഭാവി | |
|---|---|---|---|---|
| കട | കടന്നു | കടക്കുന്നു | കടക്കും-ക്കാം | അണം-അണെ |
| നിക | നികന്നു | നികക്കുന്നു | നികക്കും-ക്കാം | — |
| നിര | നിരന്നു | നിരക്കുന്നു | നിരക്കും-ക്കാം | — |
| കറ | കറന്നു | കറക്കുന്നു | കറക്കും-ക്കാം | — |
| അള | അളന്നു | അളക്കുന്നു | അളക്കും-ക്കാം | — |
| വിശ | വിശന്നു | വിശക്കുന്നു | വിശക്കും-ക്കാം | — |
| പര | പരന്നു | പരക്കുന്നു | പരക്കും-ക്കാം | — |
| നട | നടന്നു | നടക്കുന്നു | നടക്കും-ക്കാം | — |
| എര | എരന്നു | എരക്കുന്നു | എരക്കും-ക്കാം | — |
| മറ | മറന്നു | മറക്കുന്നു | മറക്കും-ക്കാം | — |
| കിട | കിടന്നു | കിടക്കുന്നു | കിടക്കും-ക്കാം | — |
| പിറ | പിറന്നു | പിറക്കുന്നു | പിറക്കും-ക്കാം | — |
| പറ | പറന്നു | പറക്കുന്നു | പറക്കും-ക്കാം | — |
| തുര | തുരന്നു | തുരക്കുന്നു | തുരക്കും-ക്കാം | — |
| തുറ | തുറന്നു | തുറക്കുന്നു | തുറക്കും ക്കാം | — |

നീ തുറക്ക—നിങ്ങൾ തുറപ്പിൻ. പകാരത്തിന് സന്ധിദ്വിത്വം. ഇത്യാദി ഊഹിക്കണം.

ചില വ്യഞ്ജനാന്തധാതുക്കൾക്ക നഗണത്തിൽ ഭൂതത്തിൽ അന്ത്യവ്യഞ്ജനലോപം വരുന്നു. നഗണത്തിനു ഉദാഹരണം :

| | | | | |
|---|---|---|---|---|
| വര | വന്നു | വരുന്നു | വരും–രാം | അണം–അണെ |
| തര | തന്നു | തരുന്നു | തരും–രാം | — |
| കാല് | കാന്നു | കാലുന്നു | കാലും–ലാം | — |
| നികല് | നികന്നു | നികലുന്നു | നികലും ലാം | — |
| അകല് | അകന്നു | അകലുന്നു | അകലും–ലാം | — |
| കമഴ് | കമന്നു | കമഴുന്നു | കമഴും–ഴാം | — |

## അന്ത്യലൊപം വരാത്ത ന-ഗണം

| | | | | |
|---|---|---|---|---|
| അടരു് | അടൎന്നു | അടരുന്നു | അടരും-രാം | അണം-അണെ |
| പടരു് | പടൎന്നു | പടരുന്നു | പടരും-രാം | — |
| വിടരു് | വിടൎന്നു | വിടരുന്നു | വിടരും-രാം | — |
| തുടരു് | തുടൎന്നു | തുടരുന്നു | തുടരും-രാം | — |
| തകരു് | തകൎന്നു | തകരുന്നു | തകരും-രാം | — |
| പകരു് | പകൎന്നു | പകരുന്നു | പകരും-രാം | — |
| കവരു് | കവൎന്നു | കവരുന്നു | കവരും-രാം | — |
| നിവരു് | നിവൎന്നു | നിവരുന്നു | നിവരും-രാം | — |
| മലരു് | മലൎന്നു | മലരുന്നു | മലരും-രാം | — |
| പുലരു് | പുലൎന്നു | പുലരുന്നു | പുലരും-രാം | — |
| വളരു് | വളൎന്നു | വളരുന്നു | വളരും രാം | — |
| കിളരു് | കിളൎന്നു | കിളരുന്നു | കിളരും-രാം | — |
| തളരു് | തളൎന്നു | തളരുന്നു | തളരും-രാം | — |
| പിളരു് | പിളൎന്നു | വിളരുന്നു | പിളരും-രാം | — |
| ഉണരു് | ഉണൎന്നു | ഉണരുന്നു | ഉണരും-രാ | — |
| ചൊരു് | ചൊൎന്നു | ചൊരുന്നു | ചൊരും-രാം | — |

ഇതിന്നുണ്ണും ചെര്, നകര്, കലര് ഇത്യാദി പ്രയൊഗിക്കാം. താൻ ചെരു, നിങ്ങളും ചെരിൻ ഇത്യാദി.

ഞഗണം: ഭൂതമപ്രത്യയത്തിന്ന 'ണ്ണ' ആദെശം നിയമെന വരുന്നതിന്ന ഉദാഹരണം :

| | | | | |
|---|---|---|---|---|
| വാഴ | വാണ്ണ | വാഴുന്നു | വാഴും–ഴാം | അണം–അണെ |
| വീഴ | വീണ്ണ | വീഴുന്നു | വീഴും–ഴാം | — |
| കെഴ | കെണ്ണ | കെഴുന്നു | കെഴും–ഴാം | — |

ഇത്യാദി· എന്നാൽ ചിലത പക്ഷാന്തരത്തിലും വരും·

| | | | | |
|---|---|---|---|---|
| താഴ | താണ്ണ<br>താന്നു | താഴുന്നു | താഴും–ഴാം | അണം–അണെ |

ചുഗണം· ഇതുകൾക്ക–ക്–ആഗമത്തിൽ യകാരാന്തം ചെന്ന യ്ക്കു എന്ന വരും· അകാരാന്തം കുറയും·

| | | | | |
|---|---|---|---|---|
| ചൊമ | ചൊമച്ചു | ചൊമയ്ക്കുന്നു | ചൊമയ്ക്കും–ക്കാം | അണം–അണെ |
| നര | നരച്ചു | നരയ്ക്കുന്നു | നരയ്ക്കും } | — |
| തിള | തിളച്ചു | തിളയ്ക്കുന്നു | തിളയ്ക്കും } | — |

ചുഗണം ഇകാരാന്തംതന്നെ അധികമാകുന്നു.

| | | | |
|---|---|---|---|
| തട്ടി | തട്ടിച്ചു | തട്ടിക്കുന്നു | തട്ടിക്കും |
| കുള്ളി | കുള്ളിച്ചു | കുള്ളിക്കുന്നു | കുള്ളിക്കും |
| കുള്ളി | കുള്ളിച്ചു | കുള്ളിക്കുന്നു | കുള്ളിക്കും |
| ഉള്ളി | ഉള്ളിച്ചു | ഉള്ളിക്കുന്നു | ഉള്ളിക്കും |
| തള്ളി | തള്ളിച്ചു | തള്ളിക്കുന്നു | തള്ളിക്കും |
| വള്ളി | വള്ളിച്ചു | വള്ളിക്കുന്നു | വള്ളിക്കും |
| മെള്ളി | മെള്ളിച്ചു | മെള്ളിക്കുന്നു | മെള്ളിക്കും |
| മെട്ടി | മെടിച്ചു് | മെടിക്കുന്നു | മെട്ടിക്കും |
| ചിറി | ചിറിച്ചു് | ചിറിക്കുന്നു | ചിറിക്കും |
| പറി | പറിച്ചു് | പറിക്കുന്നു | പറിക്കും |
| അരി | അരിച്ചു് | അരിക്കുന്നു | അരിക്കും |
| ചതി | ചതിച്ചു് | ചതിക്കുന്നു | ചതിക്കും |
| കബള്ളി | കബള്ളിച്ചു | കബള്ളിക്കുന്നു | കബള്ളിക്കും |
| കടി | കടിച്ചു് | കടിക്കുന്നു | കടിക്കും |
| വടി | വടിച്ചു് | വടിക്കുന്നു | വടിക്കും |

ഇകാരാന്തമല്ലാതെ ദീർഘമായുള്ള തൊടച്ചു ഇത്യാദിയും ഭാഷയിൽ ചെല്ലുന്നു. സംസ്കൃതധാതുക്കൾ മിക്കതും ഇകാരാന്തമായിരിക്കുന്നതിനാൽ ചുഗണമാകുന്നു. ഉദാ :—

| | | | |
|---|---|---|---|
| പഠി | പഠിച്ചു | പഠിക്കുന്നു | പഠിക്കും |
| ഭവി | ഭവിച്ചു | ഭവിക്കുന്നു | ഭവിക്കും |
| വർദ്ധി | വർദ്ധിച്ചു | വർദ്ധിക്കുന്നു | വർദ്ധിക്കും |
| ഗമി | ഗമിച്ചു | ഗമിക്കുന്നു | ഗമിക്കും |
| ഗണി | ഗണിച്ചു | ഗണിക്കുന്നു | ഗണിക്കും |

'ത്തു' ഗണം. ഇതു പ്രായേണ ഉകാരാന്തത്തിനും ചിലതു വ്യഞ്ജനാന്തത്തിലും വരുന്നു :

| | | | |
|---|---|---|---|
| പകു | പകുത്തു | പകുക്കുന്നു | പകുക്കും |
| പൂ | പൂത്തു | പൂക്കുന്നു | പൂക്കും |
| കൊടു | കൊടുത്തു | കൊടുക്കുന്നു | കൊടുക്കും |
| തൊടു | തൊടുത്തു | തൊടുക്കുന്നു | തൊടുക്കും |
| തടു | തടുത്തു | തടുക്കുന്നു | തടുക്കും |
| കടു | കടുത്തു | കടുക്കുന്നു | കടുക്കും |
| എടു | എടുത്തു | എടുക്കുന്നു | എടുക്കും |
| കരു | കരുത്തു | കരുക്കുന്നു | കരുക്കും |
| കിളു | കിളുത്തു | കിളുക്കുന്നു | കിളുക്കും |
| വെളു | വെളുത്തു | വെളുക്കുന്നു | വെളുക്കും |
| വെറു | വെറുത്തു | വെറുക്കുന്നു | വെറുക്കും |
| തെറു | തെറുത്തു | തെറുക്കുന്നു | തെറുക്കും |
| പൊറു | പൊറുത്തു | പൊറുക്കുന്നു | പൊറുക്കും |
| പഴു | പഴുത്തു | പഴുക്കുന്നു | പഴുക്കും |

വ്യഞ്ജനാന്തത്തിന് :

| | | | |
|---|---|---|---|
| പാറ | പാർത്തു | പാക്കുന്നു | പാക്കും |
| ചെറ | ചെർത്തു<br>ചെക്കു | ചെക്കുന്നു<br>ചെർപ്പിൻ | ചെക്കും |
| തകര | തകർത്തു | തകക്കുന്നു | തകക്കും |
| വിശര | വിശർത്തു | വിശക്കുന്നു | വിശക്കും |
| ക്രൂര | ക്രൂർത്തു | ക്രൂക്കുന്നു | ക്രൂർക്കും |
| നെര | നെർത്തു | നെക്കുന്നു | നെർക്കും |

ഉടുത്തു, മിനുത്തു, തണുത്തു, തിണത്തു, എതിർത്തു കൊഴുത്തു ഇത്യാദി.

ഞ്ഗണം

ഞ്-ഗണത്തിൽ അകാരാന്തവും ഇകാരാന്തവും ദുർല്ലഭം. ഇവു കൾക്ക വർത്തമാനത്തിലും ഭവിഷ്യത്തിലും ക് ആഗമത്തിന്റെ സ്ഥാനത്തു് 'അയ്' ആഗമം വെണമെന്നും ധാത്വന്തമായ എകാരം ലൊപിക്കുമെന്നും ഭെദമുണ്ടു. 'അയ്' അകാരം സംവൃതമാകുന്നു. എകാരാന്തവും ഇകാരാന്തവും അധികമായി കാണുന്നു.[145]

145. ഭൂതകാലരൂപങ്ങളെ വർഗീകരിക്കുന്നതിന് ഗ്രന്ഥകാരൻ വളരെയധികം ബുദ്ധിമുട്ടനുഭവിക്കുന്നുണ്ട്. വിവിധ പ്രത്യയങ്ങൾക്ക് സ്ഥാനപരിത സ്ഥിതികൾ നിർണ്ണയിച്ചതിലുള്ള അപാകതകൾ പ്രത്യേകം ചൂണ്ടിക്കാണിക്കേണ്ടതില്ല. 'ഞ്ഞു' എന്നു് അവസാനിക്കുന്ന ഭൂതകാലരൂപങ്ങളെ വിവരിച്ചിരിക്കുന്നവിധം നോക്കിയാൽതന്നെ മേൽപറഞ്ഞ വിമർശനം ബോദ്ധ്യപ്പെടും. 'ഞ്-ഗണത്തിൽ അകാരാന്തവും ഇകാരാന്തവും ദുർല്ലഭം' എന്ന് ഇവിടെ പറയുന്നു. ഇതിനപ്പുറമുള്ള രണ്ടാമത്തെ പട്ടികയിൽ ഇകാരാന്തരൂപങ്ങൾ ('ഞ്ഞു'-വിൽ അവസാനിക്കുന്നത്) ധാരാളം ഉദാഹരിക്കുകയും ചെയ്തിരിക്കുന്നു. അടുത്ത് കൊടുക്കുന്ന പട്ടികയിൽ ആവശ്യമില്ലാത്ത ഒരു എകാരത്തെ ധാത്വന്തമായി അവരോധിക്കുകയും ചെയ്തിരിക്കുന്നു. കാലപ്രത്യയങ്ങൾ ചേരുമ്പോൾ ആ എകാരം തിരോധാനം ചെയ്യുന്നു.

## എകാരാന്തം :

| | | | |
|---|---|---|---|
| പറെ | പറഞ്ഞു് | പറയുന്നു | പറയും |
| മറെ | മറഞ്ഞു് | മറയുന്നു | മറയും |
| കരെ | കരഞ്ഞു് | കരയുന്നു | കരയും |
| തിരെ | തിരഞ്ഞു | തിരയുന്നു | തിരയും |
| ഇടെ | ഇടഞ്ഞു | ഇടയുന്നു | ഇടയും |
| തികെ | തികഞ്ഞു | തികയുന്നു | തികയും |
| തടെ | തടഞ്ഞു | തടയുന്നു | തടയും |
| മെടെ | മെടഞ്ഞു് | മെടയുന്നു | മെടയും |
| പതെ | പതഞ്ഞു് | പതയുന്നു | പതയും |
| ചതെ | ചതഞ്ഞു് | ചതയുന്നു | ചതയും |
| അരെ | അരഞ്ഞു് | അരയുന്നു | അരയും |
| നിറെ | നിറഞ്ഞു് | നിറയുന്നു | നിറയും |



ഇതിന്മണ്ണം കടെ, കള്ളെ, വെള്ളെ ഇത്യാദി എകാരാന്തങ്ങൾ, പണി ധാതു ഇഗണത്തിലും ആവാം, പണിച്ചു, പണിഞ്ഞു്.

## ഇകാരാന്തം :

| | | | |
|---|---|---|---|
| പണി | പണിഞ്ഞു് | പണിയുന്നു | പണിയും |
| വെടി | വെടിഞ്ഞു് | വെടിയുന്നു | വെടിയും |
| അടി | അടിഞ്ഞു് | അടിയുന്നു | അടിയും |
| അറി | അറിഞ്ഞു് | അറിയുന്നു | അറിയും |

| | | | |
|---|---|---|---|
| എറി | എറിഞ്ഞു് | എറിയുന്നു | എറിയും |
| പറി | പറിഞ്ഞു് | പറിയുന്നു | പറിയും |
| മറി | മറിഞ്ഞു് | മറിയുന്നു | മറിയും |
| കരി | കരിഞ്ഞു് | കരിയുന്നു | കരിയും |
| അരി | അരിഞ്ഞു് | അരിയുന്നു | അരിയും |
| ചരി | ചരിഞ്ഞു് | ചരിയുന്നു | ചരിയും |
| എരി | എരിഞ്ഞു് | എരിയുന്നു | എരിയും |
| പിരി | പിരിഞ്ഞു് | പിരിയുന്നു | പിരിയും |
| വിരി | വിരിഞ്ഞു് | വിരിയുന്നു | വിരിയും |
| അലി | അലിഞ്ഞു് | അലിയുന്നു | അലിയും |
| വലി | വലിഞ്ഞു് | വലിയുന്നു | വലിയും |
| മെലി | മെലിഞ്ഞു് | മെലിയുന്നു | മെലിയും |
| അണി | അണിഞ്ഞു് | അണിയുന്നു | അണിയും |
| അഴി | അഴിഞ്ഞു | അഴിയുന്നു | അഴിയും |
| കിഴി | കിഴിഞ്ഞു | കിഴിയുന്നു | കിഴിയും |
| അളി | അളിഞ്ഞു് | അളിയുന്നു | അളിയും |
| പൊളി | പൊളിഞ്ഞു് | പൊളിയുന്നു | പൊളിയും |
| തെളി | തെളിഞ്ഞു് | തെളിയുന്നു | തെളിയും |
| പൊടി | പൊടിഞ്ഞു് | പൊടിയുന്നു | പൊടിയും |

ഞൊറിഞ്ഞു, തൊലിഞ്ഞു ഇങ്ങനെ ഊഹിക്കണം.

രണ്ടു മാത്രയായുള്ള സ്വരത്തിന്മെൽ ഉള്ള യകാരം അന്തമായ ധാതുവെങ്കിൽ ആ സ്വരത്തിന ഞ-പ്രത്യയം മെൽ വരുമ്പോൾ യകാരത്തിന ലൊപം വരണം.

ഉദാഹരണം:

| | | | |
|---|---|---|---|
| തെയ് | തെഞ്ഞു | തെയ്യുന്നു | തെയ്യും |
| മെയ് | മെഞ്ഞു | മെയ്യുന്നു | മെയ്യും |
| പായ് | പാഞ്ഞു | പായ്യുന്നു | പായ്യും |
| കായ് | കാഞ്ഞു | കായ്യുന്നു | കായ്യും |
| മായ് | മാഞ്ഞു | മായ്യുന്നു | മായ്യും |

ഇഗണം. ഇതിൽ വ്യഞ്ജനാന്തധാതുക്കൾ തന്നെ.

| | | | |
|---|---|---|---|
| നടുക | നടുകി | നടുന്നു | നടുകും |
| തൂക | തൂകി | തൂകുന്നു | തൂകും* |
| പാക | പാകി | പാകുന്നു | പാകും* |
| വൈക | വൈകി | വൈകുന്ന | വൈകും |
| നൊക്ക | നൊക്കി | നൊക്കുന്നു | നൊക്കും |
| ഏങ്ങ് | ഏങ്ങി | ഏങ്ങുന്നു | ഏങ്ങും |
| വാങ്ങ | വാങ്ങി | വാങ്ങുന്നു | വാങ്ങും |
| പരുങ്ങ | പരുങ്ങി | പരുങ്ങുന്നു | പരുങ്ങും |
| വണങ്ങ | വണങ്ങി | വണങ്ങുന്നു | വണങ്ങും |
| പെണങ്ങ | പെണങ്ങി | പെണങ്ങുന്നു | പെണങ്ങും |

* ഇവ വകാരാന്തവും ആവാം.

| | | | |
|---|---|---|---|
| ഇണങ്ങ് | ഇണങ്ങി | ഇണങ്ങുന്നു | ഇണങ്ങും |
| ളങ്ങ് | ളങ്ങി | ളങ്ങുന്നു | ളങ്ങും |
| ഞടുങ്ങ് | ഞടുങ്ങി | ഞടുങ്ങുന്നു | ഞടുങ്ങും |
| ഇറങ്ങ് | ഇറങ്ങി | ഇറങ്ങുന്നു | ഇറങ്ങും |
| വിളങ്ങ് | വിളങ്ങി | വിളങ്ങുന്നു | വിളങ്ങും |
| റാഞ്ച് | റാഞ്ചി | റാഞ്ചുന്നു | റാഞ്ചും |
| കൊത്ത് | കൊത്തി | കൊത്തുന്നു | കൊത്തും |
| ആട് | ആടി | ആടുന്നു | ആടും |
| ഓട് | ഓടി | ഓടുന്നു | ഓടും |
| ഞൊട് | ഞൊടി | ഞൊടുന്നു | ഞൊടും |
| തേട് | തേടി | തേടുന്നു | തേടും |
| ചാട് | ചാടി | ചാടുന്നു | ചാടും |
| പാട് | പാടി | പാടുന്നു | പാടും |
| മാട് | മാടി | മാടുന്നു | മാടും |
| മൂട് | മൂടി | മൂടുന്നു | മൂടും |
| കെട്ട് | കെട്ടി | കെട്ടുന്നു | കെട്ടും |
| കിട്ട് | കിട്ടി | കിട്ടുന്നു | കിട്ടും |
| ഞെട്ട് | ഞെട്ടി | ഞെട്ടുന്നു | ഞെട്ടും |
| തട്ട് | തട്ടി | തട്ടുന്നു | തട്ടും |
| പൂട്ട് | പൂട്ടി | പൂട്ടുന്നു | പൂട്ടും |
| വെട്ട് | വെട്ടി | വെട്ടുന്നു | വെട്ടും |

| | | | |
|---|---|---|---|
| കുത്ത | കുത്തി | കുത്തുന്നു | കുത്തും |
| ചെത്ത | ചെത്തി | ചെത്തുന്നു | ചെത്തും |
| കൊത്ത | കൊത്തി | കൊത്തുന്നു | കൊത്തും |
| ഊന്ന് | ഊന്നി | ഊന്നുന്നു | ഊന്നും |
| തോന്ന | തോന്നി | തോന്നുന്നു | തോന്നും |
| തുമ്മ | തുമ്മി | തുമ്മുന്നു | തുമ്മും |

( ഭൂതത്തിൽ യാദേശം )

| പോക് | പോയി | പോകുന്നു | പോകും |
|---|---|---|---|
| തുപ്പ് | തുപ്പി | തുപ്പുന്നു | തുപ്പും |
| തപ്പ് | തപ്പി | തപ്പുന്നു | തപ്പും |
| ഒപ്പ് | ഒപ്പി | ഒപ്പുന്നു | ഒപ്പും |
| ഞൂറ | ഞൂറി | ഞൂറുന്നു | ഞൂറും |
| ഏറ | ഏറി | ഏറുന്നു | ഏറും |
| ഊറ | ഊറി | ഊറുന്നു | ഊറും |
| പൊറ | പൊറി | പൊറുന്നു | പൊറും |
| കയറ | കയറി | കയറുന്നു | കയറും |
| പതറ | പതറി | പതറുന്നു | പതറും |
| ചെതറ | ചെതറി | ചെതറുന്നു | ചെതറും |
| മാറ് | മാറി | മാറുന്നു | മാറും |

| | | | |
|---|---|---|---|
| പററ് | പററി | പററുന്നു | പററും |
| തെററ | തെററി | തെററുന്നു | തെററും |
| ചൂണ്ട | ചൂണ്ടി | ചൂണ്ടുന്നു | ചൂണ്ടും |
| പൊങ്ങ് | പൊങ്ങി | പൊങ്ങുന്നു | പൊങ്ങും |
| ചുരുങ്ങ് | ചുരുങ്ങി | ചുരുങ്ങുന്നു | ചുരുങ്ങും |
| മാന്ത് | മാന്തി | മാന്തുന്നു | മാന്തും |
| ചീന്ത് | ചീന്തി | ചീന്തുന്നു | ചീന്തും |
| നീന്ത് | നീന്തി | നീന്തുന്നു | നീന്തും |
| തൊണ്ട് | തൊണ്ടി | തൊണ്ടുന്നു | തൊണ്ടും |
| അമ്പ് | അമ്പി | അമ്പുന്നു | അമ്പും |
| ക്രുമ്പ് | ക്രുമ്പി | ക്രുമ്പുന്നു | ക്രുമ്പും |
| വിളമ്പ് | വിളമ്പി | വിളമ്പുന്നു | വിളമ്പും |
| കലമ്പ് | കലമ്പി | കലമ്പുന്നു | കലമ്പും |

ഇതിന്മണ്ണം തിരുമ്മി, ഉരുമ്മി, നുള്ളി, കിള്ളി, പാരി, കൊടി, ചൂടി, പൂശി, വാങ്ങി, എറങ്ങി, കലങ്ങി ഇത്യാദി.

## ഉ ഗ ണം

ഇത അധികം ടകാരാന്ത ധാതുക്കൾക്ക് വരുന്നു. ള-ച-റ-അന്തത്തിനും ദ്വിത്വവും ഉണ്ട്. ഉ-പ്രത്യയം മെൽ വരുമ്പോൾ അന്തമായ ടകാരത്തിനും റകാരത്തിനും ദ്വിത്വവും, ള്-സ്ഥാനത്ത് ണ്, ല്, എന്നതിന്ന റ് ആദെശവും വരണം

ഉദാഹരണം :

| | | | |
|---|---|---|---|
| ഇട് | ഇട്ടു | ഇടുന്നു | ഇടും |
| കെട | കെട്ടു | കെടുന്നു | കെടും |
| തൊട | തൊട്ടു | തൊടുന്നു | തൊടും |
| പെട | പെട്ടു | പെടുന്നു | പെടും |
| ചുട് | ചുട്ടു | ചുടുന്നു | ചുടും |
| നട് | നട്ടു | നടുന്നു | നടും |
| പട് | പട്ടു | പടുന്നു | പടും |
| വിട് | വിട്ടു | വിടുന്നു | വിടും |
| കേള് | കേട്ടു | കേൾക്കുന്നു | കേൾക്കും |
| വേള് | വേട്ടു | വേൾക്കുന്നു | വേൾക്കും |



അകാരാന്തത്തിനുമെൽ ഇരുന്ന ളകാരത്തിനു ദ്രുതത്തിൽ ണ്ട വരുന്നു :

| | | | |
|---|---|---|---|
| വരള | വരണ്ടു | വരളുന്നു | വരളും |
| കരള | കരണ്ടു | കരളുന്നു | കരളും |
| പെരള | പെരണ്ടു | പെരളുന്നു | പെരളും |
| ഇരുള | ഇരുണ്ടു | ഇരുളുന്നു | ഇരുളും |
| തെരുള | തെരുണ്ടു | തെരുളുന്നു | തെരുളും |

ഉഗണത്തിൽ ലാന്തത്തിന്ന ക-ആഗമം വൎത്തമാനത്തിലും ഭാവിക്കും വെണം :

| | | | |
|---|---|---|---|
| തൊല | തൊററു | തൊല്ക്കുന്നു | തൊല്ക്കും |
| ഏല | ഏററു | ഏൽക്കുന്നു | ഏല്ക്കും |
| എഴുനീല | എഴുനീററു | എഴുനീല്ക്കുന്നു | എഴുനീല്ക്കും |
| വെറ | വെററു | വെറുക്കുന്നു | വെറും |
| അറ | അററു | അറുക്കുന്നു | അറും |

ചെയ്യുന്നവനെക്കൊണ്ടു ചെയ്യിക്കുക പ്രേരണമാകുന്നു. അന്യന്റെ പ്രേരണം ഹേതുവായിട്ടു ക്രിയ പ്രേരണക്രിയ എന്നു മുൻപറഞ്ഞിട്ടുണ്ടല്ലോ. അനുവർത്തനംകൊണ്ടും ബലംകൊണ്ടും ഹേതുമാത്രമായിട്ടും മൂന്നുവിധം പ്രേരണ വരാം. അനുവർത്തനം: മന്ത്രി രാജാവിനെക്കൊണ്ടു കൊട്ടപ്പിച്ചു. ബലം: ഭൃത്യനെക്കൊണ്ടു അടിപ്പിച്ചു. ഹേതുമാത്രത്തുംകൽ: തണുപ്പ് സാലപ്കൊണ്ടു പൊതപ്പിക്കുന്നു.[146] ഇങ്ങനെയുള്ള പ്രേരണത്തുംകൽ പറഞ്ഞ ധാതുക്കൾക്കു പ്രയോഗത്തുംകൽ അല്പം ഭേദം ഉള്ളതു പറയുന്നു. ന-ഗണങ്ങൾക്ക് പ്രായേണ പി-എന്നു പ്രേരണപ്രത്യയം വരുന്നു. പി-പ്രത്യയം വന്നാൽ ഇകാരാന്തമാകകൊണ്ടു ചുഗണമാകുന്നു. പകാരത്തിന്നു സന്ധിദ്വിത്വവും വരണം.

ഉദാഹരണം—നഗണം: കറന്നു. പ്രേരണത്തിൽ കറപ്പിച്ചു—കറപ്പിക്കുന്നു. ചുഗണം പോലെ.

| | | |
|---|---|---|
| വിശന്നു | വിശപ്പിച്ചു | വിശപ്പിക്കുന്നു |
| തുറന്നു | തുറപ്പിച്ചു | തുറപ്പിക്കുന്നു |
| അളന്നു | അളപ്പിച്ചു | അളപ്പിക്കുന്നു |

ന-ഗണത്തിൽ ഉകാരാന്തമായും വ്യഞ്ജനാന്തമായും ഉള്ള ധാതുക്കൾക്കു താഴെ പറയും വണ്ണം വി-എന്നും ഇ-എന്നും പ്രേരണ പ്രത്യയം ഉണ്ടു. പിന്നെ ഇകാരാന്തം പോലെ വരുന്നു.

ഉദാഹരണം: തരുന്നു-തരുവിക്കുന്നു-തരുവിക്കും, പകന്നു-പകരിച്ചു-പകരിക്കുന്നു. കവന്നു-കവരിച്ചു-കവരിക്കുന്നു[147]. കട, കിട, മലർ, തകർ ഇങ്ങനെ ചിലതിൽ ഇപ്രത്യയത്തിന്നു ത-ആദ്യാഗമം കൂടി വരണം.

---

146. പ്രേരണയെ ഇങ്ങനെ മൂന്നായി തരം തിരിക്കുന്നതു് സാധൂകരണാർഹമാണോ എന്നു് സംശയിക്കേണ്ടിയിരിക്കുന്നു. വ്യാകരണപരമായി ഈ വിഭജനത്തിനു് പ്രസക്തിയൊന്നുമില്ല.

147. പകരിക്കുക, കവരിക്കുക എന്നീ പ്രയോജകക്രിയാരൂപങ്ങൾ ഭാഷാഭേദങ്ങളായിരിക്കാം. പകർത്തുക, കവർപ്പിക്കുക (?) എന്നല്ലേ പരിനിഷ്ഠഭാഷാരൂപങ്ങൾ ?

ഉദാ: കടന്നു-കടത്തിച്ചു, കിടന്നു-കിടത്തിച്ചു, മലൎന്നു-മലൎത്തിച്ചു, തകൎന്നു-തകൎത്തി. ഇങ്ങനെയുള്ളവയ്ക്കു പക്ഷാന്തരത്തിൽ ച്ചു പ്രത്യയം കൂടാതെയും വരാം: കിടത്തി, മലൎത്തി, വിടുൎത്തി, നിരത്തി, പരത്തി, ഇരുത്തി ഇത്യാദി. കൊല-കൊന്നു-കൊല്ലിച്ചു ഇവിടെ ല-ദ്വിത്വം കൂടെ വെണം.

ചുഗണങ്ങൾക്കും ത്തുഗണങ്ങൾക്കും പ്രെരണപ്രത്യയം പ്പി-എന്ന തന്നെ വരണം ഉചിതം.

ഉദാ: പഠിച്ചു-പഠിപ്പിച്ചു-പഠിപ്പിക്കുന്നു-പഠിപ്പിക്കും ഇത്യാദി. തളിച്ചു-തളിപ്പിച്ചു-തളിപ്പിക്കുന്നു-തളിപ്പിക്കും, തടിച്ചു-തടിപ്പിച്ചു തടിപ്പിക്കുന്നു-തടിപ്പിക്കും, ഗമിച്ചു-ഗമിപ്പിക്കുന്നു, വൎദ്ധിപ്പിക്കുന്നു, ബൊധിപ്പിച്ചു, പൊഷിപ്പിച്ചു, സന്തൊഷിപ്പിച്ചു ഇത്യാദി.

## ത്തുഗണം

അടുത്തു - അടുപ്പിച്ചു - അടുപ്പിക്കുന്നു - അടുപ്പിക്കും ഇത്യാദി. തെറുത്തു-തെറുപ്പിച്ചു ഇത്യാദി. ഇതിന്മണ്ണം ചെൎത്തു-ചെൎപ്പിച്ചു, ഓൎത്തു-ഓൎപ്പിച്ചു, പാൎപ്പിച്ചു, മിനുത്തു-മിനുപ്പിച്ചു.

ഞ്ഞുഗണത്തിന്നു യി-പ്രത്യയം വരണം.

പറഞ്ഞു-പറയിച്ചു-പറയിക്കുന്നു-പറയിക്കും, വലഞ്ഞു-വലയിച്ചു, കരഞ്ഞു-കരയിച്ചു, എടയിച്ചു, അയഞ്ഞു-അയയിച്ചു ഇത്യാദി. പക്ഷാന്തരത്തിൽ ഇവകൾക്കു പ്പി-പ്രത്യയം കൂട്ടിയും പ്രയൊഗിക്കാം: പറയിപ്പിച്ചു, കരയിപ്പിച്ചു, എടയിപ്പിക്കും, അയയിപ്പിക്കാം. വല ധാതു മുതലായി ചിലതിന്നു പക്ഷാന്തരത്തിൽ ചുഗണം പൊലെയും ആവാം: വലഞ്ഞു-വലയിച്ചു-വലയ്ക്കുന്നു, ചെരിഞ്ഞു-ചെരിച്ചു-ചെരിക്കുന്നു-ചെരിക്കും, വളഞ്ഞു-വളച്ചു-വളക്കുന്നു-വളക്കും ഇത്യാദി. വീഴ്, താഴ്-ഇങ്ങനെ ഉള്ളവയ്ക്കു പ്രെരണങ്ങൾ ഇ-പ്രത്യയവും ചുഗണം പൊലെയും വരും. വീണു-വീഴിച്ചു, താണു-ത്ത-ആഗമവും ആവാം: വീഴ്ത്തി-താഴ്ത്തി-വീഴ്ത്തുന്നു-താഴ്ത്തുന്നു. ഴകാരലൊപവും വരാം: താത്തുന്നു. ഇഗണത്തിന്നു പ്രെരണങ്ങൾ ഇ-പ്രത്യയം തന്നെ. ഇകാരാന്തം പൊലെ പ്രയൊഗവും വരണം: തെടി-പ്രെരണങ്ങൾ തെടിച്ചു-തെടിക്കുന്നു

പാടി-പാടിക്കുന്നു-പാടിക്കും, ഓടിച്ചു-ഓടിക്കുന്നു-ഓടിക്കും. ഏറി-ഇവിടെ ദ്വിത്വം കൂടി വരും: ഏററി ഏററുന്നു, പൊറി-പൊറിച്ചു-പൊറിക്കുന്നു, വാരി-വാരിച്ചു-വാരിക്കുന്നു, കെട്ടി-കെട്ടിച്ചു-കെട്ടിക്കുന്നു, മാന്തി-മാന്തിക്കുന്നു-മാന്തിക്കും-മാന്തിച്ചു, ചിന്തിക്കുന്നു. ചൂണ്ടി-ചൂണ്ടിച്ചു-ചൂണ്ടിക്കുന്നു, മണ്ടി-മണ്ടിച്ചു-മണ്ടിക്കുന്നു. ഇങ്ങിനെയുള്ളടത്ത ചിലർ പ്പി-പ്രത്യയം കൂടിയും പ്രയോഗിക്കുന്നുണ്ടു: പാടിപ്പിച്ചു, നീന്തിപ്പിച്ചു, മണ്ടിപ്പിച്ചു ഇത അപ്രധാനപക്ഷമാകുന്നു. ഉ-ഗണത്തിന്നു പ്രെരണത്തിങ്കൽ ഇ, ഇക്ക, പ്പി, ഇങ്ങിനെ മൂന്നു പ്രത്യയങ്ങൾ അതാതകൾക്കു വരുന്നു.

പിന്നെ ഇകാരാന്തംപോലെ.

ഉദാ: ഇ-പ്രത്യയം: പെരളിച്ചു ഇത്യാദി. ഇക്ക-പ്രത്യയം: ചുടീച്ചു-ചുടീക്കുന്നു, തൊടീച്ചു-തൊടീക്കുന്നു, ചുടുന്നു-ചുടീക്കുന്നു, പിടുന്നു-പിടീക്കുന്നു, കെള്-കെട്ടു-കെൾപ്പിച്ചു-കെൾപ്പിക്കുന്നു, വെറ-വെറിച്ചു-വെറിക്കുന്നു-വെറിക്കും. ഇത്യാദികൾ അല്പഭേദവുമുണ്ടു.

ഇക്ക പറഞ്ഞ എല്ലാ ധാതുക്കൾക്കും ഭാവ്യർത്ഥത്തിൽ പ്രാർത്ഥനയിങ്കൽ അണെ പ്രത്യയത്തിന്ന പക്ഷാന്തരമായിട്ടു അണമെ, എണമെ, ആയാലും എന്നു മൂന്നു പ്രത്യയം കൂടി വരാം.

ഉദാ: വരണെ-വരെണമെ-വന്നാലും, തരണെ-തരെണമെ-തരണമെ-തന്നാലും ഇത്യാദി. അനുവാദത്തിങ്കൽ അട്ടെ എന്നും വരുന്നു: വരട്ടെ, ആവട്ടെ, പൊട്ടെ. ദൈവപ്രാർത്ഥനയിങ്കൽ അട്ടെ എന്നു വരാം: ദൈവം നല്ലതു വരുത്തട്ടെ, ഗുണം വരട്ടെ ഇത്യാദി. നിശ്ചയം തോന്നിക്കുന്ന ഏ എന്ന അവ്യയത്തിന്മെൽ ഉ-പ്രത്യയവും വരും.

ഉദാ: അങ്ങിനെയെ വരു, കൊടുക്കുകയെ ഉള്ളു, അതെ വരു, പിന്നെ ആവു, ചെന്നെ തീരു ഇത്യാദി. ഇക്ക ധാതുക്കൾക്കു ഭാവ്യർത്ഥത്തിങ്കൽ തന്നെ ഉ-പ്രത്യയം കാണിച്ചിരിക്കുന്നു.

# ക്രിയാഭേദങ്ങൾ

ചോദ്യം—ധാതുക്കൾക്ക പറഞ്ഞതിന്മണ്ണം മൂന്നുവിധം മാത്രമൊ പ്രയോഗം.

ഉത്തരം —വെറെയും ഉണ്ട പറയാം. ഭൂതാവ്യയാന്തക്രിയാ, ഭാവ്യവ്യയാന്തക്രിയാ, ഊഹാവ്യയാന്തക്രിയാ, നിഷേധാവ്യയാന്തക്രിയാ—ഇങ്ങനെ ചില ഭേദങ്ങളും ഉണ്ട.[148] ഇതിന്മണ്ണം ധാതുക്കൾ കർത്തൃപ്രത്യയാന്തങ്ങളായി കർമ്മപ്രത്യയാന്തങ്ങളായും ഭാവപ്രത്യയാന്തങ്ങളായി കരണപ്രത്യയാന്തങ്ങളായും ഭവിക്കുന്നു.[149] താഴെ ക്രമെണ അതാത പ്രത്യയങ്ങളെ പറഞ്ഞു ഉദാഹരിക്കുന്നു. കർത്തൃപ്രത്യയമെന്നാൽ കർത്താവു എന്നു പറയുന്ന പ്രത്യയമെന്നൎത്ഥം. ഇതിന്മണ്ണം കർമ്മത്തെ പറയുന്നത ഇത്യാദി.

ഉദാ ഭൂതാവ്യയക്രിയ രണ്ടുവിധം വരും. (൧) അതാത ധാതുക്കൾക്ക ഭൂതത്തിൽ ഉള്ള ഗണപ്രത്യയത്തിന്റെ സ്വരം ലൊപിച്ചു അവ്യയമാക്കുന്നത[150]; (൨) ലൊപാനന്തരം ഇട്ട എന്ന അവ്യയം ചെൎത്തിട്ടുള്ളത. രണ്ടിന്നും പ്രയോഗിക്കുന്ന പ്രധാന ക്രിയയുടെ മുൻപിൽ ചെയ്തതെന്നതന്നെ അൎത്ഥമാകുന്നു. സംഗണത്തിന്ന—

ഉദാ: വന്ന കണ്ടു, വന്നിട്ട കണ്ടു, അകന്ന കാണുന്നു, അകന്നിട്ട കാണുന്നു, പറന്ന പൊകും, പറന്നിട്ട, എടുത്ത വച്ചു, മലൎന്ന

---

148. ഭൂതാവ്യയാന്തക്രിയ = മുൻവിനയെച്ചം ; ഭാവ്യവ്യയാന്തക്രിയ = പിൻവിനയെച്ചം ; ഊഹാവ്യയാന്തക്രിയ = പാക്ഷികവിനയെച്ചം ; നിഷേധാവ്യയാന്തക്രിയ = അനുപ്രയോഗങ്ങൾ ചേർന്ന നിഷേധക്രിയ.

149. കർത്തൃപ്രത്യയാന്തങ്ങൾ, കർമ്മപ്രത്യയാന്തങ്ങൾ, കരണപ്രത്യയാന്തങ്ങൾ എന്നിവ പേരെച്ചങ്ങളുടെ അർത്ഥവിശേഷങ്ങളെയാണ് സൂചിപ്പിക്കുന്നതെന്ന് ഉപരി സ്പഷ്ടമാകും. ഭാവപ്രത്യയാന്തങ്ങൾ = ക്രിയാനാമരൂപങ്ങൾ (സംഘക്രിയ, കൃതികൃത്ത്—കേരളപാണിനീയം).

150. 'ഉ'കാരത്തെ ഭൂതകാലപ്രത്യയമായാണല്ലൊ ഗ്രന്ഥകാരൻ പരിഗണിക്കുന്നത്. അതുകൊണ്ടാണ്, സ്വരം 'ലോപിച്ച്' എന്ന് പ്രസ്താവിക്കുന്നത്.

കിടക്കണം. ചുഗണം-കുളിച്ചു ഉണ്ണുന്നു, കുളിച്ചിട്ടു ഉണ്ണണം, പഠിച്ചു സമ്പാദിക്കണം, പഠിച്ചിട്ടു സമ്പാദിക്കണം, അരച്ചു സേവിക്കണം, അരച്ചിട്ടു സേവിക്കണം, സന്തോഷിച്ചു കൊടുക്കണം, സന്തോഷിച്ചിട്ടു കൊടുക്കണം. ത്തുഗണം-എടുത്ത തന്നു, എടുത്തിട്ടു തന്നു, പറഞ്ഞ് തന്നു, പറഞ്ഞിട്ടു തന്നു, തടുത്ത് നിറുത്തി, തടുത്തിട്ടു നിറുത്തി, വിടുത്ത നോക്കി, വിടുത്തിട്ട് നോക്കി. ഞ്ഞുഗണം-വളഞ്ഞു കിടക്കുന്നു, വളഞ്ഞിട്ടു കിടക്കുന്നു, എഴഞ്ഞു നടക്കുന്നു, എഴഞ്ഞിട്ടു നടക്കുന്നു, എടഞ്ഞ പോയി, എടഞ്ഞിട്ടു പോയി, പറഞ്ഞു രെസിപ്പിച്ചു, പറഞ്ഞിട്ടു രെസിപ്പിച്ചു. ഇഗണം-ഇതിന്ന ഇകാര ലോപം അരുതെന്നും ഇട്ടുന്ന പ്രയോഗങ്ങളുംകൽ ഇകാരം രണ്ടിനും കൂടി ദീർഘം വേണമെന്നും ഭേദമുണ്ട.[151] ആറിയിരിക്കുന്നു, ആറീട്ടയിരിക്കുന്നു, വാടി പോയി, വാടീട്ടു പോയി, ചൂണ്ടി കാണിച്ചു, ചൂണ്ടീട്ടു കാണിച്ചു, വാരി എടുത്തു, വാരീട്ടു എടുത്തു. ഉഗണം—ഇതിന്ന 'ഉ' എന്ന ഗണപ്രത്യയത്തിന്ന ലോപം വന്ന അതിനെ സംബന്ധിച്ച പൂൎവ്വത്തിന്ന ദ്വിത്വം വേണം.[152]

ഇട്ടു പോയി, ഇട്ടിട്ടു പോയി, തൊട്ടു കിടന്നു, തൊട്ടിട്ടു കിടന്നു, കരണ്ടു തിന്നു, കരണ്ടിട്ടു തിന്നു, തൊററ ദുഃഖിക്കുന്നു, തൊററിട്ടു ദുഃഖിക്കുന്നു, പെററ വളൎത്തി, പെററിട്ടു വളൎത്തി ഇത്യാദി ചെയ്ക്കണം ഇതിൽ ഒന്നാമത്തേത പക്ഷാന്തരത്തിൽ ഭൂതക്രിയയാണെന്നും പറയാം.

---

151. ഭൂതകാലപ്രത്യയ(?)മായ ഉകാരം ലോപിക്കുമെന്ന് വിധിച്ചുവല്ലോ. ഇകാരം ഭൂതകാലപ്രത്യയമാവുമ്പോഴും ലോപിക്കില്ല എന്ന് ചൂണ്ടിക്കാണിക്കുന്നു. ആ ഇകാരത്തിന് ദീർഘം വരുമെന്ന് കല്പിച്ചത് പരിനിഷ്ഠഭാഷയെ മറന്ന് വ്യവഹാരരൂപം ഓർത്തുകൊണ്ടാണ്.

152. ധാതുരൂപമല്ല (ഇട്, തൊട്-ഇത്യാദി), അന്ത്യവ്യഞ്ജനം ഇരട്ടിച്ചുള്ള രൂപമാണ് പൂർവക്രിയയായി വരുന്നത് എന്ന് സൂചിപ്പിക്കാനായിരിക്കണം ഇവിടെ ദ്വിത്വത്തെപ്പററി എടുത്തുപറഞ്ഞിരിക്കുന്നത്. ഭൂതകാലപ്രത്യയവിച്ഛേദനത്തിൽ സംഭവിച്ച കുഴപ്പം (143-ാം അടിക്കുറിപ്പ് നോക്കുക) തുടരുകയാണിവിടെ.

എന്നാൽ വന്നു കണ്ടു, ഞെരച്ചു, അടുത്തു വന്നു, പറഞ്ഞു നടന്നു, തൊട്ടു കിടന്നു, ഏറ്റു വന്നു ഇത്യാദി. ൟ പൂർവ്വകാലക്രിയകളിൽ അന്ത്യത്തിൽ ഉകാരം കേൾക്കുന്നതു സന്ധിയിൽ വ്യഞ്ജനം പരമായാൽ വിധിച്ചതുകൊണ്ടുണ്ടാകുന്നു. ഇനി അല്പം അർത്ഥവിശേഷത്തെ പറയുന്നു. ലുപ്തങ്ങളായ മുൻപിലത്തെ ഉദാഹരണങ്ങൾക്ക പക്ഷാന്തരത്തിങ്കൽ പ്രകാരാർത്ഥസംബന്ധവും വരാം. പറന്നു വന്നു, എരന്നു നടക്കുന്നു, മറിഞ്ഞു വീണു, കേട്ടു താമസിക്കുന്നു ഇത്യാദികളിൽ വന്ന പ്രകാരം പറന്നാണ്, നടക്കുന്ന പ്രകാരം എരന്നാണ, വീണ പ്രകാരം മറിഞ്ഞാണ, താമസ പ്രകാരം കേൾക്കയാണ എന്ന അർത്ഥം വരുന്നു.[153]

ഇങ്ങിനെ ഉള്ള പ്രകാരാർത്ഥത്തിങ്കൽ കൊണ്ടു എന്ന ഒരു അവ്യയവും ആവാം[154]—പറഞ്ഞുകൊണ്ടു വന്നു, കേട്ടുകൊണ്ടു താമസിച്ചു. വന്നപ്പോൾ വ്യാപാരം, പറകയും, താമസിച്ചപ്പോൾ വ്യാപാരം, കേൾക്കയും, എന്നർത്ഥം. ഭാവ്യവ്യയാന്തക്രിയക്കു ഉദാഹരണം: ആൻ എന്ന ഭാവിയെ പറയുന്ന അവ്യയമാകുന്നു. ഇത ധാതുക്കൾക്കമെൽ ഉന്ന പ്രത്യയം പോലെ ആ സ്ഥാനത്തു ചെൎക്കണം; കാഗമവും വെണം. ഉദാ: നഗണത്തിൽ-കടക്കാൻ തുടങ്ങുന്നു, നടക്കാൻ ഭാവിക്കുന്നു, ഇളക്കാൻ, വളക്കാൻ ഇത്യാദി. ചുഗണത്തിൽ-ഒടിക്കാൻ തുടങ്ങുന്നു, പഠിക്കാൻ, ഇരിക്കാൻ, ധരിക്കാൻ ഇത്യാദി. തുഗണത്തിൽ-കൊടുക്കാൻ ആരംഭിക്കുന്നു, നെക്കാൻ, ചാക്കാൻ, മിനുക്കാൻ ഇത്യാദി. ഞുഗണത്തിൽ-അറിയാൻ പൊകുന്നു, പറയാൻ, കളയാൻ, ചമയാൻ ഇത്യാദി. ഇഗണത്തിൽ-വരുത്താൻ ഇച്ഛിക്കുന്നു, അകത്താൻ, മലർത്താൻ, പുലത്താൻ

---

153. മുൻവിനയെച്ചം സാധാരണമായി പിൻതുടരുന്ന പ്രധാന ക്രിയയ്ക്കു മുമ്പ് നടന്ന ക്രിയയെ സൂചിപ്പിക്കും. എന്നാൽ അനുബന്ധാർത്ഥത്തിലും അവയ്ക്ക് പ്രയോഗമുണ്ട് എന്നാണ് സൂചിപ്പിക്കുന്നത്.

154. 'വന്ത (മുൻവിനയെച്ചം) തൊട്ടു കൊണ്ടു, വെച്ചു, ഇട്ടു എന്നുള്ള സഹായവന്തങ്ങൾ ചില പൊരുളുകൾ സാധിക്കുന്നതിനായിട്ടു കൂടും. അവയിൽ കൊള്ളുക എന്നതിന്റെ വന്തമാകുന്ന കൊണ്ടു എന്നതു ആധേയവും ആധാരവും തമ്മിൽ കാലത്തിൽ സംയോഗമായിരിക്കുന്നു എന്നു കാണിക്കുന്നു.' (മലയാഴ്മയുടെ വ്യാകരണം. ഖണ്ഡിക: 362)

ഇത്യാദി. ഉഗണത്തിൽ-ഇടാൻ ഉത്സാഹിച്ചു, തൊടാൻ, കാണാൻ, കേൾക്കാൻ, പോരാൻ ഇത്യാദി. പ്രെരണത്തിൽ-കറപ്പിക്കാൻ പോകും, കൊറപ്പിക്കാൻ, പിടിപ്പിക്കാൻ, പാടിക്കാൻ, വളൎത്താൻ, നിരത്താൻ, ഗമിക്കാൻ, ഓടിക്കാൻ, പടിപ്പിക്കാൻ, പൊറീക്കാൻ ഇത്യാദി. ൦രം അൻ പ്രത്യയത്തിന്ന ഉപരിഭാഗത്തിൽ അൎത്ഥഭെദം കൂടാതെ അലങ്കാര പദങ്ങൾ നാലു വിധം പ്രയോഗിക്കാം— (൧) ആയി (൨) ആയിട്ട (൩) ആയികൊണ്ട (൪) വെണ്ടി. ഉദാഹരണാൎത്ഥം യോജിപ്പിക്കുന്നു: ഭക്ഷിക്കാൻ വരുന്നു എന്നെടത്ത ഭക്ഷിധാതുവിന ഭാവ്യാൎത്ഥസൂചകമായ അൻ എന്ന അവ്യയം അന്തത്തിൽ ചെൎക്ക കൊണ്ട ഭക്ഷണക്രിയാ ഭാവ്യവ്യയാന്തക്രിയയായി. ഭക്ഷിക്കാനായി, ഭക്ഷിക്കാനായിട്ട, ഭക്ഷിക്കാനായികൊണ്ട, ഭക്ഷിക്കാൻ വെണ്ടി വരുന്നു എന്നും ആവാം. ഇതിന്നണ്ണം ഭക്ഷിക്കാൻ വെണ്ടീട്ടെന്നും പറയാം. ഉഗണത്തിൽ കൂട്ടക്ഷരാന്തമല്ലാത്ത ധാതുക്കളും തര, വര ഇങ്ങിനെ ഥഗണത്തിലുള്ളതും അൻ പ്രത്യയം മെൽ വരുമ്പോൾ ഉകാരാന്തമായി വരാം. അപ്പോൾ സന്ധിയിലെ വകാരാഗമവും വരാം. ഉദാ: തൊടാൻ ഇച്ഛിച്ചു, തൊടുവാൻ ഇച്ഛിച്ചു, ഓടാൻ-ഓടുവാൻ, പാടാൻ-പാടുവാൻ, കെൾക്കാൻ-കെൾക്കുവാൻ വരളാൻ-വരളുവാൻ, പെറാൻ-പെറുവാൻ, വാഴാൻ-വാഴുവാൻ, തൊഴാൻ-തൊഴുവാൻ ഇത്യാദി. അൻ പ്രത്യയത്തിന്റെ കീഴെ കകാരം വരുന്നെടത്ത കാദെശമായി പകാരം പക്ഷാന്തരത്തിൽ വരാം. കുളിക്കാൻ പൊയി-കുളിപ്പാൻ പൊയി, തടുക്കാൻ-തടുപ്പാൻ, കെടുക്കാൻ-കെടുപ്പാൻ, ഭക്ഷിക്കാൻ-ഭക്ഷിപ്പാൻ ഇത്യാദി.

ചോദ്യം—വെളുപ്പാൻ നാലുനാഴികയ്ക്കു ഉണൎന്നാനാര-ഇങ്ങിനെയുള്ളെടത്ത ഉത്തരകാലക്രിയ കെൾക്കാത്തതിനാൽ പൂൎവ്വകാലക്രിയ എങ്ങിനെ സിദ്ധിക്കും.

ഉത്തരം—നാലുനാഴികയ്ക്കു എന്ന വാക്കിന്ന നാലുനാഴിക ഉള്ളപ്പോൾ എന്നൎത്ഥം വരുന്നു. ആര എന്നുള്ളതിന്ന ഇരിക്കുന്നു എന്ന ക്രിയ അദ്ധ്യാഹാരമായി വരും. അപ്പോൾ ഉണ്ട എന്നും ഇരിക്ക എന്നും ഉള്ള ക്രിയയെ ഉദ്ദെശിച്ചു പൂൎവ്വക്രിയ പൂൎവ്വകാലക്രിയയാകുന്നു. ഇതിന്നണ്ണം, കൊടുത്തിട്ടു എന്തു എന്നെടത്ത ചെയ്തു എന്നു വരും. ഉണ്ടിട്ട വെണ്ട എന്നെടത്ത ദാനാദി

കർമ്മം പ്രകൃതമായിരിക്കും. അപ്പൊൾ ഉണ്ടിട്ടു ദാനം വെണ്ടും എന്നു വരുമ്പൊൾ ദാനാദിക്രിയക്കു പൂർവ ക്രിയയാവും[155] എന്നാൽ കൊടുത്തിട്ടില്ലും, വാങ്ങീട്ടില്ലാ, കണ്ടിട്ടില്ലാ ഇത്യാദികളിൽ ഇട്ടു എന്ന പൂൎവ്വകാലക്രിയാവ്യയം തന്നെ ആകുന്നു. ഇല്ലാ എന്ന അവ്യയം ക്രിയാനിഷെധസ്വരൂപമാകകൊണ്ടു ക്രിയ പ്രയൊഗിക്കാത്തടത്തു ഭവിക്കുക എന്ന സാധാരണക്രിയാ അദ്ധ്യാഹരിക്കപ്പെടണം. അപ്പൊൾ ഭവിച്ചില്ലെന്നു വരുന്നു. അതിനാൽ കൊടുത്തിട്ടു എന്നു ഭവിക്ക എന്ന ക്രിയക്കു പൂൎവ്വകാലക്രിയയാകുന്നു.[156] അപ്പൊൾ ഇല്ലാ എന്നു പറയുന്നതിന്നു പൂൎവ്വകാലത്തിൽ കൊടുത്തിട്ടില്ലെന്നു അൎത്ഥമാകുന്നു. അദ്ധ്യാഹാരമെന്നാൽ പ്രയൊഗിച്ചിട്ടുള്ള പദങ്ങളുടെ ശക്തികൊണ്ടു ചെർക്കാൻ തൊന്നുന്ന അൎത്ഥത്തെ പറയുന്ന ശബ്ദത്തെ സമീപത്തു ചെൎക്കുകയാകുന്നു. ഇതിന്നണ്ണം രാമനെ സ്നെഹമുണ്ടു എന്നടത്തു കുറിച്ചു എന്നു അദ്ധ്യാഹരിക്കയാകുന്നു. താൻ ഇപ്പൊൾ എവിടെനിന്നാണു എന്നു ചൊദ്യത്തിന്നു വരുന്നതു എന്ന ക്രിയ അദ്ധ്യാഹരിക്കപ്പെടുന്നു. ഇന്നു അമാവാസി എന്നു പറയുമ്പൊൾ ആകുന്നു എന്ന ക്രിയ അദ്ധ്യാഹരിക്കപ്പെടുന്നു. ഇതിന്നണ്ണം, കൊടുപ്പാൻ വക എവിടെ, മെടിക്കാൻ പ്രയാസം ഇത്യാദികളിലും അദ്ധ്യാഹരിക്കണം. ഉഭയാവ്യയാന്ത ക്രിയക്കു—

ഉദാ: സജ്ജനം പറഞ്ഞാൽ സമ്മതിക്കാം. പറഞ്ഞെങ്കിൽ സമ്മതിക്കാം, ദുൎജ്ജനം പറഞ്ഞാൽ വിശ്വസിച്ചുകൂടാ, തന്നാൽ വിശ്വസിക്കാം—തന്നെങ്കിൽ മെടിക്കാം. ഇവിടെ ആൽ, എങ്കിൽ

---

155 'കൊടുത്തിട്ട് എന്ത്', 'ഉണ്ടിട്ട് വേണ്ട' എന്നിവ അംഗവാക്യം + അംഗിവാക്യം എന്ന ഘടനയാണെന്ന് മനസ്സിലാക്കാത്തതിനാലാണ് 'ദാന'ത്തെയും മറ്റും ഇടയ്ക്കു തിരുകണമെന്ന് പറയുന്നത്. ദാനം വ്യാകരണപരമായി ക്രിയാരൂപവുമല്ലല്ലോ.

156. 'കൊടുത്തില്ല', 'വാങ്ങിയിട്ടില്ല' എന്നിവയിൽ 'ഇല്ല' എന്നതു തന്നെയാണ് നിഷേധവാചിയായ അനന്തരക്രിയ. 'ഭവിക്കുക' എന്നൊന്നും അധ്യാഹരിക്കുന്നത് വ്യാകരണപരമായി സാധുവാണെന്ന് പറയാൻ വയ്യ.

ഇത്യാദ്യവ്യയങ്ങൾ സംശയ രൂപമായ ഊഹത്തെ തോന്നിക്കന്നതാകകൊണ്ടു ആ അവ്യയം ക്രിയക്കുമെൽ വരുന്നതാകകൊണ്ടു ഊഹാവ്യയപൂർവ്വകാലക്രിയയായി ചെരുന്നു. എംകിൽ എന്ന വൎത്തമാന പ്രത്യയാന്തത്തിനു മെലും ഭാവിക്കു മെലും വരാം—പറയുന്നെംകിൽ, തരുന്നെങ്കിൽ, പറയുമെംകിൽ, തന്നാൽ, കണ്ടാൽ, തരുവിച്ചാൽ, കാണിച്ചാൽ ഇത്യാദി. ആയിരിക്കുമെന്നുള്ള ക്രിയാദെശവും ഊഹത്തെപ്പറയുന്നു. വരുമായിരിക്കും, കാണുമായിരിക്കും.

ഇനി നിഷെധാവ്യയാന്തക്രിയക്കു ഉദാഹരണം

കൂടാ, അരുത, വെണ്ട എന്ന അവ്യയങ്ങൾ ഭൂതക്രിയയെ നിഷെധിക്കുന്നു: ദുർജ്ജനത്തൊടടുത്തു കൂടാ, പാവിയെ കണ്ടുകൂടാ, അസത്യം പറഞ്ഞുകൂടാ, അന്ന്യായം ചെയ്തു കൂടാ, ഉപകാരം മറക്കരുത ഇത്യാദി. വെണ്ടാ എന്ന അവ്യയത്തിന്നു വകാര ലൊപം വരാം: കൊടുക്കാണ്ട—കൊടുക്ക വെണ്ട. ഇവിടെ കൂടാ എന്നും അരുതെന്നും വെണ്ടാ എന്നും അതിനൊട ചെൎന്ന പൂൎവ്വക്രിയയെ നിഷെധിക്കുന്നു.

ഇല്ല എന്ന അവ്യയം മൂന്നു കാലത്തിൽ ക്രിയകളെയും നിഷെധിക്കും. എന്നാൽ ഭാവിപ്രത്യയം ചെൎക്കുംപൊൾ 'ഉ' എന്ന ഭാവി പ്രത്യയത്തിന്ന ലൊപവും 'ഇല്ല' എന്നതിൻെറ ഇകാരത്തിന്ന 'ഒ' ആദെശവും വരുത്തണമെന്ന വിശെഷം.[157] അതാത ഗണവിശെഷങ്ങളും ക്രമമായി വരും.

ഉദാ: തന്നില്ലാ-തരുന്നില്ലാ-തരൊല്ലാ, അയച്ചില്ലാ-അയക്കുന്നില്ലാ-അയക്കൊല്ലാ, കൊടുത്തില്ലാ-കൊടുക്കുന്നില്ലാ-കൊടുക്കൊല്ലാ, പറഞ്ഞില്ലാ-പറയുന്നില്ലാ, തൊടുന്നില്ലാ-തൊടൊല്ലാ, വിൽകൊല്ലാ ഇത്യാദി. തന്നീല, വരുന്നീല, എന്നും പക്ഷാന്തരമായിട്ടു കവന

---

157. നിഷേധഭാവിക്രിയയെക്കുറിച്ച് പറയുന്നത് വ്യവഹാരഭാഷാ സാധാരണമായ പ്രയോഗമാണ്. തരില്ല, അയയ്ക്കില്ല എന്നീ രൂപങ്ങൾ ഗ്രന്ഥകാരൻ ഓർക്കുന്നില്ലെന്ന് തോന്നുന്നു.

ത്തിൽ അധികമായി നടപ്പുണ്ടു. ഇല്ല എന്നതിന്ന ഒരംല എന്ന ആദെശം വരുത്തുകയാകുന്നു.

ഉദാ : കണ്ടീല ഞാനഹൊ. ഭവിഷ്യൽക്രിയാ നിഷെധത്തുംകൽ ആതെ, ആണ്ടു[158] എന്ന ക്രിയാനാമത്തിനമെൽ അവ്യയം ചെരും.

ഉദാ : പഠിയാതെ മൂഢനാകുന്നു-പഠിക്കാണ്ടു മൂഢനാകുന്നു, പലിശ കൊടുക്കാതെ കടം വൎദ്ധിപ്പിക്കുന്നു-കൊടുക്കാണ്ടു്-ഉത്തരം പറയാതെ തൊററു, പറയാണ്ടു, വെല ചെയ്യാതെ കളയുന്നു-ചെയ്യാണ്ടു ഇത്യാദി. കണ്ടു എന്ന കൂട്ടീട്ടുമാവാം : പഠിക്കാതെകണ്ടു, കൊടുക്കാതെകണ്ടു. ഉം എന്ന ഭാവി പ്രത്യയാന്തത്തിന്നമെലൊ വെറെ ഭൂതക്രിയാനാമത്തിന്നമെലൊ അപ്പൊൾ എന്ന അവ്യയം സമാസിക്കുമ്പൊൾ ആദി അകാരത്തിന്ന ലൊപം വരണം : കാണുമ്പൊൾ പറയാം, തരുമ്പൊൾ വാങ്ങാം. തരുന്നെരം, തരും സമയം, തരും കാലം എന്നുമാവാം. ഭൂതക്രിയാനാമത്തിൽ ഉദാ : കണ്ടപ്പൊൾ സന്തൊഷമായി, വന്നപ്പൊൾ അറിഞ്ഞു. ചതിച്ചപ്പൊൾ വിഷാദിച്ചു, വലഞ്ഞപ്പൊൾ രക്ഷിച്ചു, പാൎത്തപ്പൊൾ സുഖമായിരുന്നു ഇത്യാദി. അതാത ഗണപ്രത്യയാംഗ സഹിതമായി ചെൎക്കണം.

ചൊദ്യം—ധാതുക്കൾക്കമെൽ കൎത്താവ, കൎമ്മം, കരണം, അധികരണം ഇതുകളെപ്പറയുന്ന പ്രത്യയങ്ങൾ ഏതല്ലാം എങ്ങനെ ചെൎക്കുന്നു.

ഉത്തരം—നാലിനെയും അ എന്ന പ്രത്യയം ചെൎത്തു പറയാം. അത വിശെഷണമായിരിക്കും.[159] കൎത്താവിൽ, ഉദാ : വന്ന ആൾ സുഖമായി താമസിക്കട്ടെ. ഇവിടെ നഗണത്തൊടുകൂടിയ

---

158. 'ആണ്ടു്' ചേൎന്ന നിഷേധരൂപം വ്യവഹാരഭാഷാപ്രയോഗം : പഠിക്കാതെകൊണ്ടു് >പഠിക്കാണ്ടു്, പഠിക്കാത്തതുകൊണ്ടു്, പഠിക്കാത്തോണ്ടു് വിധായകരൂപത്തിലും ഈ മാതിരി ലോപം സംഭവിക്കുന്നു : പഠിച്ചുകൊണ്ടു് > പഠിച്ചോണ്ടു്.

159. 'അ' എന്നുള്ളതു് പേരെച്ചപ്രത്യയം എന്നു പറഞ്ഞാൽ മതി. പേരെച്ചത്തിനു് വിശേഷണധൎമവുമുണ്ടല്ലൊ. പേരെച്ചത്തിനുശേഷം വരുന്ന നാമങ്ങൾ ഭിന്നകാരകങ്ങളെ പ്രകാശിപ്പിക്കും എന്നു് സൂചിപ്പിക്കുന്നു.

വരു ധാതുവിൻെറമെൽ ഉള്ള അപ്രത്യയത്തിന്ന വരു എന്ന ധാതുവിൻെറ കൎത്താവെന്നൎത്ഥം. വന്നവൻ എന്നു പദാൎത്ഥം. വന്ന സ്ത്രീ, വന്ന കുതിര, വന്ന സംമാനം എന്നും പറയാം. കൎമ്മത്തിൽ : കെട്ട വൎത്തമാനം അത്ഭുതമായിരിക്കുന്നു. ഇവിടെ കെൾ എന്ന ക്രിയയ്ക്കുമെൽ ഉള്ള അപ്രത്യയത്തിന്ന അതിൻെറ കൎമ്മം എന്നൎത്ഥമായി സംബന്ധിക്കുന്നു. കെൾക്കപ്പെട്ടതെന്നൎത്ഥം. കരണത്തിൽ : ഞാൻ വെട്ടിയ വാള നന്ന. ഇവിടെ വെട്ടി എന്ന ക്രിയയ്ക്കുമെൽ ഉള്ള അ പ്രത്യയം ആ ക്രിയയുടെ കരണമെന്നൎത്ഥമായി വാളിൽ സംബന്ധിക്കുന്നു. വെട്ടാൻ സാധനമായതെന്നൎത്ഥം. അധികരണത്തിൽ : ഞാൻ കിടന്ന മെത്ത എന്നേടത്ത കിട എന്ന ധാതുവിനമെലുള്ള അപ്രത്യയം ആ ക്രിയയുടെ ആധാരമെന്നൎത്ഥമായി മെത്തയൊടും സംബന്ധിക്കുന്നു. ഇതുകളിലും ഗണപ്രത്യയം, ആഗമം, ലൊപം മുതലായ്തു വിധിച്ചപൊലെ ചെൎക്കണം. ഇതിന്നണ്ണം ചെന്ന മന്ത്രി, പഠിച്ച വിദ്യാ, കണ്ട ഉത്സവം, ഉണ്ട ചൊറു, ഉടുത്ത മുണ്ട, മൂടിയ ശീല, ഇരുന്ന കസെര, നിന്ന സ്ഥലം ഇത്യാദി പ്രായെണ വിശെഷണങ്ങളായിരിക്കും. വന്നത ആര, കെട്ടത എന്ത ഇത്യാദികളിൽ വസ്തു എന്നു മാത്രം അൎത്ഥത്തെ പറയുന്നു. അത എന്ന ശബ്ദം മൂന്നു ലിംഗത്തിനും ക്രിയക്കമെൽ ചെൎക്കയും സന്ധിയിൽ അകാരലൊപം വരികയും സിദ്ധമാകകൊണ്ട അതിൻെറ രൂപമാകുന്നു.

ഉദാ : വന്നതു രാമൻ, വന്നത സീതാ, വന്നത സന്തൊഷം. ഇതിന്നണ്ണം കണ്ടത, കെട്ടത, വെട്ടിയത, കെടന്നത എന്നും പക്ഷാന്തരമായി പറയാം. ഇതു ഗണപ്രത്യയസഹിതം വെണം. ഭവിഷ്യത്തിൽ ആൻ എന്നുള്ള അവ്യയത്തിന്ന ഉള്ള എന്നും കൂടണം.

ഉദാ : നഗണം : തന്നത-തരുന്നത-തരാനുള്ളത. ചുഗണം : നിറച്ചത-നിറക്കുന്നത-നിറക്കാനുള്ളത. തുഗണം : എടുത്തത-എടുക്കുന്നത-എടുക്കാനുള്ളത. ഞ്ഞഗണം : അറിഞ്ഞത-അറിയുന്നത-അറിയാനുള്ളത. ഇഗണം : കിട്ടിയത-കിട്ടുന്നത-കിട്ടുവാനുള്ളത. ഉഗണം : ഇട്ടത-ഇടുന്നത-ഇടുവാനുള്ളത. പക്ഷാന്തരം ഇടാനുള്ളത എന്നു വരാം. പ്രെരണം : കൊട്ടപ്പിച്ചത-കൊട്ടപ്പിക്കുന്നത-കൊട്ടപ്പിക്കാനുള്ളത ഇത്യാദി.

ചോദ്യം—ഭാവപ്രത്യയങ്ങൾ ഏതെല്ലാം.

ഉത്തരം—അ, ഇ, ച്, ഛ്, വ്, മ്, ഉക, അല്, അം, ലോപം ഇവകളാകുന്നു.[160] ഇതുകൾ പ്രസിദ്ധിയെ അനുസരിച്ചു അതാത ധാതുക്കളിൽ ചെൎക്കേണ്ടതാകുന്നു

| ധാതു | പ്രത്യയം | ഉദാഹരണം | ധാതു | പ്രത്യയം | ഉദാഹരണം |
|---|---|---|---|---|---|
| അ—പ്രത്യയം | | | ച്—പ്രത്യയം | | |
| നില | അ | നില നന്ന | ചെര | ച് | ചെച്ചപൊലെ |
| തിള | അ | തിള വരുന്നു | ചൊര | ച് | ചൊച്ചപോലെ |
| വത | അ | വത പററി | നെര | ച് | നെച്ച ഉണ്ട |
| കിള | അ | കിള പൊരാ | തീര | ച് | തീച്ച വന്നില്ല |
| ഇ—പ്രത്യയം | | | പ്—പ്രത്യയം | | |
| കെള | ഇ | കെളി കെട്ടു | തെയ് | പ് | തെപ്പ നന്നായി |
| തൊല | ഇ | തൊലി വന്നു | തിരി | പ് | തിരിപ്പ നന്നായി |
| പെട | ഇ | പെടി ആവുന്നു | ഉറ | പ് | ഉറപ്പ വെണം |
| അട | ഇ | അടി പെട്ടു | വിശര | പ് | വിശൎപ്പ മാറി |

160. ഇരുപതു പ്രത്യയങ്ങളെക്കുറിച്ച് കേരളപാണിനി പറയുന്നു. (കേരളപാണിനീയം, സൂത്രം 154 ഉം വ്യാഖ്യാനവും നോക്കുക.) ഇവയിൽ അൽ മാത്രമാണ് എല്ലാ ക്രിയകളോടും ചേർക്കാവുന്ന പ്രത്യയം. ക്രിയാപദം സൂചിപ്പിക്കുന്ന വ്യാപാരത്തെയാണ് അൽ പ്രത്യയം ചേർന്ന രൂപങ്ങൾ സൂചിപ്പിക്കുക. മററുള്ള കൃതികൃത്തുകൾക്കെല്ലാം 'രൂപത്തിനൊത്തു പൊരുളുമല്ലാല്ലം മാറിവന്നിടും' (കേ. പാ. സൂത്രം : 160)

| വ്—പ്രത്യയം | | | മ്—പ്രത്യയം | | |
|---|---|---|---|---|---|
| മറ | വ് | മറവ വെണം | ഓറ | മ് | ഓർമ്മ ഉണ്ട |
| കറ | വ് | കറവ അരുത | നെർ | മ് | നെർമ്മയുണ്ട |
| കറ | വ് | കറവ മാറി | വെഴ | മ് | വെഴ്മ പൊരാ |
| തിക | വ് | തികവ വന്നു | | | |
| ചതി | വ് | ചതിവ ചീത്ത | | | |

| ഉക—പ്രത്യയം | | | അല്—പ്രത്യയം | | |
|---|---|---|---|---|---|
| തിര | ഉക | തിരയുക | പരുങ്ങ | അല് | പരുങ്ങല |
| വലി | ഉക | വലിയുക | ഞടുങ്ങ | അല് | ഞടുങ്ങല |
| പറ | ഉക | പറയുക | ഏങ്ങ | അല് | ഏങ്ങല |
| കാണ | ഉക | കാണുക | (ങകാരത്തിന്ന് ക് ആദെശം കൂടി വെണ്ടത) | | |
| | | | ഇറങ്ങ | അം | ഇറക്കം |
| | | | മടങ്ങ | അം | മടക്കം |
| | | | ഏണങ്ങ | അം | ഏണക്കം |
| | | | വണങ്ങ | അം | വണക്കം |
| | | | കള | അം | കള്ളം-നെട്ടം |

## വ്യഞ്ജനാന്തം ലുപ്തം

| (ധാതു) | (ഉദാഹരണം) |
|---|---|
| കെട്ട് | കെട്ട് മുറുക്കണം |
| ഊട്ട് | ഊട്ട് നന്നാക്കണം |
| തീൻ | തീന് കൊറക്കണം |
| പൊക്ക് | പൊക്ക് നിറുത്തണം. |

ഇത്യാദി ഭാവപ്രത്യയങ്ങളിൽ ചിലതിന ദിത്വം ദീർഘം മുതലായി

അല്പഭേദമുള്ളതാകുന്നു. ഭാവപ്രത്യയമെന്നാൽ ക്രിയാസ്വഭാവത്തെ മാത്രം പറയുന്ന പ്രത്യയമെന്നു താല്പര്യം. അത ഉണ്ടാവുന്നു എന്നുള്ള അൎത്ഥത്തിൽ ചിലകൃതശബ്ദത്തെയും ക്രിയയാക്കി പ്രയൊഗിക്കാം.

ഉദാ: വഴവഴക്കുന്നു, പുരുപുരുക്കുന്നു, കരുകരുക്കുന്നു, തണു തണുക്കുന്നു ഭൂതത്തിലും ആവാം: തണുതണുത്തു, കരുകരുത്തു, ഇത്യാദി. ഏറ്റം വഴക്കുന്നു, ഏറ്റം വഴുത്തു, ഏറ്റം പുരുപുറെ പറയുന്നു ഇങ്ങനെ അൎത്ഥമാകുന്നു. ചില നാമങ്ങളിലും സാമാന്യ ധാതു ചെൎത്തു ക്രിയയാക്കാം.

ഉദാ: വ്യസനം എന്ന ക്രിയാനാമത്തിൽ ഇക്ക എന്ന സാമാന്യ ക്രിയ[161] ചെൎക്കുന്നു: വ്യസനിക്കുന്നു, അഹംകാരം-അഹംകരിക്കുന്നു, ഖണ്ഡം-ഖണ്ഡിക്കുന്നു, കരിവാളം-കരിവാളിക്കുന്നു, മരംപൊലെ എന്ന മരവിക്കുന്നു. ഇങ്ങനെയുള്ളേടത്ത സാദൃശ്യാൎത്ഥത്തെ പറയുന്നവ എന്ന അവയവാൎത്ഥംകൂടി ചെൎക്കുന്നു.

ഇനി ചില സംഖ്യാശബ്ദങ്ങൾക്കുള്ള പ്രത്യയങ്ങൾ:

ഒന്ന എന്ന ശബ്ദത്തിന്ന പുരുഷൻ വിശെഷ്യമായാൽ ത എന്നും വ് എന്നും പ്രത്യയവും സാംഖ്യക ഒരു ആദെശവും വരും.

ഉദാ: പ്രഥമൈകവചനം ചെരുമ്പൊൾ: ഒരുത്തൻ[162], ഒരുവൻ, ഒരുത്തി, ഒരുവൾ. ഭാവത്തുങ്കൽ മ പ്രത്യയവും വരും; ഒരുമ. ഒന്നിക്ക എന്നൎത്ഥം. രണ്ട എന്നുള്ളതിനും മൂന്ന എന്നുള്ളതിനും വ പ്രത്യയ തന്നെ വരുന്നു. ഇരു, മൂ, നാല്, ഐയ്യു ഇത്യാദി ആദെശവും വന്ന ബഹുവചനപ്രത്യയം ചെരുമ്പൊൾ ഇരുവർ, മൂവർ, നാലർ, ഐവർ ഇങ്ങനെ വരുന്നു. പാട്ടിൽ, "ഐവൎക്കും പ്രാണവല്ലഭയായിട്ടു കെവലം ഒരുത്തി എന്നു കെട്ടു ഞാൻ" എന്നുണ്ട. പെർ എന്നും ആൾ എന്നും പ്രയൊഗിച്ചാലും സമാൎത്ഥം തന്നെ ആകുന്നു. നൂറു പെർ, നൂറു ആൾ, ആയിരം പെർ, ആയിരം ആൾ, ആയിരം ആളുകൾ എന്നും പറയാം.

---

161. 'ക്രിയാജനകപ്രത്യയം' എന്നു പറയുന്നതായിരിക്കും കൂടുതൽ ശരി.

162. 'ഒരുത്തൻ' എന്ന പദം 'ഒരുത്തി'യിൽനിന്ന് സദൃശസൃഷ്ടിമൂലം നിഷ്പാദിപ്പിച്ച വിലക്ഷണരൂപമാണ്.

ചൊദ്യം—ബഹുവചനം വെണ്ടയൊ.

ഉത്തരം—സംഖ്യക്ക ശബ്ദാൎത്ഥം കൊണ്ടുതന്നെ ബഹുത്വം തൊന്നുന്നടത്ത വിശെഷ്യമായി പ്രയൊഗിക്കുന്ന സാമാന്യശബ്ദത്തിന്ന ഏകവചനം വന്നാലും ബഹുത്വം സിദ്ധിക്കുന്നു. ഇതിന്മണ്ണം നൂറു ജനം-നൂറു ജനങ്ങൾ എന്നും അത-അതുകൾ, ആളുകൾ, അവകൾ, നൂറു ശിപായിമാർ എന്നും ആവാം. ജാതി ശബ്ദങ്ങൾക്ക ചെൎച്ചപൊലെ ഏകവചനത്തെയും പറയുന്നു.

ഉദാ: സാധുവിനെ ഉപദ്രവിക്കരുത, ബ്രാഹ്മണനെ അവമാനിക്കരുത. ഇവിടെ ഏകവചനം എങ്കിലും ഒരു സാധു, ഒരു ബ്രാഹ്മണൻ എന്നല്ല സാധുക്കളെ, ബ്രാഹ്മണരെ എന്നുതന്നെ വരുന്നു എന്ന അറിയണം. ഓരൊ ജാതികളിലെ വ്യക്തികളെ ഒക്കെ വിവക്ഷിച്ചു പ്രയൊഗിക്കുന്ന ഏകവചനത്തെ ജാത്യെകവചനമെന്നു പറയുന്നു. എന്നാൽ, ബ്രാഹ്മണൻ വ്യാജം ചെയ്തു; ശിക്ഷിക്കണമെന്ന പറഞ്ഞാൽ ബ്രാഹ്മണജാതിക്ക കുററം വിവക്ഷിച്ചു എന്ന അൎത്ഥം ഗ്രഹിച്ചാൽ വലിയ തെററാകുന്നു. അതിനാൽ വചനങ്ങൾക്ക അതാതൎത്ഥം തന്നെ മുഖ്യം. നല്ല ചെൎച്ചയുള്ളടത്തെ ജാത്യെകവചനം സ്വീകരിക്കാവു. പദാന്തങ്ങളായിരിക്കുന്ന യകാരവകാരങ്ങൾക്ക വ്യഞ്ജനം മെൽ വരുമ്പൊൾ ചിലടത്ത ലൊപം വരാം.

ഉദാ: സപ്തമിസമാസം: വായമൊഴി-വാമൊഴി· തൃതീയാസമാസം: കായകറി-കാകറി, പായ വിരിച്ചു-പാവിരിച്ചു. വകാരലൊപം: ഷഷ്ഠിസമാസം: പൂവചെടി-പൂച്ചെടി. സപ്തമി സമാസം: രാവ കണ്ണു-രാക്കണ്ണു കണ്ടുകൂടാ ഇത്യാദി. വൎത്തമാനകാലത്തൊട അടുത്തുള്ള ഭൂതവും ഭവിഷ്യത്തും വൎത്തമാനക്രിയയാൽ പറയപ്പെടും. ഉദാ:

ചൊദ്യം—എപ്പൊൾ വന്നു.

ഉത്തരം—ഇപ്പൊൾ വരുന്നു.

ചൊദ്യം—എപ്പൊൾ പൊകും.

ഉത്തരം—ഇതാ പൊകുന്നു.

ഇവിടെ അല്പം മുമ്പ വന്നു എന്നും താമസിയാതെ പൊകുമെന്നും അൎത്ഥമാകുന്നു.

# പ്രയൊഗകാണ്ഡം

ചൊദ്യം—വാക്യം എന്ത.

ഉത്തരം —കാരകങ്ങളെ ക്രമമായി ക്രിയകളൊടു ചെർത്തിട്ടുള്ള പദങ്ങളുടെ കൂട്ടമാകുന്നു.[163]

ചൊദ്യം—വാക്യപ്രയൊഗഭെദം എങ്ങനെ.

ഉത്തരം —കർത്താവിൽ ക്രിയയായും കർമ്മത്തിൽ ക്രിയയായും രണ്ട വിധം.[164]

ഉദാ: കർത്താവിൽ: ശ്രീ മഹാവിഷ്ണുവിന്റെ അവതാരമായിരിക്കുന്ന ദാശരഥി രാമൻ- വസിഷ്ഠന്റെ നിയൊഗം ചെയ്തുവായിട്ട വിശ്വാമിത്രന്റെ കാക്കൽ വീണു നമസ്കരിച്ചു(൧). അനന്തരം വിശ്വാമിത്രൻ രാമനെ കൂട്ടികൊണ്ട സിദ്ധാശ്രമത്തിലെക്ക പൊയി(൨). പിന്നെ താടകയെ കൊല്ലിച്ചിട്ട സിദ്ധാശ്രമത്തിൽ ചെന്ന യാഗം വെണ്ടുംവണ്ണം തുടങ്ങി(൩). അപ്പൊൾ മുടക്കാൻ വന്ന സുബാഹു പ്രഭൃതികളായ രാക്ഷസരെയും കൊല്ലിച്ച യാഗം മുഴുമിച്ചു(൪). അതിന്റെ ശെഷം രാമനെ കൂട്ടിക്കൊണ്ട മിഥിലാ രാജധാനിയിൽ ചെന്നിട്ട ത്ര്യംബകമെന്ന വില്ലൊടിച്ച മിഥിലന്റെ പ്രതിജ്ഞയെ പൂരിപ്പിച്ച രാമനെകൊണ്ട സീതയെ വിവാഹം ചെയ്യിച്ചു(൫). അതിനാൽ ദശരഥാദിരാജാക്കന്മാരെയും സന്തൊഷിപ്പിച്ച സകുടുംബരായ രാമലക്ഷ്മണഭരതശത്രുഘ്നന്മാരെ അയൊദ്ധ്യയിലെക്ക അയച്ചു(൬). അവർ അയൊദ്ധ്യയിൽചെന്ന കുറെക്കാലം സുഖമായി വസിച്ചു(൭). ഇങ്ങനെ കർത്താവിൽ ക്രിയ വരുന്നു. ഇതിൽ ഒന്നാം വാക്യത്തിൽ രാമൻ എന്ന കർത്താവ പ്രധാനമായി അന്വയിക്കുന്നു. രണ്ടുമുതൽ ആറുവരെ വിശ്വാമിത്രൻ എന്ന കർത്താവ പ്രധാനമാകുന്നു. ഏഴാമത അവർ എന്ന പ്രധാനമാകുന്നു. കർമ്മത്തിൽ ക്രിയകൾക്ക പെട്ട എന്ന കർമ്മപ്രാധാന്യസൂചകമായി ഒരു പ്രത്യയം ഭൂതാദികാല പ്രത്യയത്തിന്റെ ആദ്യത്തിൽ ചെൎക്കണം. അതാത ധാതുക്കൾക്ക വിധിച്ച കാൎയ്യങ്ങളും വരുന്നു.

---

163, പല കാരകബന്ധങ്ങളുമുള്ള നാമങ്ങളെ നിശ്ചിതക്രമത്തിൽ ക്രിയയുമായി അന്വയിക്കുമ്പോഴം വാക്യമാകുന്നു എന്നു സാരം.

164. കർത്തരിപ്രയോഗവും കർമ്മണിപ്രയോഗവും.

ഉദാ: രാജാവിനാൽ ജനങ്ങൾ രക്ഷിക്കപ്പെട്ടു. ജനങ്ങളാൽ രാജാവിന രക്ഷാഭൊഗം കൊടുക്കപ്പെടുന്നു-കൊടുക്കപ്പെട്ടു-കൊടുക്കപ്പെട്ടും ഇത്യാദി. എന്നാൽ ഭയപ്പെടുന്നു, വഴിപ്പെട്ടു, രാജിപ്പെട്ടു, എടപ്പെട്ടു ഇത്യാദി നാമങ്ങളിൽനിന്ന പരമായി പെട്ടു എന്നുള്ളത കർമ്മത്തിലല്ലാ.[165] ചെർച്ച എന്നൊ വന്നു എന്നൊ അൎത്ഥത്തിലെ പെട്ടു ധാതുവിൻെറ രൂപമാകുന്നു. ഭയം ചെന്നു, വഴി ചെന്നു, എട വന്നു ഇങ്ങനെ അൎത്ഥമാകുന്നു. അത വരുമ്പൊൾ നാമത്തിന്ന വിഭക്തിലൊപം, ദ്വിത്വം ഇത്യാദി വിശെഷം വരും. ഇനി കർമ്മത്തിൽ ക്രിയ ചെൎന്ന വാക്യം ഉദാഹരിക്കപ്പെടുന്നു: അനന്തരം ശ്രീരാമനാൽ സാധിക്കപ്പെടെണ്ടുന്ന രാവണാദിവധത്തിന്നവെണ്ടി ദശരഥൻകൽനിന്ന വെർപ്പിടാനായിട്ട മന്ഥരാദൂഷണം ഹെതുവാക്കി നിർമ്മിക്കപ്പെട്ടു(൧). പിന്നെ പിതാവിൻെറ അനുവാദസഹിതം ലക്ഷ്മണനൊടുംസീതയൊടുംകൂടി ദണ്ഡകാരണ്യം പ്രാപിക്കപ്പെട്ടു(൨). അതിൻെറ ശെഷം ഋഷീശ്വരന്മാരാൽ അപെക്ഷിക്കപ്പെട്ടു, സർവ്വരാക്ഷസവധത്തിന്ന ആരംഭിച്ചപ്പൊൾ ശൌൎയ്യംകൊണ്ട സീതാപഹാരംചെയ്ത ദശമുഖൻെറ വധത്തിന്നവെണ്ടി സുഗ്രീവാദി വാനരസഹായം അപെക്ഷിക്കപ്പെട്ടു(൩). അതന്നിമിത്തം തദ്വിരൊധിയായിരുന്ന ബാലി രാമനാൽ ഹനിക്കപ്പെട്ടു(൪). തദനന്തരം സുഗ്രീവനാൽ സീതാന്വെഷണത്തിന്നായി നിയൊഗിക്കപ്പെട്ട വാനരന്മാരിൽവച്ച ഹനുമാൻ എന്ന വാനരവീരനാൽ ലംകയിൽ ചെന്നു സീതയെക്കണ്ട അടയാളം വാങ്ങി രാമൻെറ കയ്യിൽ കൊടുക്കപ്പെട്ടു(൫). പിന്നെയും ഉത്സാഹത്തൊടുകൂടെ സുഗ്രീവാദികളുമൊരുമിച്ച വാനരന്മാരാൽ ബന്ധിക്കപ്പെട്ട സെതുവിലൂടെ ഗമിക്കപ്പെട്ട ലംകയിൽ ഇരുന്ന രാവണൻ രാമനാൽ നിഗ്രഹിക്കപ്പെട്ടു(൬). തദനന്തരം അഗ്നിപ്രവെശംകൊണ്ടു പരിശുദ്ധയെന്ന നിശ്ചയിക്കപ്പെട്ട സീതയൊടുകൂടി അയൊദ്ധ്യയിൽ വന്ന പ്രയത്നപ്പെട്ട സുഗ്രീവാദികളെ മാനിച്ച സന്തൊഷിപ്പിച്ച അയച്ച ചിരകാലം സഹൊദരന്മാരൊടുകൂടി രാജ്യഭാരം ചെയ്തിരുന്ന രാമനാൽ സകലജനങ്ങളും സുഖമാക്കി രക്ഷിക്കപ്പെട്ടു(൭). ഇങ്ങനെ കർമ്മത്തിൽ ക്രിയാവാക്യങ്ങളുടെ പ്രയൊഗം വരുന്നു. ആദ്യവാക്യത്തിൽ മന്ഥരാദൂഷണമാകുന്ന

---

165, ഇത്തരം പ്രയോഗങ്ങൾ കർമ്മണിക്രിയകളല്ലെന്നു് വിവക്ഷ. അവയെ നാമജന്യക്രിയകളായി കരുതാം.

കർമ്മത്തെ പ്രധാനമാക്കിയിരിക്കുന്നു. ഇതിന്നണ്ണം മറ്റെ ക്രിയകളും കർമ്മത്തോട സംബന്ധിപ്പിക്കണം. ഈ വാക്യങ്ങളിൽ ചില കാരകങ്ങൾ അവ്യയങ്ങൾ ഭൂതക്രിയാ, ഭാവിക്രിയാ മുതലായ ഭേദങ്ങൾ ഇതിൽ ചേർത്തിട്ടുള്ളത ശെഷങ്ങളെയും ഊഹിക്കുന്നതിന വഴിയാകുന്നു.

ചോദ്യം—പ്രയോഗഭേദങ്ങളും എങ്ങിനെ എല്ലാം.

ഉത്തരം —കർത്തൃപ്രധാനരീതി, ആകാംക്ഷാ പൂരണരീതി, സമ്മിശ്രരീതി, കവനരീതി ഇങ്ങനെ നാലു രീതിയിൽ വാക്യപ്രയോഗങ്ങൾ ഭവിക്കുന്നു.[166]

ചോദ്യം—അതുകളുടെ ഭേദം എങ്ങിനെ.

ഉത്തരം —ക്രമേണ താഴെ പറയുന്നു. പറഞ്ഞ രാമകഥയിൽ കർത്താവിലും കർമ്മത്തിലും ഉള്ളത കർത്തൃപ്രയോഗരീതിതന്നെ. എന്നാൽ ചില ഭേദങ്ങൾക്കായിട്ട വേറെയും പറയുന്നു.



ജനങ്ങൾ ശരീരത്തിന്റെ നിസ്സാരതയെയും പരോപകാരപുണ്യത്തിന്റെ വലിപ്പത്തെയും അറിയാതെ അതിപ്രയത്നംകൊണ്ടു ദേഹം കളഞ്ഞും, പുണ്യത്തിന്ന ഇടവരാതെയും ദ്രവ്യം സമ്പാദിക്കുന്നതിന ഉത്സാഹിക്കുന്നു. ഈ വാക്യത്തിൽ ജനങ്ങൾ എന്ന കർത്താവ് പ്രധാനമായി ഉത്സാഹിക്കുന്നു എന്ന ക്രിയവരെ ക്രമേണ സംബന്ധിക്കുന്നു. ചിലരാൽ ദേഹരക്ഷ കഴിച്ചു അധികമുണ്ടാവുന്ന ധനം ധർമ്മത്തിന്ന ചിലവിട്ട പുണ്യം സമ്പാദിക്കപ്പെടുന്നു. ഇത കർമ്മത്തിൽ ക്രിയയിലാകുന്നു എങ്കിലും ചിലർ എന്ന കർത്താവു പ്രധാനമായി സമ്പാദനക്രിയവരെ ക്രമമായി സംബന്ധിക്കുന്നു. അതു

166 വാക്യപ്രയോഗങ്ങൾക്ക് കാണിക്കുന്ന ഈ വിഭജനം വിചിത്രമായിരിക്കുന്നു. 'ആകാംക്ഷാപൂരണം' എല്ലാ വാക്യങ്ങൾക്കുമുള്ള ധർമ്മമാണ്. പദക്രമത്തിൽ വരാവുന്ന മാററം ഘടനാനിയമങ്ങളിലൊതുക്കാവുന്നതല്ല. അതുകൊണ്ട് ആദ്യത്തെ മൂന്നും വ്യാകരണപ്രാധാന്യമുള്ള വാക്യഘടനാഭേദങ്ങളെന്നു ചൂണ്ടിക്കാണിക്കാൻ നിവൃത്തിയില്ല. കവനരീതിയെ വാക്യഘടനാഭേദമായി കരുതുന്നതും ശരിയല്ല. കാവ്യഭാഷയിൽ ശ്ലഥവാക്യഘടനാതലങ്ങളിലെല്ലാം പരിനിഷ്ഠഭാഷയ്ക്കുള്ള വ്യാകരണനിയമങ്ങളുടെ ലംഘനങ്ങൾ കാണാം.

കൊണ്ടെ ഇങ്ങനെ ഉള്ളടത്തും രീതിയിംകൽ കർത്തൃപ്രാധാന്യംതന്നെ. എന്നാൽ ഠരം കർത്താവ എടകൊ ഒടുക്കമൊ ക്രിയയൊടടുത്തൊ പ്രയൊഗിച്ചാലും കർത്തൃപ്രധാനരീതിതന്നെ

ഉദാ: ജ്ഞാനം മുഖ്യസാദ്ധ്യമെന്നറിഞ്ഞ ചിലർ പല ശാസ്ത്ര ങ്ങളെയും പഠിക്കുന്നു. ഒരു വിചാരം കൂടാതെ ഭക്ഷണസുഖത്തെ മാത്രം ചിലർ അനുഭവിക്കുന്നു. ഇങ്ങനെ ഉള്ളടത്ത കർത്താവ എട ക്കെംകിലും കർത്തൃപ്രധാനരീതിതന്നെ. ശരീരത്തിന്റെ നശ്വരതയും പരൊപകാരപുണ്യത്തിന്റെ മഹത്വവും അറിയപ്പെടുന്ന മനുഷ്യ രാൽ ജീവിച്ചിരിക്കുന്ന ദിവസങ്ങളിൽ രെക്ഷിക്കപ്പെടെണ്ട ദെഹ ത്തിന്ന വൃത്തിക്കുമാത്രം പ്രതിഫലത്തൊടുകൂടെ കഴിയുന്നടത്തൊളം കാലം പരൊപകാരത്തിന്ന യത്നം ചെയ്താൽ പ്രയത്നഫലം പരസ്സ രൊപകാരമായിട്ട സൃഷ്ടികർത്താവായ ദൈവത്തിന്റെ പ്രീതിക്കു പാത്രങ്ങളായി ഭവിക്കുമെന്ന ഞങ്ങൾ വിചാരിക്കുന്നു. ഇങ്ങനെ വലിയ വാക്യങ്ങളിൽ പല കർത്താവും പല ക്രിയകളും എടക്കു വന്നാലും കർത്തൃപ്രധാനരീതിതന്നെ.

ചൊദ്യം— ആകാംക്ഷാപൂരണരീതി എങ്ങിനെ.

ഉത്തരം— അത ചെറിയ വാക്യങ്ങളായിതന്നെ പ്രയൊഗിക്കാം.

ഉദാ: ഉണ്ണുന്നതിവിടെയാണ ഞങ്ങൾ. ഠരം വാക്യത്തിൽ ഉണ്ണുന്നതെന്ന കെൾക്കുമ്പൊൾ സ്ഥലത്തിൽ ആകാംക്ഷാ വന്നു ഇവിടെ യെന്ന പൂരിപ്പിച്ചു. സ്ഥലം കെട്ടപ്പൊൾ ഭക്ഷണകർത്താവിൽ ആകാംക്ഷാ വന്നു ഞങ്ങൾ എന്നു പൂരിപ്പിച്ചു. ഇങ്ങനെ ഉള്ള ആകാംക്ഷയെ പൂരിപ്പിക്കുന്ന ക്രമത്തിൽ വാക്യം പ്രയൊഗിക്കു ആകുന്നു. ഇതിന്നുണ്ണും തരണം പുസ്തകം നാളെത്തന്നെ, നൊക്കണം സംശയങ്ങൾ ഉണ്ട് പലതും, തരാം നൊക്കീട്ട നാലുദിവസം കഴി ഞ്ഞാൽ-ഇങ്ങനെ ആകാംക്ഷാ പൂരണം.

ചൊദ്യം—സമ്മിശ്രം എങ്ങനെ.

ഉത്തരം — രണ്ടുവിധവും കലൎന്നിട്ടുള്ളതാകുന്നു.

ഉദാ: എന്റെ സ്നെഹിതനെ കണ്ടത സന്തൊഷമായി. കളി ച്ചാലും വെഗം തെക്കെ കൊളത്തിൽ; ഊണ ഒരുമിച്ചു വെണം,

പറഞ്ഞൊളാം വൎത്തമാനം ഊണ കഴിഞ്ഞിട്ട. കാണുന്നു ഞാൻ ലൊകത്തിൽ അറിവുകൂടാതെ നടന്ന വലഞ്ഞു മൂഢന്മാർ ദുഃഖിക്കുന്നതായും; സുഖിക്കുന്നത അഭ്യാസം നല്ലവണ്ണം വിദ്യകളിൽ ഏതിലെംകിലും ഉള്ളവരായും നെരും മൎയ്യാദയും ഉള്ളവർ ജനങ്ങളാൽ ബഹുമാനിക്കപ്പെട്ടവരായും ആണ. ഇതിൽ ആദ്യം നാല പദം കൎത്തൃപ്രധാനം; പിന്നെ നാലു പദം ആകാംക്ഷാപൂരണം. ശിഷ്ടത്തിൽ കൎത്തൃപ്രധാനവും ആകാംക്ഷാപൂരണവും കലൎന്നിരിക്കുന്നു. ഏകവാക്യമായി വിചാരിച്ചാൽ ആകാംക്ഷാ പൂരണം തന്നെ ആവും. ഇതിൽ പ്രകാരം എന്നൎത്ഥമുള്ള ആണ എന്ന പദം മൂന്നു വാക്യങ്ങളൊടും ചെൎന്നിട്ട കാണുന്നു എന്ന ക്രിയയൊട സംബന്ധിക്കുന്നു. ആകാംക്ഷാപൂരണംതന്നെ. നളചരിതം പാട്ടിൽ കൎത്തൃപ്രധാനം: ആൎയ്യയായുള്ള ദമയന്തി നിന്നുടെ ഭാൎയ്യയായി വന്നു. അതിൽതന്നെ ആകാംക്ഷാപൂരണം ഉണ്ടായി വരും: തൽസ്വയംവരാഡംബരം വെണ്ടാ വിഷാദം ലഭിക്കും നിനക്കവെറും. എന്നാൽ മിശ്രത്തിൽ പദങ്ങളെ മാററിവെക്കാമെംകിലും അസംബന്ധാൎത്ഥം തൊന്നാതെ കണ്ട പ്രയൊഗിക്കണം.

ചൊദ്യം—എങ്ങിനെ ആയാൽ അസംബന്ധമാകുന്നു.

ഉത്തരം—ഇന്ന മാവുമെമലുള്ള മാങ്ങയൊക്കെ തല്ലിയെടുത്ത ഭരണി നിറച്ചു ഉപ്പിലിട്ടു, പിന്നെ പകലെ കുളിച്ചു. എന്നാടത്ത ഒരം പദങ്ങളെ മിശ്രമാക്കുംപൊഠം ഇന്ന ഭരണിയൊക്കെ തല്ലിയെടുത്തിട്ട പിന്നെ ഉപ്പിൽ നിറച്ചുള്ള മാവുമെൽ പകലെ മാങ്ങ കുളിച്ചു എന്നു അസംബന്ധം. കുഞ്ഞിനെ എടുത്ത മെലെ ചളികളഞ്ഞു വിരിച്ച കിടത്തണമെന്നുള്ളടത്ത കുഞ്ഞിനെ കളഞ്ഞ ചളിയെടുത്ത മെലെ വിരിച്ചു കിടത്തണം എന്ന അസംബന്ധം. ഇങ്ങനെ പദസമ്മിശ്രം വരുന്നതിൽ വിപരീതാൎത്ഥം തൊന്നത്തക്കവണ്ണം ഉള്ള മാററമാകുന്നു.

കവനരീതി എങ്ങിനെ. ഉദാ: അതിന സാധാരണവാക്കുകളിൽനിന്നു പല ഭെദങ്ങഠം പ്രസിദ്ധങ്ങളായി ഉള്ളതാകകൊണ്ട അ

ഭേദങ്ങളെ സന്ധിമുതൽ ക്രമേണ ചുരുക്കത്തിൽ പറയുന്നു.[167] പ്രസിദ്ധങ്ങൾക്കു പ്രസിദ്ധന്മാരായ ഭാഷാകവികളുടെ പ്രയോഗങ്ങളും എഴുതുന്നു. കവനത്തിന്റെ സന്ധിയിൽ ചൊല്ലു എന്നതിന്നുമേൽ പദം വരുമ്പോൾ ചൊൽ-ആദേശം വരും: ചൊൽകെട്ടു. മഹാ എന്നതിന്നു മാ ആദേശം വരാം: മാമുനിമാർ. പൈതൽ എന്നതിന്നു പൈ ആദേശം വരാം. പൈങ്കിളി പെണ്ണു. യി-എന്നതിന്നു ഇകാരത്തിന്നു ലോപം വരും: ഹേതുവായ് നിങ്ങൾക്കു തങ്ങളിൽ ചേരുവാൻ. നിഷേധത്തിൽ ആതെ എന്നതിന്നു കൊണ്ടന്നു കൂട്ടാം; വേണ്ടാ എന്നതിന്നു വകാരലോപം വരുത്താം: അവക്കു എന്നതിൽ അവ എന്നതിന്നു ഒ ആദേശം വരാം: മുൻചെന്നടത്തു മുൽ എന്നും മുൻ എന്നും ആദേശവും വരാം.

ഉദാ: ചെയ്യാതെ കണ്ടു-ചെയ്യുണ്ടാ, വരുന്നവക്കു-വരുന്നോക്കു, മുൽപാട്ടുനൈഷധൻ, മുൻ ചൊന്ന വാക്കുകൾ. വശമെന്നതിന്നു അനുസ്വാരലോപം വരാം: വശം ആക്കുക-വശാക്കുക. വേണം എന്നാടത്തു വകാരലോപം വരാം: ചെയ്യുവേണം-ചെയ്യേണം ഇത്യാദിയിൽ ചെയ്ക എന്നെങ്കിൽ കകാരലോപവും ഊഹിക്കണം. മനസ്സു എന്നതിന്നു മനമെന്നും അതിന്നുമേൽ വ്യഞ്ജനാദിപദം വന്നാൽ അനുസ്വാരലോപവും വരും: മനക്കാമ്പിൽ, മനതാരിൽ. കേറി എന്നതിന്നു ഏറി എന്നും വരുന്നു: പൂർവ്വാദ്രിശൃംഗങ്ങളേറി. കല്ലിന്നു കൽ എന്നു വരും: കൽപണി. എന്റെ എന്നതിന്നു എൻ എന്നു വരും: എൻ മാനിനി ഇത്യാദി.

പ്രഥമാദിപദങ്ങളിൽ ചില ഭേദം: താൻ എന്ന പദം അർത്ഥവിശേഷം കൂടാതെ പരിഷ്കാരത്തിന്നായി എല്ലാ നാമങ്ങൾക്കും ഏകവിഭക്തിയിങ്കലും ചേക്കാം. ഭാവി ക്രിയക്കു വരൂതാക, ചെയ്യൂതാക, കൊടുപ്പൂതാക എന്നു പ്രയോഗിക്കാം.

---

167. കവനഭാഷാരീതിയുടെ സവിശേഷതകളായി ഗ്രന്ഥകാരൻ ഉദാഹരിക്കുന്ന പ്രയോഗങ്ങളിൽ പലതും കവനേതരഭാഷയിലും പ്രയോഗസാധുതയുള്ളവയാണെന്നു് കാണാം. ഈക്കാര്യം ഗ്രന്ഥകാരൻ ഇനിയൊരിടത്തു് സൂചിപ്പിക്കുന്നുമുണ്ടു്.

ഉദാ : (നളചരിതം) ഗംഗാതരൻ താനുമയൊടു ചെന്നതും. എന്നാൽ, നളൻ തന്റെ സന്താപശാന്തിക്കു, കാണുന്നതിന്ന നീ വെഗം വരുതാക എന്നും പ്രയൊഗിക്കാം. ഇതിന്മണ്ണം പദ്യത്തം തന്നിൽ വസിക്കും. ഇതിന്മണ്ണം നപുംസകത്തിൽ കർമ്മത്തിന്നും ക്രിയക്കും അതെന്നും ഇതെന്നും വരും : വനമതിൽ ചെന്നു, വന്നിതു, കണ്ടതു. പഞ്ചമിക്കു കാൾ എന്നാടത്തു കാട്ടിൽ എന്ന വരുന്നു : (നളചരിതം) ഇന്ദ്രശച്യാദി സംബന്ധത്തിനെ കാട്ടിൽ. ആൽ എന്നതിന്ന ഇകിൽ, ഉകിൽ, ആകിൽ എന്നു വരാം : വന്നാൽ-വരികിൽ-വരുകിൽ വന്നാകിൽ. എന്റെ എന്നടത്തു എന്നുടെ എന്നു വരും : എന്നുടെ ഇഷ്ടം സഫലമായി സഖെ ഇത്യാദി. ഇതിൽ ചിലതു ക്രമെണ വാക്കിലും നടപ്പായിട്ടും ഉണ്ടു.

ഇനി കവനത്തിലെ വിശെഷപദങ്ങൾ

| പദം | അൎത്ഥം | പദം | അൎത്ഥം |
|---|---|---|---|
| കെല്പു | കെളി | അണ്ടർ | ദൈവകൾ |
| കൊലുക | കൊള്ളുക | അല്പു | ഇരുട്ടു |
| മുററം | ചുഴലവും | അണി | അലംകാരം |
| ആക്കം | സാമൎത്ഥ്യം | കൊണ്ടൽ | മെഘം |
| ചിക്കനെ | തെരുതെരെ | അത്തൽ | ദുഃഖം |
| ശങ്കൽ | ശംകാ | അത്രെ | മാത്രം |
| ആണ്ടുഴക | വാഴുക | ചട്ററ | അവധിയില്ലാത്ത |
| താലൊലം | ലീലാഭെദം | ഇരവ | രാവ |
| കൊനാൻ | നാഥൻ | വയ്മ്പ് | വലിപ്പം |
| അയ്മ്പ് | കൃപാ | കില്പു | സംശയം |
| വാട്ടം | ക്ഷീണം | തിണ്ണം | പുഷ്ടി |
| വഹ | വക | കററകുഴലി | മെഘവെണി |
| ഇമ്പം | നല്പ | നല്ലാർമണി | സുന്ദരി |
| ആവത | ശക്തി | തൈയ്യൽ | സ്ത്രീ |
| നടെ | മുമ്പെ | തലകർ | പ്രധാനികൾ |

| | | | |
|---|---|---|---|
| ഊനം | കുറവ | കയർക്കുക | കോപിക്കുക |
| ചെലൊടു<br>പരിശൊടു } | വഴിപൊലെ | കിട്ടുവൊൻ | കിട്ടുന്നവൻ |
| അള്ളു | സംശയം | നിഴലിച്ചു | ഛായ വന്നു |
| ഉമ്പർ | ദേവകൾ | നമ്മുടെ | തങ്ങളുടെ |
| കുഴൽ | തലമുടി | ചെററു | കുറെ |
| അല്ലൽ | സങ്കടം | കുശല് | ഏഷണി |
| വാർ | നീളമുള്ളത | വ്യാജമാട്ടം | വ്യാജംപൊലെ |
| മന്ന | ഭൂമി | കനിവ് | ദയാ |
| വിണ്ണു | സ്വർഗ്ഗം | കഴിവരാ | കഴികയില്ലാ |
| തെന്നല | കാററ | ഓലുക | ഒലിക്കുക |
| ആവൊളം | ശക്തിപൊലെ | ചാഞ്ചാടുക | കളിക്കുക |
| ഇണ്ടല | വ്യസനം | ചൂഴി | ചുററി |
| തണ്ടാർ | താമര | ആഴി | സമുദ്രം |
| എന്നിയെ<br>എന്ന്യെ } | ഒഴിച്ചു | ഊഴി | ഭൂമി |
| | | ചെഞ്ചെമ്മെ | വഴിപൊലെ |
| ചാരത്തു | സമീപത്തു | ചെമ്മെ | നന്മ |
| മാൽ | ദുഃഖം | അമ്പിളി | ചന്ദ്രൻ |
| ചാരിത്രം | പാതിവ്രത്യം | ചിതം | നല്ലത |
| മതി | ചന്ദ്രൻ | അടൽ | യുദ്ധം |
| അരശൻ | രാജാവു | പ്രകാരം | വിധം |
| വില്ലാളി | വില്ലന്മാരിൽ മുമ്പൻ | പണ്ടാർ | പണ്ടപൊലെയുള്ള |
| കൂട്ടാളി | കൂട്ടരിൽ മുമ്പൻ | കന്നൽ | മത്സ്യം |
| പൊററി | ദൈവം | തൊഴി | സഖി |
| ചില്ലി | പുരിയം | എപ്പെററ് | ഒറക്ക |
| മങ്ക | സ്ത്രീ | എത്രയും | ഏററവും |
| പൈതൽ | ശിശു | വരി | മാൻ |

| | | | |
|---|---|---|---|
| കണവൻ | ഭർത്താവ | വള്ള | വിഷം |
| കൂററലർ | ശത്രു | അകത്താർ | മനസ്സ |
| മാററലർ | ശത്രു | താഴ്മവൻ | താഴ്ന്നവൻ |
| താർ, മലർ | പുഷ്പം | കാഴ്മവർ | കാണുന്നവൻ |
| അരക്കൻ | രാക്ഷസൻ | പൊർമുല | മത്സരിച്ചു വളൎന്ന മുല |
| ഉററവർ | ബന്ധുക്കൾ | മൂർത്ത | മൂർച്ചയുള്ളത |
| ഉലക് | ലോകം | കുരൾ | നുണ |
| അരിക്കൻ | സൂര്യൻ | അന്തണർ | ബ്രാഹ്മണർ |
| എരുത | കാള | അണയ | അരിക് |
| ഇണ | ഉഭയം | മിഴി | കണ്ണ |
| അഴൽ | ദുഃഖം | ആൾ | (സ്ത്രീ സൂചകവും |
| അഴക | ഭംഗി | | ഭൃത്യസൂചകവും |
| ഉരക്കുക | പറയുക | | മനുഷ്യൻ എന്നും) |
| തുനിയുക | ആരംഭിക്ക | ഇത്തരം | ഠരം വണ്ണം |
| അമർ | യുദ്ധം | അഞ്ചിതം | മനോഹരം |
| വെല്ലുക | കൊല്ലുക | അയക്കുക | ഗവ്വിക്കുക |
| നലം | നല്ലതു | വായ്ക്ക | വളരുക |
| വില്ലംകം | അനർത്ഥം | നൽകുക | കൊടുക്കുക |
| മങ്ങിപ്പിക്ക | ക്ഷീണിപ്പിക്ക | ഓരാതെ | ഓക്കാതെ |
| തായാട്ട | ദുർവ്യാപാരം | കാളുക | കത്തുക |
| നുകരുക | പാനം ചെയ്ക | കാട്ടുമാറില്ല | കാട്ടാറില്ല |
| ഒരുമ്പെടുക | ഒന്നിക്ക | കൊടുക്കുമാറു | കൊടുക്കാൻ |
| ഞെന്ന് | എഴുന്ന് | | തക്കവണ്ണം |

ആൾം എന്നതിന ഉദാഹരണം: മാനെല്ലം മിഴിയാൾം, വാണാൾം, ആൾം വന്നു, ഇങ്ങനെ ചില ഭേദങ്ങൾ കവനങ്ങളിൽ കാണുന്നു. കവനങ്ങളിൽ പറഞ്ഞ പദങ്ങൾക്ക പ്രസിദ്ധങ്ങളായി പ്രയോഗങ്ങൾ എഴുതുന്നു. പൈം-ആദെശത്തിന (രാമായണം): ശ്രീരാമനാമം പാടി വന്ന പൈങ്കിളിപ്പെണ്ണെ. ആതെ ക്രിയാ നിഷെധം (ശ്രീരാമചരിതം): നീ ചൊല്ലെന്നും മടിയാതെ ശാരിക പൈതൽ താൻ. ശിശുവിനെ പൈതൽ എന്നും ശബ്ദാലംകാരമായി താൻ എന്നും ചെൎത്തിരിക്കുന്നു. അസ്മത്ത കൎത്താവായ ക്രിയക്ക ഏൻ പ്രത്യയം ചെൎക്കുന്നതും: ആവൊളം വന്ദിക്കുന്നെൻ. വിശെഷണ സൂചകമായി ആം പ്രത്യയം വിശെഷണത്തിനമെൽ വരാം. ഉദാ: കൃഷ്ണനാം പുരാണകൎത്താവായ. ഉ-പ്രത്യയാന്തമായ ക്രിയക്ക ബഹുവചനം ആർ എന്നും വരാം. ഉദാ: (ഭാരതം) താപസരായി വാണാർ. അൎത്ഥവിശെഷം കൂടാതെ പരിഷ്കാരത്തിന്നായി ക്രിയക്ക ഇതെന്ന ചെൎക്കാം: കണ്ടിതു ഞാനന്നെരം. പ്രസിദ്ധത്തുങ്കൽ എല്ലൊ എന്നതിന്ന—ഉദാ: (ഭാരതം) ദെവയാനിയെന്നല്ലൊ നാമം. മതി, ചന്ദ്രൻ എന്നടത്തും നെർ, ശരി എന്നടത്തും—ഉദാ: മതിനെർമുഖിയാളാം ദെവയാനിയുമപ്പൊൾ. ഉണ്ണി എന്നും ഓമൽ എന്നും വാത്സല്യത്തുങ്കൽ പ്രയൊഗിക്കുന്നു—ഉദാ: എന്തുണ്ണി, മകളെ നീ, ആരൊമലെ നിൻ മനൊദുഃഖം. ഇങ്ങനെയുള്ളടത്ത നീയെന്നുള്ളതിന്ന സമാസത്തിൽ നിൻ എന്ന ആദെശം വരുന്നു. അലുപ്തഷഷ്ഠി സമാസത്തിന്ന—ഉദാ: മന്നവനകതാരിൽ വാഴ്ത്തിതു ദിനംപ്രതി. ഇവിടെ സമാസത്തിൽ ഷഷ്ഠിക്ക ലൊപം വരുന്നില്ലാ. ഏകാരാന്താവ്യയത്തിന്ന വെ-എന്നും ചെൎക്കാമെന്നുള്ളതിന്നും ഉദാ: മെല്ലവെ വന്നവൻ. ഇതിന്മണ്ണം കൂടവെ എന്നു വരാം. കെല്പ എന്നതിന്ന ഉദാ: (വിരാടപർവം) അപ്പൊളണഞ്ഞു കുരുപ്രവീരന്മാരും കെല്പൊടു ഗൊക്കളെ കൊണ്ടുപൊയീടിനാർ. ഇത ഭൂതക്രിയയ്ക്കു ബഹുവചനത്തിന്ന ആർ എന്നു വന്നു. പററലർ എന്നതിന്ന ഉദാ: പററലരായ സുയൊധനനാദികൾ. ഇവിടെ സുയൊധന എന്നടത്ത പ്രഥമക്ക അ-ലൊപം. തെററ് വെഗമെന്നുള്ളതിന്ന: തെററന്നു കൊണ്ടു

ചൊകുന്നൊരു നെരത്തു. ഇങ്ങനെ ഉള്ളടത്ത 'ഒരു' ശബ്ദത്തിന്ന സംഖ്യയെന്നൎത്ഥമില്ലാ. അതാത പൂൎവ്വപദത്തിന വിശെഷത്തെ സൂചിപ്പിക്ക എന്നൎത്ഥമാകുന്നു. ഇനി പ്രയൊഗങ്ങളെ മാത്രം എഴുതുന്നു. പ്രയൊഗത്തിലുള്ള വിശെഷശബ്ദങ്ങളെ കണ്ടറിയണം: (ഭാരതം-വിരാട-): വെല്ലുന്നതുണ്ട ഞാനില്ലൊരുകില്ലിതിനില്ലൊരു സൂതനന്നത്രെ കുറവിതു; (കെരളവൎമ്മ രാമായണം): ആഴിചൂഴന്നൊരു മന്നുകുലമന്നവരാണ്ടെഴും; അടലിലധിക കുടിലരെല്ലൊ; ചുട്ടററ വാരിധി; പൊരാളികളാകിയ കൗണവർ മുകിലൊളി കുഴലിയെ. ആകുമെന്നുള്ളതിന്ന ആം എന്ന ആദെശം വരുന്നു: (നളചരിതം-ആട്ടക്കഥ): ചാമിവ. ഇവകൾ ചാകുമെന്നൎത്ഥം. പാട്ടിൽ സദൃശം പൊലെ അക്ഷരഭെദം വരുത്തുന്നതിന്ന ഉദാ: അവനെ ചെന്നായൊ ബന്ധുഭവനെ ചെന്നായൊ ഭീരു. ഇവിടെ കാട്ടിൽ പൊയ നളന ചെന്നായ് ബന്ധുവായൊ എന്നും ദമയന്തി വിദൎഭ രാജധാനിയിൽ ചെന്നൊ എന്നും അൎത്ഥം. ഇവിടെ ഷഷ്ഠിക്ക ആ-ചെൎത്ത ഓ എന്നതിന്ന ആയന്ത ചെൎത്തു. കരണീയം ദൈവനമെന്നിനിക്ക തൊന്നി, എന്നിൽ ഭരണീയ ജനങ്ങൾക്ക വെറുപ്പ തൊന്നി, തരുണിയെ വിട്ട കാട്ടിലിരുപ്പുമൂന്നി, അപരിഹരണീയ വിധിയന്ത്രത്തിരിപ്പുമൂന്നീ. ഇവിടെ കാട്ടിലിരിപ്പുറച്ചു എന്നും ഇവ മൂന്നും വിധിയന്ത്രത്തിന്റെ തിരിപ്പ എന്നും അൎത്ഥം. ഈ എന്നുള്ളത ഇവ എന്നുള്ളതിന്റെ സ്ഥാനത്ത അന്തത്തിൽ പ്രയൊഗിച്ചു. (സുഭദ്രാഹരണം പാട്ട): പാലഞ്ചും വാണി സുഭദ്രയെ ഗൂഢം; അഞ്ചിതകെളി. (ഭാഗവതം പാട്ട): എള്ളൊളമില്ലിതിനുള്ളുള്ള മെത്തുമെ; ചൊല്ലുവതെന്നിനിയും തവ നന്ദനൻ അല്ലൽപ്പെടുത്തുവയെല്ലാമൊരൊ വിധം; ചൊന്നതു ചിതമെന്ന; അകതാരിൽ പ്രണയതാ; വരിമിഴികൾ കുലമതിന്ന; യദുജനതലകരവർ; തമ്മിലെററ മയക്കിൽ; ചമഞ്ഞിട്ടവൊൻ കാരണംകൊണ്ടെഴും; കാണ്മവർ കണ്ണിനാനന്ദവും. ചിക്കനെ ചെന്നു പാൽ വെണ്ണ; അമ്മ മെയ്യുന്നടെ പൊൎമുലക്ഷ്മീരവും; ചെതസി സംശയം ചെററു തുടങ്ങി; ഒക്കെക്കരൾകൊണ്ടു കത്തി നിൎത്തി ദ്രുതം; വക്ഷൊജയുഗ്മം നുകൎന്നു സന്തൃപ്തനായി;

വ്യാജമാട്ടം തുടങ്ങീടിനാൻ ; ഉലൂഖലംകൊണ്ടുഴറെറാട്ട ചെന്നാതിന്നണയത്തു ; പില്പാടൊരുവിധം—ഇത്യാദി. (നളചരിതം പാട്ട) : എത്രയും നിഷ്ഠുരൻ നൈഷധക്ഷ്മാപാലനിത്ര കാരുണ്യമില്ലാതയായെന്നുവാൻ—എന്നുകൊണ്ടന്നൎത്ഥം ; തീയും വെറകം ജലവും കൊട്ടക്കെണ്ട ; ചെയ്യുന്നതു കണ്ടു പൊരുവിൻ—ഇവിടെ ഇൻ എന്നതിന്ന വ് ആഗമം വന്നു ; ഠരം വിധമൊന്നും ധരിച്ചീല ബാഹുകാ, ജീവിതത്തെ കാട്ടിലെററം പ്രിയൻ നളൻ ; നാലഞ്ചു നാഴികകൊണ്ടു രജനിയും, ചാലവെ കാലം കഴിച്ചു വന്നാരവൻ—എന്നാർ എന്നിങ്ങനെ വന്നു ; ആയുരന്തത്തോളമെവം ഭവൽ കൃപാമായം വെടിഞ്ഞെങ്കലുതഭവിച്ചീടണം—മായം എന്ന നപുംസകമാക്കി ; ഇത്തരം സമ്മാനവാക്കുകൾ കൊണ്ടുടൻ, ചിത്തരംഗോത്സവം ഭൂപന നല്കിനാൾ—ഇത്യാദികളിൽ മററും ചില ആഗമങ്ങളും ആദെശങ്ങളും ഊഹിക്കണം. ഇങ്ങനെ ചില വിശെഷപ്രയൊഗങ്ങൾ ഭാഷയിൽ ഉള്ള പാട്ടുകളിലും മണിപ്രവാള ശ്ലൊകങ്ങളിലും സാധാരണമായി പ്രയൊഗിച്ചിരിക്കുന്നു എന്നറിയുന്നതിന്ന മാത്രം ചില ഉദാഹരണം എഴുതിയിരിക്കുന്നു.

ചൊദ്യം—മണിപ്രവാളമെന്നാൽ എന്ത.

ഉത്തരം—മുത്തുകളും പവിഴങ്ങളും കലൎന്ന കൊൎത്ത മാലപൊലെ സംസ്കൃതപദങ്ങളും ഭാഷാപദങ്ങളും കലൎന്നിട്ടുള്ള കവനമെന്ന അൎത്ഥമാകുന്നു. എന്നാൽ പാട്ടിൽ പരിചയംകൊണ്ട കവന വാക്കുകൾ പലതും ഭാഷാവാക്കിലും സാധാരണമായിരിക്കുന്നു. അതിനാൽ ഭാഷാവാക്കും കവനത്തിൽചെൎത്തു എന്ന തൊന്നാം. കവനത്തിലെ ഭാഷയിൽ തമിഴവാക്ക അധികം ചെൎക്കുന്നു. അതിനാൽ ആ വാക്കുകൾ മലയാളം സംസാരിക്കുമ്പൊൾ പ്രയൊഗിക്കാറില്ലാ.[168] അരശനെക്കണ്ടു, അരിക്കന്റെ മൂട്ടു താർ ചൂടി, തായാട്ടരുത, തെന്നൽ കൊള്ളണം. ഇങ്ങനെ പറഞ്ഞാൽ പരിഹാസമാവും. അതുകൊണ്ട കവനകാണ്ഡം വെറെയും അതിൽ ഠരം വക പദങ്ങളും എഴുതിയിരിക്കുന്നു.

---

168. കഴിഞ്ഞ നൂററാണ്ടിന്റെ അന്ത്യദശകങ്ങളിലും മലയാളകവനങ്ങളിൽ 'തമിഴ വാക്കുകൾ അധികം ചേർക്കുന്നു' എന്ന് അഭിപ്രായപ്പെടുന്നതിന്റെ അടിസ്ഥാനം എന്താണ് ?

വാക്കിൽ ചെർത്ത പറഞ്ഞാൽ ഭംഗിയുള്ള കവനപദങ്ങളും വളരെയുണ്ട. അതുകളുടെ വിസ്താരം ഇപ്പൊൾ അനാവശ്യമെന്ന ചുരുക്കുന്നു. ഭാഷാകവനങ്ങളിലെ നിയമത്തിന്ന സജ്ജനവാക്കുതന്നെ ശരണമാകുന്നു.

പല പദങ്ങളിലും ചെൎക്കാകുന്ന സാമാന്യക്രിയകളെ താഴെ എഴുതുന്നു.[169]

<u>ധാതു പ്രയൊഗങ്ങൾ</u>

ആയ—എങ്ങിനെയായിരുന്നു, കണ്ടതായിരുന്നു, നന്നായി.
തീര്—പറഞ്ഞു തീൎന്നു, കൊടുത്തു തീൎന്നു, ശണ്ഠ തീൎന്നു.
വര് —അതെങ്ങിനെ വന്നു, കെട്ടു വന്നു, തീൎച്ച വരുന്നു.
ഉണ്ടാക—ഗുണമുണ്ടായി, നാനാ വിധം ഉണ്ടാകുന്നു അതുകൊണ്ട.
ഭവി—ഓൎമ്മ ഭവിച്ചു, വിശെഷം ഭവിച്ചു, പിന്നെ ഭവിച്ചു.
കൂട്—വന്നുകൂടി, ശണ്ഠ കൂടുന്നു, ഒരൊട്ടും കൂടരുത.
ചെയ്യു—പണി ചെയ്തു, എന്തു ചെയ്യും, അങ്ങനെ ചെയ്യും.
പൊയ്—ആയി പൊയി, പൊയ്പൊയി, വന്നുപൊയി.

മലയാളത്തിലെ നാമങ്ങൾക്ക പൎയ്യായപദങ്ങൾ നിഘണ്ടുക്കളെ കൊണ്ട അറിയെണ്ടതാകുന്നു. ഇ, എ—ഇതു രണ്ടും ഉ, ഒ—ഇതു രണ്ടും ചില പദങ്ങളിൽ ഇതരപൊലെ നടപ്പുണ്ട.[170]

ഉദാ: ഇടുത്തു[171]—എടുത്തു, ഇറക്കം—എറക്കം, കിടന്നു-കെടന്നു, ഉണക്കം-ഒണക്കം, ഉറങ്ങി-ഒറങ്ങി, കുളം-കൊളം, തുറന്നു-തൊറന്നു ഇത്യാദി.

---

169. എന്താണ് താഴെ ഉദാഹരിക്കുന്ന പ്രയോഗങ്ങൾക്കുള്ള സാമാന്യസ്വഭാവമെന്നോ പ്രത്യേകതയെന്നോ മനസ്സിലാകുന്നില്ല.

170. എ-ഇ, ഒ-ഉ പരിണാമങ്ങൾ ദക്ഷിണദ്രാവിഡത്തിലെ തമിഴ്-മലയാളശാഖയിൽ സാഹിത്യഭാഷയിൽ സംഭവിച്ച സ്വനപരിണാമങ്ങളാണ്.

171. ഇടുക്കുക എന്ന രൂപം മേൽ സൂചിപ്പിച്ച സാമാന്യസ്വനപരിണാമത്തിൽ പെട്ടതാവുന്നതല്ല. അത് ഒരു ഭാഷാഭേദം മാത്രമാണ്.

# അലങ്കാരകാണ്ഡം

ചോദ്യം—അലങ്കാരമെന്നാൽ എന്താകുന്നു.

ഉത്തരം—പ്രയോഗിക്കുന്ന വാക്കുകളെ അൎത്ഥചാതുൎയ്യംകൊണ്ടോ ശബ്ദചാതുൎയ്യംകൊണ്ടോ അലംകരിക്കുകയും അതിനുള്ള നിയമവും ആകുന്നു.

ചോദ്യം—അതെങ്ങിനെ എല്ലാം.

ഉത്തരം—സംസ്കൃതത്തിൽ നൂററിലധികം അലങ്കാരങ്ങളുണ്ട്. അവകളെ ചുരുക്കി ഭാഷയിൽ പ്രസിദ്ധങ്ങളായുള്ള ഇരുപത്തൊന്നു വിധങ്ങളാക്കി അവുകളിൽ മററുപലതും ഉൾപ്പെടുത്താന്തക്കവണ്ണം ലക്ഷണങ്ങൾക്കും നാമങ്ങൾക്കും സംസ്കൃതത്തിലെക്കാൾ അല്പം ഭേദപ്പെടുത്തി ഇരുപത്തൊന്നു അലങ്കാരങ്ങളാക്കി പറയുന്നു.[172] അവുകളുടെ നാമങ്ങളും ലക്ഷണങ്ങളും ഉദാഹരണങ്ങളും വഴിക്കായി താഴെ എഴുതുന്നു. പല അലങ്കാരങ്ങൾക്കും ഉപമാനം ഉപമെയം സാധാരണധൎമ്മം ഉപമാവാചകം ഇങ്ങനെ നാലു അംഗങ്ങൾ പ്രധാനങ്ങളാകുന്നു.

ചോദ്യം—നാലിന്റെയും ഭേദം എങ്ങനെ.

ഉത്തരം—സാദൃശ്യം പറയെണ്ടടത്തു ഏതിനെ ദൃഷ്ടാന്തമാക്കി കല്പിക്കുന്നു അതു ഉപമാനം. മുഖത്തിന്നു ചന്ദ്രപത്മാദി, കണ്ണിന്നു പത്മദളെന്ദീവരാദി, പല്ലിന്നു മുത്തുമണി, മുല്ലമൊട്ടു മുതലായ്തു, വാക്കിന്നു അമൃതു, മുന്തിരിങ്ങാപ്പഴം മുതലായ്തു—ഇങ്ങനെ ഉപമാനം വൎണ്ണിച്ചുവരുന്നതു കവികളുടെ സംപ്രദായമെന്നെ പറയാനുള്ളു. ഏതിനു സാദൃശ്യത്തെ പറയാൻ ഇച്ഛിക്കുന്നു, അതു ഉപമെയമാകുന്നു. മുഖം, കണ്ണു, വാക്കു മുതലായ്തു. ഉപമാനോപമെയങ്ങളിൽ സാധാരണമായി ഏതു ധൎമ്മത്തെ ഇച്ഛി

172. അലങ്കാരങ്ങളെസംബന്ധിച്ച സിദ്ധാന്തചർച്ചയ്ക്കൊന്നും ഗ്രന്ഥകാരൻ ഒരുങ്ങുന്നില്ല. വിശദാംശങ്ങളിൽ പലതും വിട്ടുകളഞ്ഞ് പ്രമേയം വളരെയധികം സംഗ്രഹിക്കുകയാൽ, അലങ്കാരശാസ്ത്രത്തിന് ഒരു പ്രാഥമികാമുഖം എന്ന നിലയിലും ഈ വിവരണം അശക്തമായിട്ടുണ്ട്.

ക്കുന്നു അത സാധാരണധർമ്മമാകുന്നു. മുഖത്തിന്നും ചന്ദ്രനും സകലജന സന്തൊഷകരം സാധാരണധർമ്മമാകുന്നു. കണ്ണിന്നും പത്മദളത്തിന്നും സമവിസ്താരം ആകൃതി മുതലായതും, കരിംകൂവളപ്പൂവിന്നും കണ്ണിന്നും നീലവൎണ്ണത്വവും സാധാരണധർമ്മമാകുന്നു. മുത്തിന്നും മുല്ലമൊട്ടിന്നും പല്ലിന്നും ആകൃതി ധാവള്യം മുതലായതാകുന്നു. വാക്കിന്നും അമൃതാദികൾക്കും മാധുൎയ്യാദിഗുണം സാധാരണധർമ്മമാകുന്നു. ഇങ്ങനെ പ്രസിദ്ധങ്ങളെക്കൊണ്ടു എല്ലാ ഉപമാനൊപമെയങ്ങൾക്കും സാധാരണധർമ്മം കല്പിക്കണം. സാദൃശ്യത്തെ പറയുന്ന ശബ്ദം ഉപമാവാചകമാകുന്നു. പൊലെ, ശരി, തുല്യം ഇത്യാദി. സ്വഭാവൊക്തി മുതലായി ചില അലങ്കാരങ്ങൾക്ക ഉപമാനാദ്യപെക്ഷ വെണമെന്നില്ല. അതുകൾക്ക വിധം വെറെയാകുന്നു.

## (൧) ഉപമാലങ്കാരം

പ്രസിദ്ധങ്ങളായിരിക്കുന്ന ഉപമാനൊപമെയങ്ങൾക്ക[173] നല്ല സാദൃശ്യം ഏതു വാക്യത്തിൽ പറയുന്നു, അവിടെ ഉപമാലംകാരം ഭവിക്കുന്നു. ഉദാ : മഹാരാജാവിന്റെ മുഖം ചന്ദ്രനെപൊലെ ആനന്ദകരമായിരിക്കുന്നു. വാക്ക അമൃതുപൊലെ മധുരമായിരിക്കുന്നു. കയ്യ് കല്പവൃക്ഷംപൊലെ സർവാഭീഷ്ടത്തെ കൊടുക്കുന്നു ; എംകിലും കൊപിച്ചാൽ അന്തകൻ എന്നപൊലെ ഭയംകരനായും ഇരിക്കുന്നു. ഇങ്ങനെ പൂർണ്ണൊപമാ. ഠരം മഹാരാജാവിന്ന ശരീരസൌന്ദൎയ്യത്തിങ്കൽ കാമദെവനും കാമദെവന ശരി ഠരം രാജാവുംതന്നെ. അല്ലെംകിൽ ഠരം രാജാവിന്ന ശരി സകലഗുണവാൻ ഠരം രാജാവുതന്നെ. സ്വർഗ്ഗത്തിൽ ഇന്ദ്രന അത്ര ഗർവ വെണ്ട ; ഭൂലൊകത്തിൽ ഇപ്പൊൾ ഠരം മഹാരാജാവുണ്ട. ഇവിടെ ഉള്ള സഭക്ക പകരം അവിടെ സുധർമ്മാ എന്ന സഭയുണ്ടെന്നു ഭാവിക്കുന്നു എംകിൽ ആയിക്കൊട്ടെ. ഇത്യാദിവാക്കുകളിൽ ഉപമാഭെദമാകുന്നു. വാചകവും ധൎമ്മവും പ്രസിദ്ധികൊണ്ടു തൊന്നുന്നെടത്തു പ്രയൊഗിച്ചെ കഴിയുവെന്നില്ലാ. ഉദാ : ചന്ദ്രാനനെ, മതിമുഖി, മാൻമിഴിയാളെ, തെന്മൊഴി എന്നുമാവാം. ചന്ദ്ര

---

173. ഉപമാനം പ്രസിദ്ധമായിരിക്കണമെന്നേ ഉള്ളൂ. ഉപമേയത്തിനു കൂടി ആ വിശേഷണം കല്പിച്ചിരിക്കുന്നതു് സാധുവല്ല.

നെപൊലെയുള്ള മുഖത്തൊടുകൂടിയവർ—ഇവിടെ വാചകം വിഗ്രഹം കൊണ്ടും സാധാരണധർമ്മം പ്രസിദ്ധികൊണ്ടും തൊന്നുന്നു.

## (വ) ഉൽപ്രെക്ഷ

ഉപമെയത്തിന്റെ സാദൃശ്യഗുണാധിക്യം സാധിക്കാനായിട്ട ഉപമെയത്തെ കണ്ടാൽ ഉപമാനമെന്ന ശങ്കിക്കുമെന്ന വർണ്ണിക്കുന്നതു ഉൽപ്രെക്ഷയാകുന്നു. ഉദാ: പ്രദ്യുമ്നനെ കണ്ടാൽ കൃഷ്ണനൊ എന്നു തൊന്നും. ഇവളെ കണ്ടാൽ ലക്ഷ്മിദെവിയൊ എന്ന ശംകിക്കും. ഒരു ചൊമന്ന രത്നം കണ്ടിട്ട തീക്കനലൊ എന്ന വിചാരിച്ചു. രാജധാനി കണ്ടാൽ സ്വർഗ്ഗംതന്നെയൊ എന്നു തൊന്നും, ഇത്യാദി.[174]

വസ്തൂൽപ്രെക്ഷകളിലും സാധാരണധർമ്മം ഊഹിക്കണം. ഒരു വസ്തുവിനെ അന്യവസ്തുവിനൊട്ട ഉൽപ്രെക്ഷിക്കുന്നത വസ്തൂൽപ്രെക്ഷയാകുന്നു. ഈ ഉൽപ്രെക്ഷാ ഹെതുവിംകലും ഫലത്തിംകലും വരും. ഹെതുവിന്ന ഉദാ: രാജാവ വരുത്തുന്ന ധനങ്ങളെ ഒക്കെ ദാനം ചെയ്യുന്നു; വെക്കാൻ സ്ഥലമില്ലാഞ്ഞിട്ടൊ എന്നു തൊന്നും. ലുബ്ധൻ ഒരുത്തനും കൊടുക്കയും താൻ അനുഭവിക്കയും ഇല്ലാ; വെർപാട്ടയക്കരുതന്ന ധനം അപെക്ഷിച്ചിട്ടൊ എന്നു തൊന്നും. വിഷംപൊലെ, ധനം അനുഭവിക്കുന്നവനെ കൊല്ലുമൊ എന്നും തൊന്നും. ലുബ്ധൻ ധനത്തിന്റെ ഫലം വിചാരിക്കുന്നില്ലാ, എന്നാൎത്ഥം. ഇവിടെ സ്ഥലാഭാവത്തിന്നും ആശ്രയത്തിന്നും മാരകത്വത്തിന്നും ഹെതുത്വം ഉൽപ്രെക്ഷിച്ചു. കുതിര അതിവെഗത്തൊടെ ഓടുന്നു; കാററിന്റെ മുമ്പു കടക്കാനൊ എന്നു തൊന്നും. നദികളിലെ വെള്ളങ്ങളെ ഒക്കെ സമുദ്രം സ്വീകരിക്കുന്നു; സ്വജലത്തിന്റെ ഉപ്പു കളയാനായിക്കൊണ്ടൊ എന്ന തൊന്നും. ഇങ്ങനെ പലവിധമുണ്ടു. മുമ്പു കടക്കയും ഉപ്പു കളയുകയും ഫലമാക്കി ഉൽപ്രെക്ഷിക്കപ്പെട്ടു.

---

174. ഉദാഹരണങ്ങളിലൊന്നും ഉത്പ്രേക്ഷാലങ്കാരമാണെന്ന് പറഞ്ഞുകൂടാ. വെറുതെ ശങ്കിക്കലല്ല ഉത്പ്രേക്ഷ. ശങ്കയ്ക്ക് പ്രേരകമായി ഉപമാനത്തിന്റെ അസംഭാവ്യത്വം നിയാമകധർമ്മമായി വർത്തിക്കണം.

## (൩) ആരൊപം

ആരൊപമെന്നാൽ ഉപമെയത്തെ ഉപമാനമാക്കി ആരൊപിച്ചു വർണ്ണിക്കുക.[175]

ഉദാ: ൟ മഹാരാജാവു സാക്ഷാൽ വിഷ്ണുതന്നെ; ശംഖും ചക്രവും മാത്രം കാണുന്നില്ലാ. ഇദ്ദെഹത്തിന്റെ കടാക്ഷമാകുന്ന അമൃതിന്റെ തുള്ളികൊണ്ടു ബഹുജനങ്ങൾ ദുഃഖമാകുന്ന താപം നീക്കി സുഖിക്കുന്നു. ചിലർ സംസാരമാകുന്ന കടലിൽ മുങ്ങി ആശാപാശത്താൽ ബന്ധിക്കപ്പെട്ടവരായിട്ടു രാജാവിനെ കാണ്മാൻ ഭാഗ്യവാന്മാരാകുന്നില്ലാ. രാജഭാൎയ്യാ പ്രത്യക്ഷലക്ഷ്മീദെവിതന്നെ. എന്നാൽ അന്യന്റെ അടുക്കൽ നൊക്കുകകൂടിയില്ലെന്നുള്ള സ്ഥൈൎയ്യഗുണം വിശെഷമായിരിക്കുന്നു. ഇവിടെ രാജാവിങ്കൽ വിഷ്ണുത്വം കടാക്ഷത്തിൽ അമൃതത്വം മുതലായതു ആരൊപിതങ്ങളാകുന്നു. ഇതിന്വണ്ണം രാജാവു ദാനത്തുങ്കൽ കല്പകവൃക്ഷമായും കൊപത്തുങ്കൽ അന്തകനായും വാക്കുകൾ ബൃഹസ്പതിയായും ശൊഭിക്കുന്നു. ഇദ്ദെഹത്തിനെ സ്ത്രീകൾ കാമനെന്നും വിദ്വാന്മാർ സരസ്വതിയെന്നും[176] കവികൾ കാളിദാസനെന്നും പാട്ടുകാർ ഗന്ധൎവ്വനെന്നും വിചാരിക്കുന്നു. അമൃത ഇദ്ദെഹത്തിന്റെ വാക്കിലാണു, ചന്ദ്രങ്കലല്ലാ. ഞാൻ രാജധാനി കണ്ടപ്പൊൾ സ്വൎഗ്ഗം കണ്ടു; രാജാവിനെ കണ്ടപ്പൊൾ കല്പകവൃക്ഷത്തെയും ബൃഹസ്പതിയെയും കണ്ടു. ഇത്യാദികളിലും ആരൊപമാകുന്നു. ഇതിൽ സംസ്കൃതരീതിയിൽ ഉള്ള ഉല്ലെഖം, രൂപകാതിശയൊക്തി മുതലായ അന്യാലങ്കാരങ്ങളും അന്തൎഭവിച്ചിരിക്കുന്നു. ഇതിന്വണ്ണം മെലും ഊഹിക്കണം.

## (൪) ദൃഷ്ടാന്തം

സാദൃശ്യം തൊന്നാന്തക്കവണ്ണം ഉപമെയവാക്യത്തെയും ഉപമാനവാക്യത്തെയും പ്രയൊഗിക്കുന്നതു ദൃഷ്ടാന്തമാകുന്നു. രാജാവു

---

175. സാദൃശ്യം ചൊല്ലുന്നതിലും ഉറപ്പുണ്ടു്, അദ്ധ്യാരോപത്തിനു്; രൂപകാദി അലങ്കാരങ്ങളിൽ അദ്ധ്യാരോപമുള്ളതിനാൽ അവയെ എല്ലാം ചേർത്തു പറഞ്ഞിരിക്കുന്നു.

176. രാജാവിൽ സ്ത്രീത്വം ആരോപിക്കുന്നതു് ശരിയല്ല.

തന്നെ കീർത്തിമാൻ, ചന്ദ്രൻതന്നെ കാന്തിമാൻ എന്നു പറയാം. ഇന്ദ്രൻ സ്വർഗ്ഗത്തിംകൽ ശൊഭിക്കുന്നു, രാജാവു ഭൂമിയിംകൽ ശൊഭിക്കുന്നു. ധനികൻ ഗർവംകൊണ്ടു കളിക്കുന്നു, ഗജം മദംകൊണ്ടു കളിക്കുന്നു. രാജാവു ദുഷ്ടന്മാരെ നശിപ്പിക്കുന്നു, വൈദ്യൻ രൊഗങ്ങളെ നശിപ്പിക്കുന്നു. സുന്ദരിയുടെ മാർദവവും പിച്ചകപ്പൂവിൻെറ മാർദവവും ഒന്നുതന്നെ.[177] അവളുടെ മനസ്സും കാളക്കൂടവും വെറെയല്ല. മെഘം ജലം വർഷിക്കുന്നു, രാജാവു ധനം വർഷിക്കുന്നു. ആദിത്യൻ ഇരുട്ടു കളയുന്നു, ഗുരു അജ്ഞാനം കളയുന്നു. മുഖം കണ്ടപ്പൊൾ പത്മത്തെ സ്മരിക്കുന്നു.[178] ഇങ്ങനെയുള്ളതും ദൃഷ്ടാന്തഭെദംതന്നെ.

## (ഭ) അതിശയൊക്തി

അതിശയൊക്തി എന്നാൽ ഔദാര്യാദിഗുണങ്ങളെ വളരെ അധികമാക്കി അതിശയം തൊന്നുന്നതക്കവണ്ണം വർണ്ണിക്കുകയാകുന്നു.

ഉദാ: ൧ൟ രാജാവിൻെറ ദാനവിശെഷം കെട്ടിട്ടു കല്പകവൃക്ഷവും കാമധെനുവും യാചിക്കാൻ വരുന്നു. ആ രാജധാനിയുടെ താഴികക്കൊടങ്ങൾ ചന്ദ്രമണ്ഡലത്തിൽനിന്നു ഒരു യൊജന മെൽ നിൽക്കുന്നു. ചന്ദ്രൻെറ വഴി ജന്നൽ വാതുക്കൽക്കൂടിയായി. നളൻ നാടു വാഴുമ്പൊൾ വിഷ്ണു സ്വസ്ഥനായി ഉറക്കം ശീലിച്ചിരിക്കുന്നു. ദമയന്തിയുടെ മുഖശൊഭ കണ്ടു ചന്ദ്രൻ ലജ്ജിച്ചിട്ടു സമുദ്രത്തിലും മെഘമണ്ഡലത്തിലും ഒളിച്ചുനടന്നിട്ടുള്ള ശീലം ഇപ്പൊളും വിട്ടിട്ടില്ല. രാജദർശനത്തിനും എൻെറ ഗൃഹത്തിൽ ധനസമൃദ്ധിക്കും സമകാലംതന്നെ. വീരൻ വാളെടുത്തപ്പൊൾതന്നെ ശത്രുവിൻെറ ശിരസു താഴെ വീണു—ഇത്യാദിയും അതിശയൊക്തിഭെദം തന്നെ.

## (മ) നിന്ദാസ്തുതി

ഇതു നിന്ദാവാക്കുകൊണ്ടു സ്തുതി തൊന്നുന്നടത്തും നിന്ദക്കായിക്കൊണ്ടു സ്തുതി ചെയ്യുന്നിടത്തുമാകുന്നു.

---

177. ൟ ഉദാഹരണത്തിൽ ബിംബപ്രതിബിംബ ഭാവമില്ല.

178. സ്മൃതിമാൻ. ഇതെങ്ങനെ ദൃഷ്ടാന്തഭേദമാകും ?

ഉദാ: ഒരാൾ ഗംഗയോടു പറയുന്നു: 'അല്ലയോ ഗംഗാദേവി അങ്ങേക്ക വകതിരിവ കുറെയെങ്കിലും ഇല്ലാ. എന്തന്നാൽ നരകയോഗ്യന്മാരായ പാപികൾ വന്ന ഗംഗാസ്നാനം ചെയ്താൽ അവരെയും സ്വൎഗ്ഗത്തിലാക്കി സുഖിപ്പിക്കുന്നു' എന്നു പറഞ്ഞതപ്പോൾ വാക്കു കൊണ്ടുള്ള നിന്ദാ, അൎത്ഥാൽ, സൎവപാപനാശത്തെ ചെയ്തു സ്വൎഗ്ഗപ്രാപ്തി യോഗ്യമായിരിക്കുന്ന പുണ്യത്തെ കൊടുക്കുന്നു എന്ന സ്തുതി തോന്നുന്നു. ഒരു രാജാവു ഒട്ടും ആശ്രിതവാത്സല്യംകൂടാതെ തന്നെ ചിരകാലം ആശ്രയിച്ചിരിക്കുന്ന ശ്രീഭഗവതിയെ യോഗ്യന്മാരുടെ ഗൃഹത്തിലേക്ക അയക്കുന്നു. ഇവിടെ നിൎദ്ദയത്വനിന്ദകൊണ്ടു സല്പാത്രങ്ങളിൽ നിരവധി ദാനം ചെയ്യുന്നു എന്ന സ്തുതി തോന്നുന്നു. നിന്ദക്കായി സ്തുതി: അല്ലയോ പ്രഭുവെ അങ്ങെപോലെ പുണ്യം ചെയ്യുവാൻ ആരിരിക്കുന്നു. ചിരാശ്രിതനായിരിക്കുന്ന എന്റെ കുടുംബത്തിലുള്ളവർ പ്രതിദിവസം അറിയാതെയും എല്ലാ വ്രതങ്ങളും ശുദ്ധോപവാസമായിട്ടുതന്നെ അനുഷ്ഠിക്കുന്നു. പ്രതിഫലം വാങ്ങാതെ ശുശ്രൂഷിച്ചിട്ടുള്ള പുണ്യത്തെ പൂൎണ്ണമാക്കി ഞങ്ങൾക്ക തന്നിരിക്കുന്നു. ഇവിടെ പുണ്യദാനസ്തുതി നിൎദ്ദയത്വനിന്ദക്കായി കൊണ്ടാകുന്നു.

## (൭) ശ്ലേഷം

രണ്ടൊ അധികമൊ അൎത്ഥങ്ങളെ പറയുന്ന ശബ്ദങ്ങൾ ചേൎത്ത ഭംഗിയിൽ പ്രയോഗിക്കുന്നതു ശ്ലേഷമാകുന്നു.

ഉദാ: ഇന്നത്തെ ഭക്ഷണത്തിന്ന മൊരൊഴിച്ചു ചില സാധനങ്ങൾ വിളമ്പിയതു നന്നായിരുന്നു. ഇവിടെ ഒഴിച്ചെന്നുള്ളതിന്ന പകൎന്നും കൂടാതെയെന്നും ശ്ലേഷം. അയാൾ ശത്രുവിന്റെ അടിയിൽ വീണു, എന്നടത്തു അടിനിമിത്തം വീണു എന്നും ശത്രു മീതെയും അയാൾ കീഴയും വീണുവെന്നും കാക്കൽ വീണു എന്നും മൂന്നൎത്ഥമുണ്ടു. നീരൊ മെരൊ വെറെ കൂട്ടാൻ പറയരുത, ഇവിടെ രോമരഹിതമായ തൊടയോടുകൂടിയവളെ നീയ വെറെ ഒരുത്തനെ കൂടെ ചെക്കാൻ പറയരുതെ എന്നും വെള്ളമൊ മോരൊ പ്രത്യേകം കൂട്ടി ഉണ്ണുന്നതിന്ന പത്തിടങ്ങഴി അരുതെന്നും അൎത്ഥം വരുന്നതു ശ്ലേഷമാകുന്നു. ഇതിൽ ആദ്യപക്ഷം സംസ്കൃതപദസഹിതമെന്ന ഭേദം. വെള്ളമുണ്ടെന്ന കെട്ടിട്ടു കര നന്നാക്കാൻ ശ്രമിച്ചില്ലാ. ഇവിടെ വക്ക നന്നാ

ക്കാൻ വെള്ളം വിരൊധമെന്നും വെള്ളനെയ്യുതിന്ന കര വെണ്ട എന്നും താല്പര്യം. ഇതിന്മണ്ണം ആലപ്പുഴക്ക വടക്കെന്നുള്ള വാക്കിന്ന, ടിക്കിന വടക്കെന്നും ആല എന്ന പറയുന്ന വൃക്ഷം മൂണ്ടികാട്ടിയ പുഴക്ക വടക്കെന്നും തൊന്നുന്നു. ഇങ്ങനെയുള്ള ശ്ലെഷാലംകാരം സംസ്കൃതത്തിൽ പല അലങ്കാരങ്ങൾക്കും സഹായമായിരിക്കും. ഭാഷ യിൽ ഉർല്ലമൊകകൊണ്ട ശ്ലെഷമുള്ളടത്ത അതുതന്നെ പ്രധാനമെന്ന വിചാരിക്കുന്നു. മററും പല വിധത്തിൽ പ്രയൊഗിക്കാം.

## (വ്വ) വിഷയം

വ്യാപാരം ശരിയല്ലാ എന്ന ഭംഗിയിൽ പറയുന്ന വാക്കെന്നൎത്ഥം.

ഉദാ: ബഹുവിസ്താരമുള്ള സൂൎയ്യവംശം എവിടെ, അല്പവസ്തുക്കളിൽ പ്രവെശിക്കാനും ശക്തി കൊറയുന്ന എൻെറ ബുദ്ധി എവിടെ, എന്ന കാളിദാസർ 'രഘുവംശ'ത്തിൽ പറയുന്നു. ഇവിടെ വലിയ വംശത്തെ പറയാൻ ആരംഭിക്കുന്നത ശരിയല്ലെന്നു വിനയം ചെയ്തു വായിട്ട ഭംഗിയിൽ വാക്യഭെദംകൊണ്ട പറയുന്നു. ഇതിന്മണ്ണം രാജാവിൻെറ കരത്തിലിരിക്കുന്ന വാള വെളുവെളെയുള്ള കിൎത്തികളെ ജനിപ്പിക്കുന്നു. ഒരു പുരുഷൻ രക്ഷിക്കാനായി അധികാരം വാങ്ങീട്ട പ്രജകളെ ഭക്ഷിക്കുന്നു. ഇത്യാദികളിലും ശരിയല്ലാത്ത വ്യാപാരമെന്നുള്ള അൎത്ഥം സംബന്ധിക്കുകകൊണ്ട വിഷമാലംകാരലക്ഷണം ചെർക്കാം.

## (ൻ) സൂചകം

പ്രയൊഗിക്കുന്ന വാക്കുകളിലെ വിശെഷണാദികളെക്കൊണ്ട വെറെ അഭിപ്രായത്തെ സൂചിപ്പിക്കുന്നതെന്നൎത്ഥം.

ഉദാ: ചന്ദ്രചൂഡൻ എൻെറ സന്താപത്തെ കളയണം. ഇവിടെ താപനാശത്തിന്ന ചന്ദ്രൻ ഉണ്ടാകകൊണ്ട എളുപ്പമെന്നുള്ള അഭിപ്രായം സൂചിപ്പിക്കുന്നു. രാജാവിൻെറ ഗുണങ്ങളെ എണ്ണുന്നതിന്ന ഞാൻ അനന്തനല്ലാ. ഇവിടെ രണ്ടായിരം നാക്കുണ്ടെങ്കിലെ കഴിയു എന്ന സൂചിപ്പിച്ചു. നീയെന്നെ ഉപെക്ഷിച്ചെങ്കിൽ ഞാൻ അവമാ

നത്തൊടെ നടക്കാണ്ടിരിക്കാൻ നൊക്കുകയെ ഒള്ളു. ജീവിച്ചിരിക്കാൻ പാടില്ലെന്ന അഭിപ്രായം സൂചിപ്പിക്കുന്നു. ത്തുണെത്രകേതനാമമെന്നെ കാമദെവൻ ഭയപ്പെട്ടം. ഇവിടെ ത്തുണെത്ര ശബ്ദംകൊണ്ട കാമനെ ദഹിപ്പിച്ചവൻ എന്നത്ഥം സൂചിപ്പിക്കുന്നു. വെശ്യയുടെ ദെഹത്തിൻെറയും വാക്കിൻെറയും മാർദ്ദവം മനസ്സിൽ അല്പമെങ്കിലും സംബന്ധിക്കരുതയൊ. കഠിനമനസ്സ ഒന്നിച്ചിരിയ്ക്കുണ്ടതല്ലെന്ന അഭിപ്രായം സൂചിപ്പിക്കുന്നു.[179]

## (൫൦) ന്യൂനാതിരെകൊക്തി

ഇത ഉപമെയത്തിന്ന ഉൽകൃഷ്ടവസ്തുവിനെക്കാൾ കുറവൊ ആധിക്യമൊ വൎണ്ണിക്കുന്നടത്ത വരുന്നു.

ഉദാ: സൽഗുണ സൽപാത്രത്തിലെക്ക മാത്രമെ കൊടുക്കു എന്നു കല്പകവൃക്ഷത്തെക്കാൾ ന്യൂനതയെ പ്രാപിക്കുന്നു; കല്പകവൃക്ഷം ചൊദിച്ചവൎക്കല്ലാതെ കൊടുക്കുന്നില്ലെന്നു. ഒരം മഹാരാജാവിനെക്കാൾ കൊറവൊട്ട കൂടിയിരിക്കുന്ന ദുൎജ്ജനവചനം; ദൂരസ്ഥന്മാരെ കൂടി ബാധിക്കുമെന്നു. കാളകൂടത്തെക്കാൾ അധിക ശക്തിയുള്ളതാകുന്നു വിദ്യാധനം. ചിലവിടുന്നെടത്തൊളം വദ്ധിക്കുന്നതാകകൊണ്ട അന്ന്യധനത്തെക്കാൾ വിശെഷമാകുന്നു. രാജസഭാ മൂർഖന്മാരൊട്ടകൂടാതെ അധികം ശൊഭിക്കുന്നു. വിദ്യാ വിനയത്തൊടു ചെൎന്നതിനാൽ നന്നെ പ്രകാശിക്കുന്നു. ഇത്യാദികളിലും ന്യൂനാതിരെകൊക്തി സംഭവിക്കുന്നു. സംസ്കൃതരീത്യാ ഉള്ള വിനൊക്ത്യാദികളും ഇതിൽ അന്തർഭവിച്ചിരിക്കുന്നു.

## (൫൧) അപ്രകൃതവൎണ്ണനം[180]

പ്രകൃതത്തെ തൊന്നിക്കാൻതക്കവണ്ണം അപ്രകൃതാത്ഥത്തെ വൎണ്ണിക്കുക എന്നത്ഥം.

---

179. പരികരം, സംഭാവന, കാവ്യലിംഗം, വിശേഷോക്തി എന്നിവയെല്ലാം 'സൂചക'ത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നു.

180. അപ്രസ്തുതപ്രശംസ

ഉദാ: ചക്കിന വച്ചു, കൊക്കിന കൊണ്ടു. ഒരുത്തന്റെ നെരെ ചെയ്തത വെറുതെ ഇരിക്കുന്ന മറെറാരുത്തന പററി എന്ന പ്രകൃതാൎത്ഥം. വെള്ളമൊക്കെ പൊയപ്പൊൾ ചിറ കെട്ടുന്നു. ധനം നശിച്ചതിൽപിന്നെ കാവലിടുന്നു എന്ന പ്രകൃതം. കുതിരയ്ക്കു കൊമ്പു കൊടുക്കാത്തത ഭാഗ്യം—ദുൎജ്ജനത്തിന്ന അധികാരം കൊടുക്കാത്തതെന്നൎത്ഥം. ഹിരണ്യന്റെ നാട്ടിൽ ഹിരണ്യായ നമഃ—ഒരു മൂൎഖന്റെ അധീനത്തിലുള്ളവർ അനുചിതം ചെയ്തു ബുദ്ധിമുട്ടുകയെ ഉള്ളു എന്നൎത്ഥം. ഇതിന്മണ്ണം ചിരട്ടവെള്ളം ഉറുമ്പിന്ന സമുദ്രം ഇത്യാദി.

## (൫൨) അനുരൂപൊക്തി[181]

രണ്ടു വസ്തുക്കൾക്കു ഉചിതമായ ചെൎച്ചയെ പറയുക എന്നൎത്ഥം. മുത്തുമാലയാൽ സുന്ദരിസ്തനം ശരിയായ സ്ഥാനമാക്കി സ്വീകരിക്കപ്പെട്ടു. ഒരു വലിയ അധികാരത്തിന്ന ഇദ്ദേഹത്തിന്റെ ബുദ്ധിതന്നെ ഉചിതമായിരിക്കുന്ന സ്ഥാനമാകുന്നു; എന്നാൽ സത്യവും ദയവും വാക്സാമൎത്ഥ്യവും ചെൎച്ചയായി വന്നുകൂടിയിരിക്കുന്നു. ഇങ്ങിനെ സ്തുതിയിങ്കൽ വരും. നിന്ദയിങ്കലും ആവാം: ചക്കിക്കു ശങ്കരനായര് തന്നെ കൊള്ളാം; അട്ടയ്ക്കു പൊട്ടക്കുളം ചെൎച്ചതന്നെ, ഇത്യാദി.

## (൫൩) സാമാന്യവിശെഷം[182]

സാമാന്യമെന്ന സാധാരണ പറയുന്ന വാക്യമാകുന്നു. അത പ്രയോഗിച്ചിട്ട അതിനെ പുഷ്ടിവരുത്താനായിട്ട വിശെഷം പ്രയൊഗിക്കയും വിശെഷത്തിന പുഷ്ടിവരുത്താൻ സാമാന്യം പ്രയൊഗിക്കയും ആകുന്നു.

ഉദാ: സരസ്വതിപ്രസാദമുള്ളവൎക്ക സജ്ജനങ്ങളുടെ സമ്പത്ത നിജധനംതന്നെ; ചക്രവൎത്തിയായിരുന്നിട്ടുള്ള ഭൊജരാജാവിന്റെ സമ്പത്ത കാളിദാസരിൽ പ്രവാഹിച്ചുകൊണ്ടിരുന്നല്ലൊ. ഇവിടെ

---

181. സമം

182. അൎത്ഥാന്തരന്യാസം

സാമാന്യത്തെ വിശേഷം സ്പഷ്ടമാക്കി ഹനുമാൻ സമുദ്രത്തെ ചാടിക്കടന്നല്ലൊ; മഹാത്മാക്കളാൽ സാധിക്കപ്പെടാത്തത ഒന്നുമില്ല. ഇവിടെ വിശേഷത്തെ സാമാന്യം പുഷ്ടിയാക്കി. രാക്ഷസചക്രവത്തിയായ രാവണൻ സീതയെന്ന പെണ്ണിനെ മോഷ്ടിച്ചു; കാമഭ്രാന്ത പിടിച്ചുവന്ന ഇന്നതെ ചെയ്യാവു എന്നില്ലാ. വിശേഷത്തെ സാമാന്യം വാക്ക സാധിച്ചു. ഗുണവാന്മാരെ ദുജ്ജനം ഉപദ്രവിക്കുമ്പോഠം ഠരംശപരൻ രക്ഷിക്കുന്നു; ദുയ്യോധനനാൽ കാട്ടിൽ അയക്കപ്പെട്ട ധർമ്മപുത്രർക്ക സൂര്യൻ അക്ഷയപാത്രം കൊടുത്തീലയൊ, ഇത്യാദി.

## (ഫർ) കായ്യകാരണമാല

ഓരൊന്നിൻെറ ഫലങ്ങളെയും ഹെതുക്കളെയും മാലപൊലെ ചെക്കെ എന്നത്ഥം.

ഉദാ: പൂവ്വപുണ്യംകൊണ്ടു ബുദ്ധിവിശെഷം ഉണ്ടാവുന്നു; ബുദ്ധികൊണ്ടു വിദ്യാ; വിദ്യ ഹെതുവായിട്ട നല്ല ഗുണങ്ങഠം; ഗുണങ്ങഠം നിമിത്തം സൽകീത്തി; കീത്തിയാൽ എവിടയും ബഹുമാനം; ബഹുമാനംകൊണ്ടു ധനാദി സമ്മാനം; അതുകൊണ്ടു സുഖം. ഇവിടെ ബുദ്ധിവിശെഷാദി കാര്യങ്ങളുടെ മാലാ. നരകത്തിന കാരണം പാപം; പാപത്തിന ഹെതു ദുഷ്കൃത്യം; അതിന്ന ഹെതു അറിവില്ലാഴിക; അതിന അനഭ്യാസം; അനഭ്യാസത്തിന്ന ദാരിദ്ര്യം; ദാരിദ്ര്യത്തിന കാരണം പൂർവജന്മത്തിംകൽ ദാനം ചെയ്യാഴികതന്നെ; അതിനാൽ യഥാശക്തി ദാനം ചെയ്യാത്തവർക്ക വലിയ കെടുതന്നെ. ഇത കാരണമാലയാകുന്നു. എന്നാൽ മുൻപറഞ്ഞ ഉദാഹരണവാക്യത്തിൽ സുഖത്തിന കാരണം ധനം, ഇത്യാദി വിപരീതമായി സംബന്ധിപ്പിച്ചാൽ അത കാരണമാലയാക്കാം. പ്രയൊഗത്തെ അനുസരിച്ചു അലംകാരനാമം പറയണം. ഇതിൽ, ദാനം ചെയ്യാഞ്ഞാൽ ദാരിദ്ര്യം, ദാരിദ്ര്യംകൊണ്ടു അനഭ്യാസം ഇങ്ങനെ അന്വയിച്ചാൽ ഫലമാലയെന്നും പറയാം. അതിനാൽ സമ്മിശ്രശങ്കയിംകൽ വാക്യത്തിലെ പ്രാധാന്യാത്ഥത്തിൽ വരുന്ന അലംകാരലക്ഷണംതന്നെ പ്രമാണിക്കണം. കുലഗുണവും ശീലഗുണവും വിദ്യയും ധനവും ഔദാര്യവും ഇഹലൊകത്തിന്ന കീത്തിയെ ഉണ്ടാക്കുന്നു. ഇവിടെ കീത്തിക്ക കാരണങ്ങളുടെ കൂട്ടം ചെക്കുകകൊണ്ടു കാരണമാലയാക്കാം. ഒരെ

മഹാരാജാവിന്റെ രാജ്യഭാരം ജനങ്ങളെ സുഖിപ്പിക്കയും ധനങ്ങളെ വർദ്ധിപ്പിക്കയും ധർമ്മങ്ങളെ സാധിപ്പിക്കയും കർമ്മങ്ങളെ ശൊധിക്കയും ദാനത്തെ വളർത്തുകയും മാനത്തെ പുകഴ്ത്തുകയും ആർത്തിയെ നിറുത്തുകയും കീർത്തിയെ പരത്തുകയും സുഖത്തെ ഭുജിപ്പിക്കയും ഠരം ശപരനെ ഭജിപ്പിക്കയും ചെയ്യുന്നു. ഇവിടെ ജനസുഖാദിസമൂഹത്തെ രാജ്യഭാരത്തിന്റെ ഫലമാക്കിപ്പറഞ്ഞതിനാൽ കാര്യമാലയാവാം. ഇതിന്മണ്ണം പ്രയോഗഭേദംകൊണ്ട എല്ലാ അലങ്കാരങ്ങളിലും ഭേദപ്പെടുത്താം.

## (൰൭) അസാദ്ധ്യഹേതൂക്തി

കാര്യം അസാദ്ധ്യമെന്ന സാധിക്കാനായിട്ട, അസാദ്ധ്യമായുള്ളത തൽകാരണമെന്ന സാധിക്കുക എന്നർത്ഥം. അമൃത കൊണ്ടുവന്നാൽ ഠരം രൊഗം മാററാം. കുതിരയുടെ കൊമ്പുകൊണ്ട തിലകം തൊട്ടാൽ വെശ്യയെ വശീകരിക്കാം. മനസ്സ മാറി സൃഷ്ടിച്ചാൽ ഇയാളെ ഉദ്യോഗത്തിന കൊള്ളിക്കാം. തെക്കുവടക്കുദയാസ്തമയം വരുമ്പൊാൾ അവരു തങ്ങളിൽ മുഷിച്ചൽ തീരും, ഇത്യാദികളിൽ നിവൃത്തികാരണമായ അമൃതാനയനാദി അസാദ്ധ്യമല്ലൊ.

## (൰൮) ഗുണദൊഷവൈപരീത്യം

ഗുണത്തിന്റെ ഫലം ദൊഷമാക്കിയും ദൊഷത്തിന്റെ ഫലം ഗുണമാക്കിയും പറയുക എന്നർത്ഥം.

ഉദാ: തത്തയുടെ വാക്കിന്റെ ഫലം കൂട്ടിലിട്ട കെട്ടുകയാകുന്നു. ഇവിടെ ജനങ്ങളെ സന്തൊഷിപ്പിക്കയും യഥെഷ്ടം പാല്, പഴം മുതലായ നല്ല ഭക്ഷണവും ശത്രുജന്തുക്കളിൽനിന്ന രക്ഷണവും മുഖ്യഫലമായിരിക്കുമ്പൊാൾ നിസ്സാരമായ ബന്ധനദൊഷത്തെ ഫലമാക്കി പറഞ്ഞു. ഇതിന്മണ്ണം സ്വർണ്ണത്തിന്റെ സ്ഥിരസ്ഥിതിയും വർണ്ണഗുണവും കൂടെക്കൂടെ കാച്ചുകൊള്ളുന്നതിനും അടികൊള്ളുന്നതിനും കാരണമാകുന്നു. അത രണ്ടും ഫലമെന്നർത്ഥം. വൈദ്യശാസ്ത്രം നിറച്ചുണ്ണാൻ സമ്മതിക്കുന്നില്ലാ. ഇത്യാദികളിൽ മുഖ്യഗുണങ്ങളെ പറയാതെ ദൊഷത്തെ പറയുന്നു. വൈദ്യശാസ്ത്രത്തിന്റെ ഫലം

അപൂൎണ്ണാശനമെന്ന താല്പൎയ്യം. ആ ഭാഗവതരുടെ പാട്ട ഇന്നലെ ഉറക്കീല്ലാ. ഉറക്കം വരാതിരിക്കാൻതക്കവണ്ണമുള്ള ഗാനഗുണത്തെ നെരംപൊക്കായി നിദ്രാഭംഗകരമെന്ന പറഞ്ഞു. കാൎയ്യസ്ഥതയുടെ ഫലം കഷ്ടപ്പാടുതന്നെ, ഇത്യാദി. ദൊഷത്തിന്ന ഗുണകല്പനം: ഒരു ഗൃഹസ്ഥൻ പച്ചവെള്ളത്തിനുകൂടി ചെലവു വരാതിരിക്കാനും, ജനങ്ങൾ ആവലാതിപ്പെടാതിരിക്കാനും മാത്രം വാങ്മാധുൎയ്യം ഉള്ള ആളാകകൊണ്ട സമ്പത്ത വൎദ്ധിച്ചിട്ട പലപ്പൊഴും നല്ല കച്ചെരിയിൽ വലിയ ഉദ്യൊഗസ്ഥന്മാരുടെ സഹവാസത്തൊടും മുമ്പിലും പിമ്പിലും ശിപായിമാരൊടുംകൂടി നടക്കുന്നു. ഇവിടെ ദുൎവാക്യദൊഷത്താൽ പുത്രാദികൾകൂടെ വെറിട്ടുപൊയി. ഭക്ഷണവ്യയം കൂടാതെ സമ്പത്ത വൎദ്ധിപ്പിച്ച ദൊഷത്തെയും പൊലീസു നിമിത്തം വരുന്ന തടവു മുതലായ ദൊഷത്തെയും കച്ചെരിയിലും ഉദ്യൊഗസ്ഥന്മാരിലും പരിചയഗുണമെന്നു കല്പിക്കുന്നു. ഇവിടെ നിന്ദാസ്തുതിയും ഉണ്ടു. ഇതിന്മണ്ണം പലതിലും അന്യാലംകാരങ്ങളും വരും. ഒരു ഗുണംകൊണ്ട അന്യഗുണവും ഒരു ദൊഷംകൊണ്ട അന്യദൊഷവും തൊന്നിക്കുന്നടത്ത ഒരു പക്ഷത്തിൽ അപ്രകൃതൊക്തിയാകും. എന്നാൽ ഗുണദൊഷവൈപരീത്യത്തിന്റെ ഉദാഹരണം നിന്ദാസ്തുതിതന്നെ എന്നു വരുന്നതല്ല. എന്തെന്നാൽ നിന്ദാസ്തുതിയിൽ ഒരു നിന്ദാവൃത്താന്തംകൊണ്ട വെറെ സ്തുതിവൃത്താന്തം തൊന്നുന്നു. ഇവിടെ ഒരു ഗുണത്തിനെയും ദൊഷത്തിനെയുംതന്നെ ദൊഷമാക്കിയും ഗുണമാക്കിയും വൎണ്ണിക്കുന്നു. വെറെ അല്ല എന്നു ഭെദം വരുന്നു. ഒരു നിന്ദകൊണ്ട അന്യനിന്ദയൊ ഒരു സ്തുതികൊണ്ട അന്യസ്തുതിയൊ തൊന്നുന്നടത്ത അപ്രകൃതൊക്തിയാകും.

## (൫൭) പ്രത്യക്ഷൊക്തി[183]

ഇത ഭൂതമായും ഭവിഷ്യത്തായും ഉള്ള അൎത്ഥത്തെ സന്തൊഷഭയാദികളുടെ ഉൽക്കൎഷത്തെ സാധിപ്പാനായിക്കൊണ്ട പ്രത്യക്ഷമാക്കി പറയുന്നതാകുന്നു. സന്തൊഷപ്രത്യക്ഷത്തിന്ന ഉദാ: മഹാരാജാവിനെ ആദ്യം കണ്ടപ്പൊൾ ഉണ്ടായ അദ്ദെഹത്തിന്റെ മുഖപ്രസന്നതയെയും മധുരവാക്കുകളെയും ഇന്നും ഞാൻ കാണുകയും

---

183. ഭാവികം

കെൾക്കുകയും ചെയ്യുന്നു. അപ്പൊൾ ഇനിക്കുണ്ടായ സന്തൊഷം ഇന്നും മനസ്സിൽ പൂൎണ്ണമായിരിക്കുന്നു. ഇനി ഒരിക്കൽ കാണുമ്പൊൾ അറിവിക്കാനുള്ള സന്തൊഷവാക്കുകൾ എന്റെ നാക്കിൽ നിരത്തി ഹാജരാക്കിയിരിക്കുന്നു. ഭാവി പ്രത്യക്ഷം: നാളത്തെ സദ്യയുടെ രസം ഞാൻ ഇപ്പൊൾതന്നെ അനുഭവിച്ചുതുടങ്ങിയിരിക്കുന്നു. ഭയത്തിം കൽ ഭൂതം ഉദാ: ആ മൂർഖൻ സഭയിൽവച്ചു ദൊഷ്ക്കു പറഞ്ഞപ്പൊൾ ഉണ്ടായ അവമാനഭയം ഇപ്പൊഴും മനസ്സിനെ ദഹിപ്പിക്കുന്നു. ഭാവിപ്രത്യക്ഷം: ഒരു മാസം ഒടുക്കം ഉണ്ടാവാനുള്ള വിചാരണയ്ക്കു കച്ചെരിയിൽ പൊകുമ്പൊൾ ഉണ്ടാവുന്ന അയാളുടെ അസത്യവാദം എന്നെ ഇപ്പൊൾതന്നെ ജ്വലിപ്പിക്കുന്നു. ഇത്യാദി സ്പഷ്ടംതന്നെ.

## (൧൯) സ്വഭാവൊക്തി

ഇതു ജാതിസ്വഭാവത്തെയൊ ഗുണസ്വഭാവത്തെയൊ കാലാദി സ്വഭാവത്തെയൊ അനുഭവം വരാൻ തക്കവണ്ണം വൎണ്ണിക്കുകയാകുന്നു.

ഉദാ: ഒരുദ്യൊഗസ്ഥൻ പറയുന്നു—ഞാൻ ഇന്നലെ കച്ചെരിക്കു പൊകുംപൊഴും പൊയിട്ടും ചില നെരംപൊക്കുകൾ കണ്ടു. അതു പറയാം. വഴിയിൽ കുതിരപ്പുറത്തിരിക്കുമ്പൊൾ ഒരു കാട്ടുമാൻ കൂട്ടത്തിൽനിന്നു വെർപ്പെട്ടപ്പൊൾ കുതിര കുറെ അടുത്തു. ആ സമയം മാൻ ബഹുവെഗത്തൊടെ അഞ്ചൊരുചാടി ദൂരെചെന്നു കഴിഞ്ഞു പിൻതിരിച്ചു ഇങ്ങൊട്ടു നൊക്കി. അപ്പൊൾ അതിന്റെ ചെവി മെപ്പൊട്ടു പൊക്കി ഇളക്കാതെ സകല ശബ്ദങ്ങളുടെയും സൂക്ഷ്മജ്ഞാനത്തിംകൽ ജാഗ്രതയായിരിന്നു. വാല കീഴ്പൊട്ടുതാറും പൃഷ്ഠം കുറെ കുനിഞ്ഞും ഓടാൻ ഹാജരായ നിലയായിരുന്നു. കുതിരയുടെ കൊളമ്പിന്റെ ശബ്ദംകൊണ്ടു കൊറെ കൊറെ ഞെട്ടിയിരുന്നു. കണ്ണ് എന്നിലും കുതിരയിലും മാൻകൂട്ടത്തിലും പിന്നെ എവിടെയെല്ലാമൊ ഓടിക്കൊണ്ടിരുന്നു. അതിന്റെ വായിൽ പാതി കടിച്ചു കുറെ പുല്ലും ഉണ്ടായിരുന്നു. ആ മാനിന്റെ വൎണ്ണസൗന്ദൎയ്യവും വളരെ കുതൂഹലമായ ഭയാവലൊകനവും കണ്ടു ഞാൻ ദയാപൂൎവ്വകവിസ്മയത്തൊടുകൂടി കൊറെനെരം കുതിരയെ അനക്കാതെ നിറുത്തിയിരുന്നു. ഇങ്ങനെ ഹരിണജാതിസ്വഭാവം കണ്ടുപിന്നെ മണിയായിപ്പൊയി. കച്ചെരിയിൽ പൊവാൻ വൈകിയെന്നു വിചാരിച്ചു ലകാൻ ഇളക്കിവിട്ടു. അപ്പൊൾ ആ കുതിര മുൻപിൽ കണ്ടു മാനിന്റെ വെഗത്തെ ജയിക്കു

ണമെന്ന അഭിമാനം ഹെതുവായിട്ട എന്ന വിചാരിക്കാം ബഹുവെഗ ത്തൊടെ ഓടി. അപ്പൊൾ ഞാൻ ലകാൻ ഇരുന്ന കയ്യും ചമ്മട്ടിയി രുന്ന കയ്യും മുറുക്കിപ്പിടിച്ച കൊറെ പൊക്കി കയ്യിന്റെ മുട്ട രണ്ടും അസാരം അകത്തി അല്പം മുമ്പൊട്ട ചാഞ്ഞ ആയമായിരുന്നു. കാലിന്റെ വണ്ണയെ കുതിരയുടെ ഉദരപാർശ്വത്തിൽ നല്ലവണ്ണം ആശ്ലെഷിച്ച ഉത്സാഹം കൊടുത്തിരുന്നു. ശരീരത്തിന്ന സുഖകര മായ എളക്കവും മൃദുവായ കാററിന്റെ സുഖവും ഉണ്ടായിരുന്നു. കുതിര ക്കാരനെ നൊക്കിയപ്പൊൾ അവൻ പിന്നാക്കം ഓടുന്നു എന്ന തൊന്നി. പാർശ്വങ്ങളിലുള്ള മരങ്ങൾ കൂട്ടത്തൊടെ തിരിയുന്നത കണ്ടു. മുൻപിൽ ദൂരത്തിൽ കാണുന്നത കുററിയൊ മനുഷ്യനൊ എന്ന വിചാരം ആരംഭിച്ചപ്പൊൾതന്നെ അയാൾ പൊകവണ്ടിയിൽ വരുന്നതപൊലെ അടുക്കൽ കാണപ്പെട്ടു. കലം കമത്തിയ്യപൊലെ അകലെ ചെറുതായി കണ്ടത നിമെഷംകൊണ്ട വലിയ കുന്നായി അടുക്കൽ കണ്ടു. അപ്പൊൾ കുതിരയുടെ വെഗവും എന്റെ സന്തൊ ഷവുംകൂടി വർദ്ധിച്ചുവന്നതിന്ന രണ്ടിനും കച്ചെരിവാതുക്കലൊളം ക്ഷണാർദ്ധമെ വളർച്ചയുണ്ടായൊള്ളു. ഇങ്ങനെ വെഗഗുണസ്വഭാവം കണ്ടു. അനന്തരം കച്ചെരിയിൽ ചെന്നപ്പൊൾ ഒരു വിസ്താരം തുടങ്ങി. അതിൽ ഒരു സാക്ഷിക്ക ഒരു വെശ്യയെ ഹാജരാക്കിയി രുന്നു. അവളുടെ വരവും നല്ല നെരംപൊക്കതന്നെ. അവളുടെ തല മുടി മിനുക്കികെട്ടി ഒരു വശത്തെക്കായിരുന്നു. ചില മുല്ലമാലകളെ അലംകരിച്ചിരുന്നു. കണ്ണും പുരികവും ലെശായി മഷികൊണ്ടും ചുണ്ട അധികമായി ചുവപ്പുകൊണ്ടും അലങ്കരിക്കപ്പെട്ടിരുന്നു. ഇത മൂന്നിനും ഒട്ടും അനദ്ധ്യായം കൂടാതെ പല വ്യാപാരങ്ങൾ ഉണ്ടായി. ഗാംഭീ ര്യമൊ മത്സരമൊ സ്നെഹമൊ അനുരാഗമൊ ഗർവൊ കൊഞ്ഞനം കാട്ടുകയൊ പിന്നെയെന്തെല്ലാമൊ മാറിമാറി നടിച്ചിരുന്നു. തിലകം, മൂക്കുത്തി, തോട മുതലായി ചില അലങ്കാരങ്ങളുണ്ടായിരുന്നതിലും തലയിലും സ്തനാച്ഛാദനത്തിലും കൂടക്കൂടെ രണ്ട കയ്യും മാററിമാററി നടത്തിയിരുന്നു നടക്കുംപൊൾ താളം ചവുട്ടുന്നവരെപ്പൊലെ കാല് സംപ്രദായമായി വയ്ക്കുകയും രണ്ട തൊളും പാർശ്വങ്ങളിലെക്ക ചെരിക്കു കയും ആയിരുന്നു. അത കണ്ടാൽ സ്തനത്തിന്റെ ഭാരം നിമിത്തം കാലൂന്നാത്ത പാർശ്വത്തുള്ള സ്തനം വീണുപൊവാതെ തൊൾ പൊക്കിപിടിക്കയൊ എന്ന തൊന്നും. പല്ല കൊറെശ്ശെ കാണിച്ച അസംബന്ധമായി കൊറെശ്ശെ ചിറിക്കയുമുണ്ടായിരുന്നു. അപ്പുഴത്തെ

ചന്ദ്രപ്രഭയില്ലെങ്കിൽ തലമുടിയുടെ കറുപ്പുകൊണ്ടു കച്ചേരിയിൽ ഇരുട്ടു വ്യാപിക്കുമൊ എന്നു വിചാരിച്ചിട്ടായിരിക്കാം അങ്ങിനെ ചെയ്യുന്നതു. എന്തിനു വളരെ പറയുന്നു, കച്ചേരികാരരും സാക്ഷിക്കാരരും കക്ഷിക്കാരരും അപ്പോൾ പ്രകൃതം മറന്നുപോയി. ഇങ്ങനെ യൌവനസ്വഭാവം കണ്ടു.[184] ഇതുകൊണ്ടാണ് ഇന്നലെ നല്ല നേരം പോക്കായിരുന്നു എന്നു പറഞ്ഞതു. ഇതിന്മണ്ണം സന്ധ്യാദി ദിവസാംശങ്ങളെയും വർഷാദി ഋതുക്കളെയും വർണ്ണിച്ചാൽ കാലസ്വഭാവവർണ്ണനമാകും.

## (ഫൻ) പുനരുക്തി[185]

ഇതു അനുഭൂതമായിരിക്കുന്ന ശബ്ദാർത്ഥത്തെ പ്രസിദ്ധഗുണപ്രകാശത്തിനായികൊണ്ടു പിന്നെയും പറയുകയാകുന്നു.

ഉദാ: പഞ്ചമസ്വരം പ്രകാശിക്കേണ്ട കാലത്തു കോകിലം കോകിലമായിരിക്കും. ഇവിടെ കുയിലെന്നു പക്ഷിക്കു കോകിലത്വം അനുഭൂതമായിരിക്കുമ്പോൾ പഞ്ചമസ്വരത്തിങ്കൽ കുയിലിനു പ്രസിദ്ധമായിരിക്കുന്ന ഗുണം പ്രകാശിക്കുമെന്നു പറയേണ്ടതിന്നു കോകിലമാകുമെന്നു പുനരുക്തി അലങ്കാരമാകുന്നു. സമസ്യാപൂരണത്തിങ്കൽ കാളിദാസരു കാളിദാസരുതന്നെ. ഇതിന്മണ്ണം മഹാരാജാവിനോടു യുദ്ധത്തിനു വരുന്നവർക്കു ദളവാ രാമയ്യൻ രാമയ്യൻതന്നെ. പ്രസിദ്ധമായിരിക്കുന്ന ശൌര്യഗുണം പ്രകാശിക്കുമെന്നർത്ഥം. പൂജപ്പുരയിൽ അമ്പു ചാർത്താൻ ഉള്ള എഴുന്നള്ളത്തു എഴുന്നള്ളത്തുതന്നെ പറയണം.[186]

---

184. അവമൂഷിപ്പനായ ഈ വർണ്ണന അലങ്കാരമെന്ന സങ്കല്പത്തിനു തന്നെ എതിരാണ്. ഏതെങ്കിലുമൊന്നിനെ വിശദമായി വിവരിച്ചാൽ സ്വഭാവോക്തിയാകും എന്ന തെറ്റിദ്ധാരണയാണ് ഗ്രന്ഥകാരനെ ഈ സാഹസത്തിന് പ്രേരിപ്പിച്ചത്.

185. പുനരുക്തി 'ദോഷ'വുമാണ്. 'പ്രസിദ്ധഗുണപ്രകാശനത്തിനായിക്കൊണ്ട്' ആവർത്തനം നടത്തുമ്പോൾ ആലങ്കാരികത്വം ഉണ്ടാവുമെന്ന് വിവക്ഷ.

186. ഉദാഹരണങ്ങളിലെല്ലാം അലങ്കാരമുണ്ടെന്ന് കല്പിക്കുന്നത് ബുദ്ധിമുട്ടാണ്. ഇവയെല്ലാം അർത്ഥാന്തരസംക്രമിതവാച്യധ്വനിയിൽ ഉൾപ്പെടുന്നു എന്നും പറയാം.

വൈക്കത്ത സദ്യ സദ്യയെന്ന പറയെണ്ടതാണ്. തൃശ്ശൂർ പൂരം പൂരംതന്നെ, ഇത്യാദി.[187]

## (൨൦) ലൊകൊക്തി

ശബ്ദങ്ങൾക്ക അവയവാൎത്ഥസംബന്ധം കൂടതെ ഓരൊ താല്പൎയ്യാൎത്ഥത്തൊടുകൂടി ലൊകത്തിൽ പ്രസിദ്ധപ്പെട്ട ശബ്ദങ്ങളെ ഉചിതമായി പ്രയൊഗിക്കുന്നത ലൊകൊക്തിയാകുന്നു.

ഉദാ: ഒരാൾ പറയുന്നു—എടൊ, താൻ കല്യാണത്തിന്ന പൊയില്ലയൊ? അമ്പമ്പാ, അതിൻെറ ഘൊഷം പറയാൻ കഴിയുമൊ? അയാൾ അടിയന്തിരം പൊടിച്ചുവാരിക്കളഞ്ഞു. നെടുമ്പുരകളൊക്കെ തിരുതകൃതിതന്നെ. വിതാനം പൊടിപൊടിയായിരുന്നു. സദ്യയുടെ പ്രഥമൻ മണിമണി ആയിരുന്നു. കൂട്ടുവാൻ കിളികിളി ആയിരുന്നു. ആകെപ്പാടെ ഭക്ഷണം ഹരിയൊഹരിതന്നെ. അയ്യടാ, സദര താൻ കണ്ടില്ലയൊ? ഇനിയെങ്കിലും പിടിപിടിയെന്ന പൊയാൽ കൊറെ കാണാം. എന്നാൽ എച്ചില വീണിട്ട വഴി അറുവഷളായി. അതിനാൽ സൂക്ഷിച്ച പൊണം. കരിമരുന്ന പ്രയൊഗം കൊലാഹലംതന്നെ. അതിനിടയിൽ ഒരു എമ്പൊക്കി ആ കരിമരുന്നിൽ തികതത്താ എന്നായി. പിന്നെ അവൻെറ കഥ ഗൊവിന്ദ ഗൊവിന്ദ ഗൊവിന്ദതന്നെ. അതിനെപററി അല്പം വ്യവഹാരം ഉണ്ടായത ആവണക്കെണ്ണയായി. എന്നാൽ ൧രം അടിയന്തരം കൊണ്ട ജനങ്ങളുടെ സന്തൊഷം ശിവശിവ എന്നെ പറയാവൂ. അയാൾ ചിലവിന ൧രം അടിയന്തിരം കഴിയുന്നവരെ കണ്ണടച്ചിരുന്ന ചില ലുബ്ധന്മാർ ശുദ്ധ തീവാളിയാണെന്നും അയാളെ പറയുന്നുണ്ട. അവർതന്നെ അബദ്ധകക്ഷികളാകുന്നു. അവർ പണം സൂക്ഷിച്ച ചക്ക തിന്നട്ടെ. അങ്ങിനെ പറഞ്ഞാൽ തെങ്ങയാണ എന്നും മറുകക്ഷിക്കാർ പറയുന്നു. ഏതെങ്കിലും അയാളുടെ കയ്യിലുള്ളതൊക്കെ മംഗളം പാടി. ഇങ്ങനെ ഉള്ള വാക്കിൽ അമ്പമ്പാ, പൊടിച്ചുവാരി, ഹരിയൊഹരി, അയ്യടാ, തികതത്താം, മംഗളം പാടി ഇങ്ങനെയുള്ള വാക്കുകൾക്ക അവയവാൎത്ഥം കൂടാതെ അത്ഭുതം, വളരെ ചിലവിട്ടും,

187. രണ്ടുദാഹരണങ്ങളിലും ചമൽക്കാരമില്ല.

സർവസമ്മതം ഇത്യാദ്യർത്ഥത്തിൽ താല്പര്യാർത്ഥത്തെ അനുസരിച്ച വിചാരിയ്ക്കണം. അവയവാർത്ഥം വിചാരിച്ചാൽ വിതാനം പൊടിയെന്നും കൂട്ടുവാൻ കിളിയെന്നും പ്രഥമൻ മണിയെന്നും അയാൾ കണ്ണടച്ചിരുന്നു എന്നും ഇത്യാദി അസംബന്ധംതന്നെ എന്നു തോന്നും. താല്പര്യാർത്ഥം നല്ല രസമായിരിയ്ക്കും. എന്നാൽ ഇതു പാട്ടുകളിൽ ദുർല്ലഭമാകുന്നു. ഈപ്രകാരം മലയാളവാക്കിൽ പ്രസിദ്ധങ്ങളായിരിക്കുന്ന അലങ്കാരങ്ങളെ സംക്ഷേപിച്ചു എഴുതിയിരിക്കുന്നു. ഇങ്ങനെ ലക്ഷണങ്ങൾ പറയപ്പെട്ടു എങ്കിലും ലക്ഷ്യങ്ങളിൽ ശ്രോതാവിന്റെ മനസ്സിനു ഉല്ലാസകരമായ മാതിരിയിൽ അതാതു സ്ഥാനത്തു പ്രയോഗിച്ചെങ്കിലെ അലംകാരമെന്നു പറയാവൂ. കണ്ഠാദിസ്ഥാനങ്ങളിൽ ധരിക്കേണ്ട രത്നസ്വർണ്ണാദികൾ വേലപ്പാട കൂടാതെ അനുചിതസ്ഥാനങ്ങളിലും പാട്ടു മാറിയും ധരിച്ചാൽ അസന്തോഷകരം തന്നെയല്ലൊ. ഉല്ലാസകരമെന്നാൽ കേൾക്കുന്നവരുടെ മുഖം സന്തോഷംകൊണ്ടു താൻ അറിയാതെ വിടുർത്തുന്ന മാധുര്യമാകുന്നു.

ചോദ്യം—ഉല്ലാസമില്ലാത്തവിധം എങ്ങനെ.

ഉത്തരം —അരി, ചാമപോലെ ചെറുതായിരിയ്ക്കണം; ചന്ദനം കണ്ടാൽ ചേളിയോ എന്നു തോന്നും; സജ്ജനമുഖത്തുനിന്നു ചീത്ത വാക്കു ശരിയായില്ലാ; ബ്രാഹ്മണനെക്കാൾ ശൂദ്രൻ ന്യൂനൻ, ശൂദ്രനെക്കാൾ ബ്രാഹ്മണൻ ഉൽകൃഷ്ടൻ. ഇത്യാദികളിൽ ക്രമേണ ഉപമാ, ഉൽപ്രേക്ഷാ, വിഷമം, ന്യൂനാതിരേകതി ഇത്യാദ്യലങ്കാരങ്ങൾ കല്പിക്കപ്പെടുന്നില്ലാ. ചിലതു വൈധർമ്മ്യേണയും പ്രയോഗിക്കാം.

ഉദാ: വിദ്വാൻതന്നെ വിദ്വാന്മാരുടെ യോഗ്യതയെ അറിയുന്നു എന്നേടത്തു, പ്രസവിച്ചവൾതന്നെ പ്രസവവേദനയെ അറിയും എന്നു സാദൃശ്യം പറയേണ്ടടത്തു മച്ചി പ്രസവവേദനയെ അറിയുന്നില്ലാ, ഇത്യാദി വൈധർമ്മ്യപ്രയോഗമാകുന്നു. ഉണ്ടു എന്നതിന്നു ഇല്ലെന്നു പറഞ്ഞു ഉണ്ടെന്നു അർത്ഥം തോന്നിക്കുന്നതു വൈധർമ്മ്യരീതിയെന്നു താല്പര്യമാകുന്നു.

ചൊദ്യം—ശബ്ദാലങ്കാരം എങ്ങിനെ.[188]

ഉത്തരം— അക്ഷരങ്ങളെയൊ പദങ്ങളെയൊ വാക്യങ്ങളുടെ ആദിക്കൊ അന്തത്തുങ്കലൊ ഇടയ്ക്കൊ ആവൎത്തിച്ചു പ്രാസമാക്കി പ്രയൊഗിക്കുന്നതും വൃത്തങ്ങളാക്കി പ്രയൊഗിക്കുന്നതും ശബ്ദാലങ്കാരമാകുന്നു.

ആദ്യക്ഷരപ്രാസം :

മനസി പുനരിവനിലൊരു ഘനകുതുകമുണ്ടെങ്കിൽ
മാലയിട്ടാലും മടിക്കണ്ട ഭീമജെ

ദ്വിതീയാക്ഷരപ്രാസം :

സന്തതം കലിദ്രുമെ വസിക്കും കലിയുഗം
ചിന്തിച്ചു പറഞ്ഞിതു ദ്വാപരൻതന്നൊടെവം

പദാവൃത്തിപ്രാസം :

നാട്ടിൽ ഭൂപന്നരിയില്ലൊട്ടും
ഭുക്തിക്കുമിവന്നരിയില്ലൊട്ടും ;
കെറാൻ ഭൂപനു വാരണമുണ്ടാം
ചെന്നാലിവനും വാരണമുണ്ടാം

ഇവിടെ അരി = ശത്രു, തണ്ഡുലം എന്നും വാരണം = ഗജം, തടവ എന്നും കെറുക = ആരൊഹണം, രാജധാനിയിൽ കടക്കുക എന്നും ശ്ലെഷസിദ്ധമാകുന്നു. ഇങ്ങനെ പല അലങ്കാരങ്ങളിലും അന്യാലംകാരം സംസൃഷ്ടമായി പ്രയൊഗിക്കാം.

അന്ത്യപ്രാസം :

വിധുമുഖിതന്നുടെയരികിൽ ചെന്നു
വിരവൊടു കാമനമൊന്നു വളർന്നു
മമ മനമവളഥ ഝടുതി കവർന്നു
മനസി പരം പരിതൊഷമുയന്നു.

ഇത്യാദി.

188. ശബ്ദാലംകാരം എന്ന വിഭാഗവും ചേർത്താണ് അലങ്കാരങ്ങളും ഇരുപത്തൊന്നു വിധമെന്ന് നിർണ്ണയിച്ചിരിക്കുന്നത്.

ഇനി ശ്ലോകങ്ങളിലും പാട്ടുകളിലും പ്രസിദ്ധങ്ങളായുള്ള വൃത്തങ്ങളെ അറിവാൻ ഉപയോഗമുള്ള ഗുരുലഘുമാത്രാലക്ഷണങ്ങളെയും അനന്തരം വൃത്തങ്ങളെയും പറയുന്നു.[189] ഗുരുവിനു രണ്ടു മാത്രയെന്നും ലഘുവിനു ഏകമാത്രയെന്നും അക്ഷരകാണ്ഡത്തിൽ പറഞ്ഞിട്ടുണ്ടു.

(൧) വിസർഗ്ഗബിന്ദുസഹിതം
ദീർഘം കൂട്ടക്ഷരാദ്യവും
അക്ഷരം ഗുരുവാമന്യൽ
ലഘു പാദാന്ത്യമിഷ്ടവൽ

വിസർഗ്ഗത്തോടും അനുസ്വാരത്തോടും കൂടിയതായും ദീർഘമായും കൂട്ടക്ഷരത്തിന്റെ ആദിയിൽ പ്രയോഗിച്ചതായും കാണപ്പെടുന്ന അക്ഷരങ്ങൾ രണ്ടു മാത്രയുള്ള ഗുരുവർണ്ണങ്ങളാകുന്നു. ഇതു കൂടാതെ കാണപ്പെടുന്ന അക്ഷരങ്ങൾ ഏകമാത്രയുള്ള ലഘുവർണ്ണങ്ങൾ എന്നു താല്പര്യാർത്ഥം. ക്, ത് ഇത്യാദി ശുദ്ധ വ്യഞ്ജനങ്ങൾക്കു സംസ്കൃതരീത്യാ അർദ്ധമാത്ര തന്നെയെങ്കിലും കൻ, തിൽ, വർ, വൾ ഇത്യാദി ഒന്നര മാത്രയുള്ളവകളെ ഭാഷയിൽ ഗുരുസ്ഥാനത്തു പ്രയോഗിക്കുന്നതു നടപ്പാകുന്നു. ശ്ലോകത്തിന്റെയോ പാട്ടിന്റെയോ പാദാവസാനത്തിങ്കലെ അക്ഷരം ലഘുവായാലുടൻ ഇഷ്ടപൊലെ ഗുരുവാക്കിയും പ്രയോഗിക്കാം. ഗുരുവിന്റെ സ്ഥാനത്തു ലഘു പ്രയോഗിച്ചാൽ പിഴയില്ലെന്നർത്ഥം.

## വൃത്തലക്ഷണം

ആദ്യം കിളിപ്പാട്ടിലെ വൃത്തലക്ഷണങ്ങളെ എഴുതുന്നു.

(൨) മാത്രാവൃത്തം കിളിപ്പാട്ടിൽ
പ്രസിദ്ധപ്പെട്ടതെട്ടിഹ
നാലു പാദങ്ങളും വേണം
പ്രാസം ചെൿകയും ഗുണം.

---

189. വൃത്താപഗ്രഥനം അലങ്കാരകാണ്ഡത്തിലൊതുക്കിയതിന്റെ ഔചിത്യം ചിന്തനീയമാണ്.

(൯) ലഘ്വക്ഷരം വേണ്ടടത്ത
നിയമം ചെയ്തില്ലുത്തമം
അന്യത്ര ദീർഘം ചെയ്തീടാം
ഗാനെ ഹ്രസ്വസ്വരത്തിലും

താല്പര്യാൎത്ഥം : കിളിപ്പാട്ടുകളിൽ വൃത്തങ്ങൾക്ക നാല്ല പാദങ്ങളും[190] പാദങ്ങൾക്ക മുഖ്യമായി മാത്രാനിയമവും ഒരു വിധത്തിൽ അക്ഷര നിയമവുമായി പ്രയോഗങ്ങൾ നടക്കുന്നതാകകൊണ്ട മാത്രാവൃത്തങ്ങളാക്കി കല്പിക്കപ്പെടുന്നു. ഇതുകളെ പാട്ടാക്കി ചൊല്ലുമ്പോൾ ഗാനരീതിയെ അനുസരിച്ച ഹ്രസ്വസ്വരങ്ങളെയും ദീർഘമാക്കി ചൊല്ലിയാൽ വിരോധമില്ലാത്തതിനാൽ ഗുരുക്കളെക്കൊണ്ട നിയമം പാടില്ലാത്തതിനാൽ വേണ്ടുന്ന ലഘ്വക്ഷരങ്ങളെക്കൊണ്ട ലക്ഷണങ്ങൾ പറയപ്പെടുന്നു. അന്യസ്ഥാനങ്ങളിലും ലഘു പ്രയോഗിച്ചെങ്കിൽ അത ഗാനരീതികൊണ്ട ചേർച്ചപോലെ ഗുരുവാക്കാമെന്നൎത്ഥം.



## വൃത്തനാമങ്ങൾ

(൧) ഇരുപത്തെട്ട മാത്രയ്ക്ക
പാദെ വൃത്തം വിളംബിതാ
മാത്ര നാല്ല കുറഞ്ഞെങ്കി-
ലതിൽ സന്നതയാമത

(൨) മാത്രാവിംശതിയെന്നാകിൽ
ശിഖരിണ്യുൽപ്ലുതാന്യഥാ
സാധാരണീയുഗ്മലഘ്വി
ലഘ്വയുഗ്മാത്ര മംഗളാ

(൩) ക്രമികാ പതിനെട്ടെങ്കിൽ
പതിനാറെങ്കിലാദ്രുതാ
ഇങ്ങനെ മാത്രയും പെരു-
മക്ഷരങ്ങൾക്ക സംഖ്യകൾ

---

190. ദ്രാവിഡവൃത്തങ്ങൾ ഈരടികളെന്ന സങ്കല്പം 'വൃത്തമഞ്ജരി' കാരനാണ് എടുത്തു പറഞ്ഞത്. യഥാൎത്ഥത്തിൽ പണ്ട് അങ്ങനെയൊരു ബോധം പ്രചാരത്തിലുണ്ടായിരുന്നില്ല. 'രാമചരിത'ത്തിലും കണ്ണശ്ശകൃതികളിലുമെല്ലാം നാലടികളെന്ന ഏകകം (unit) സ്വീകരിച്ചിട്ടുള്ളതോർക്കുക.

(൬) പതിന്നാലാദി നാലിന്നും
പന്ത്രണ്ടാം പിന്നെയാറിന്നും
ദ്രുതാൎത്ഥം ലഘുവാക്കീടി-
ലിഷ്ടം പൊലെയുത്തമം

സംശയമുള്ളതിന്ന താല്പൎയ്യാൎത്ഥം: മാത്രാവിംശതി—ഇരുപത മാത്രകൾ പാദങ്ങളിൽ വരുന്ന വൃത്തങ്ങളിൽ നാലു ഭേദം ഉള്ളത പറയുന്നു. ശിഖരിണി—ഇതിന്നു ഇഷ്ടാനുസാരേണ പാദങ്ങളിൽ ആദ്യഭാഗം ദ്രുതത്തിന്നായി ലഘ്വക്ഷരം വൎദ്ധിപ്പിച്ച പതിന്നാലൊ അധികമൊ അക്ഷരമാക്കണം. അതുതന്നെ വിപരീതമാക്കി അന്ത്യഭാഗത്തിൽ ലഘു വൎദ്ധിപ്പിച്ചാൽ രണ്ടാമത്തെ ഉൽപ്ലുതയാകും. പാദങ്ങളിലെ യുഗ്മം എന്നാൽ രണ്ട, നാല, ആറ, എട്ട ഇങ്ങനെ ഇരട്ടയായ അക്ഷരങ്ങൾ. അത മിക്കതും ലഘുവാക്കി പ്രയൊഗിച്ചാൽ അതിന്നു സാധാരണിയെന്ന വൃത്തനാമമാകുന്നു. മദ്ധ്യത്തിങ്കലെ അയുഗ്മം എന്ന മൂന്നു, അഞ്ച, ഏഴ ഇത്യാദി. മിക്കതും ലഘ്വക്ഷരങ്ങളാക്കീട്ടുള്ളതിന്ന മംഗളയെന്ന പെരാകുന്നു. ശെഷം സ്പഷ്ടം. ൟ ഭെദങ്ങളെകൊണ്ട എട്ടു വൃത്തം പന്ത്രണ്ട വിധമാക്കി പറഞ്ഞിരിക്കുന്നു. ക്രമെണ ഉദാഹരണം—

വിളംബിതാ:

മാതംഗാ ഭാസ്യൻ ദെവൻ മംഗല്യാധാനപ്രീതൻ
മാതംഗീവാചന്ദെവീ മാനാഢ്യൻ ഗൗരീകാന്തൻ
മാതാവാം ലക്ഷ്മീതാനും ശൎവ്വാണീ ദെവീതാനും
മാലെല്ലാം നീക്കി ക്ഷിപ്രം മൊദത്തെ നൽകീടെണം[191]

ഇതിൽ രണ്ടൊ മൂന്നൊ കൂടെ ലഘുവായാലും ൨൪ മാത്രയ്ക്കുമെൽ ഉള്ളതൊക്കെ വിളംബിതയാകുന്നു.[192]

---

191. 'കേക'യാണിതെന്നു് ശ്രദ്ധിക്കുക.

192. സിദ്ധാന്തപരമായി കേകയിൽ 20നും 28നും ഇടയ്ക്കു മാത്രകൾ വരാമെങ്കിലും സാധാരണമായി 22-ഓ 24-ഓ മാത്രകളാണു് വരുക എന്നു് 'വൃത്തമഞ്ജരി'

സന്നതാ[193]:

ശ്രീമയമായ രൂപം തേടും പൈങ്കിളിപ്പെണ്ണെ
സീമയില്ലാത സുഖം നൽകണമിനിക്ക നീ
ശ്യാമളകൊമളനായീടുന്നാ നാരായണൻ
താമരസാക്ഷൻ കഥ കെൾപ്പാനാഗ്രഹിച്ചു ഞാൻ.

ഇതിൽ ചില പാദങ്ങളിൽ ലഘ്വക്ഷരങ്ങൾ അധികമുള്ളതിനാൽ മാത്രയ്ക്കു ഭെദമുണ്ടെങ്കിലു ഗാനരീത്യാ ചൊല്ലുമ്പൊൾ ഇരുപത്തനാലു മാത്ര ശരിയായിരിക്കും. അതിനാൽ നാലു മാത്രവരെ കൊറഞ്ഞാലും ഇരുപതിൽ അധികമെ.ണ്ടായാൽ സന്നതയ്ക്കു വിരൊധമില്ലാ. ഇതിന്നണ്ണം വിളംബിതയിലും ചിലടത്ത ലഘ്വക്ഷരാധിക്യംകൊണ്ടു മാത്ര നാലൊളം കൊറഞ്ഞാൽ ദൊഷമില്ലെന്ന വ്യവസ്ഥയാകുന്നു. ഇതിന്നണ്ണം അന്യവൃത്തങ്ങളിലും ഊഹിക്കണം.

ശിഖരിണീ:[194]

വരികരികിലൊമലെ ശാരികപ്പൈതലെ
സുരുചിരഗുണാലയെ സുഭ്രു നിന്നാലയെ
കഥിതമിതു ഭാഷണം കലിമലവിനാശനം
മമ ഹൃദയ മൊഷണം ചെയ്കയാലിക്ഷണം.

ഉൽപ്ലുതാ:

ഇതുതന്നെ 'ശാരികപ്പൈതലെ വരികരികിലൊമലെ' ഇങ്ങനെ പൂർവ്വാംഗം ഉത്തരാംഗമാക്കി പ്രയൊഗിച്ചാൽ ഉൽപ്ലുതയാകുന്ന എന്നുമാത്രം ഭെദം. ഇതിലും 'വരിക നീയൊമലെ' എന്നാക്കി ഒര

193. 'മാത്ര നാലു കുറഞ്ഞെങ്കിൽ—' എന്നു് ലക്ഷണം ചെയ്തതും (അതായതു് 24 മാത്രകൾ) '...വർ മാത്രയ്ക്കുമെൽ ഒള്ളതൊക്കെ വിളംബിത യാകുന്നു' എന്നു് പ്രസ്താവിക്കുന്നതും പൊരുത്തപ്പെടുന്നില്ല. സന്നതയ്ക്കു ദാഹരിച്ചതും കേകയിൽ (വിളംബിതയിൽ) ഉൾപ്പെടുത്താമല്ലൊ. 20 മാത്ര വരെ വരെ കുറയാമെങ്കിലോ, അതു് വൃത്തമഞ്ജരീകാരന്റെ ലക്ഷണത്തോടൊ ക്കുകയും ചെയ്യും.

194. സംസ്കൃതവൃത്തസംജ്ഞ സ്വീകരിച്ചിരിക്കയാണ്. മഞ്ജരീകാ രന്റെ 'മിശ്രകാകളി'തന്നെ.

ക്ഷരം കൊറക്കയും ആവാം. മാത്ര ശരിയായാൽ മതി. മെൽ പറയുന്ന മംഗളയിലെ പൊലെ ദ്രുതമില്ലാത്ത ഭാഗം ചെൎത്തിട്ടു മാവാം.[195]

സാധാരണീ :[196]

പൈങ്കിളിപ്പൈതലെ ഭംഗിയിൽ ചൊല്ലു നീ
പങ്കജാക്ഷൻ കഥാ പങ്കങ്ങൾ നീങ്ങുവാൻ
എങ്കിലൊ കെൾപ്പിൻ തപൊധനന്മാരൊടു
സംക്ഷെപമായ് സൂതനിങ്ങനെ ചൊന്നപൊൽ

ഇതിൽ ഒന്നാം പാദവും മൂന്നാം പാദവും ദ്രുതത്തിന്നായിട്ടു പതിനെട്ടു ക്ഷരമാക്കീട്ടുമാവാം. അപ്പൊൾ ആദ്യം മുതൽ പതിനഞ്ചുവരെയും പതിനെഴും അക്ഷരങ്ങൾ ലഘുവായിരിക്കും. ശെഷം രണ്ടും ഗുരു വായും ഇരിക്കും. ഇതിൽതന്നെ രണ്ടും നാലും പാദവും പറഞ്ഞ വണ്ണം ദ്രുതമാക്കാം. അതും സാധാരണിഭെദംതന്നെ എന്നറിയണം.

ആദ്യത്തിന ഉദാഹരണം :

ശുകതരുണിജനമണിയുമണിമകുടമാലികെ
ചൊല്ലെടൊ ചൊല്ലെടൊ കൃഷ്ണലീലാമൃതം
സുഖവിഭവമതിലധികമിഹ നഹി നമുക്കഹൊ
ദുഃഖങ്ങളൾക്കൊമ്പിലൊക്ക നീങ്ങിതെല്ലാം.[197]

ഇതിലെ പാദങ്ങൾ ഒന്നും മൂന്നും ഉള്ള മാതിരി രണ്ടും നാലും മറെറ മാതിരി ഒന്നും മൂന്നും പാദമാക്കിയാൽ രണ്ടാം പക്ഷമാവും.

മംഗളം :

ദെവാദിദിവ്യൗഘസംസെവ്യമാനനാം
ശ്രീ വാസുദെവൻെറ പാദാംബുജദ്വയം

---

195. 'മിശ്രകാകളി'യിൽ ഉൾപ്പെടുത്താവുന്നതേയുള്ളു. മാത്രയൊപ്പിച്ച് ലഘുവാക്കുന്നതിൽ കണിശമായ വ്യവസ്ഥയുണ്ടെന്ന് പറയാൻ കഴിയില്ല.

196. കാകളി

197. കളകാഞ്ചി

ആവൊളമാരാധനം ചെയ്ക വെണമെ
ഭാവാന്തരംഗം തെളിഞ്ഞു നിരന്തരം.[198]

ക്രമികാ :

നാരായണ ജയ നാരായണ ജയ
നാരായണ ജയ വരദ ഹരെ
നാരായണ പരിപാലയ മാം ബഹു
ഘൊരമഹാപാതകനിവഹാൽ.[199]

ഇതിൽ യുഗ്മപാദത്തിൽ പതിനാറു മാത്രയും പതിനൊന്നക്ഷരമെന്നും ഭേദം. എന്നാൽ പാദത്തിൽ ഫൻ മാത്ര ഇരുന്നാലും ഠരം വൃത്തംതന്നെ.

ആദ്രതാ :

അഴകെറുന്നൊരു ശുകതരുണിമാർ
അണിയും മഞ്ജുളമണി മകുടമെ
അഴലൊഴിയുമാറധുനാ നിൻ മൃദു
മൊഴിയാം പീയൂഷം മമ ചെവി രണ്ടും.[200]

ഇതിൽ ഗാനരീതിഭേദം വെണം.

## ശ്ലോകവൃത്തലക്ഷണം

(വൃ) മാത്രാപ്രമാണമാം വൃത്തം
മാത്രാവൃത്തമായ് വരും
മിക്കതും ലക്ഷണശ്ലോക-
മതാതിന്നിഹ ലക്ഷ്യമാം

ശ്ലോകപാദങ്ങളിൽ ഇത്ര മാത്രകൾ വെണമെന്നും ഇന്നെന്ന സ്ഥാനങ്ങളിൽ ഗുരുലഘ്വക്ഷരങ്ങൾ വെണമെന്നും രണ്ടുവിധം ശ്ലോകവൃത്ത

---

198. കാകളിതന്നെ

199. 'വൃത്തമഞ്ജരി'യനുസരിച്ച് ഇതു് ഊനകാകളിയാണ്. 'വൃത്തവിചാര'ത്തിൽ ഊനതരംഗിണിയെന്നു്.

200. അന്നനട.

ങ്ങളുണ്ടു. അതിൽ മാത്രകളെ പ്രമാണിച്ചു പറയുന്ന വൃത്തങ്ങൾ മാത്രാവൃത്തങ്ങൾ എന്നൎത്ഥം. അതാത വൃത്തലക്ഷണശ്ലോകങ്ങൾ തന്നെ ആ ലക്ഷണങ്ങൾക്ക ഉദാഹരണമായിരിക്കും. മിക്കതും എന്നു പറഞ്ഞതുകൊണ്ടു രണ്ടൊ അധികമൊ ലക്ഷണം ഒരു ശ്ലോകത്തിൽ പറയുന്നടത്ത ആ ലക്ഷണം പ്രധാനത്തിന്ന ഉദാഹരണമാവും. ശെഷത്തെ ഊഹിക്കണമെന്ന താല്പൎയ്യം.

(൯) ഒന്നും മൂന്നും പാദം
ദ്വാദശമാത്രാപ്രമാണമായിട്ടും
രണ്ടിൽ പതിനെട്ടായി
പതിനഞ്ചന്ത്യെ ച മാത്രാൎയ്യാ.[201]

ശ്ലോകത്തിന്റെ ഒന്നാം പാദവും മൂന്നാം പാദവും പന്ത്രണ്ടു മാത്ര കൊണ്ടും രണ്ടാം പാദം പതിനെട്ടു മാത്രകൊണ്ടും നാലാം പാദം പതിനഞ്ചു മാത്രകൊണ്ടും ചെയ്താൽ ആ ശ്ലോകത്തിന്റെ വൃത്തത്തിന്ന ആൎയ്യാ എന്നു പെരാകുന്നു. എന്ന താല്പൎയ്യം. ഇതിന്മണ്ണം ശെഷമുള്ള ശ്ലോകങ്ങളിലും പെരുകളും സംബന്ധവും ഊഹിക്കണം. ഈ ശ്ലോകംതന്നെ ഉദാഹരണം.

(൧൦) ആൎയ്യാപൂൎവ്വാൎദ്ധസമം
കല്പിതമായെങ്കിലുത്തരാൎദ്ധഞ്ച
ഭാഷാശ്ലോകങ്ങളിലും
ചെൎത്തീടാം ഗീത എന്നതിൻ നാമം.[202]

സ്പഷ്ടം ഇതിൽ പൂൎവ്വാൎദ്ധാന്ത്യമായ ചകാരം ലഘുവെംകിലും ‘പാദാന്ത്യമിഷ്ടവൽ എന്ന പറഞ്ഞതിന്ന ഉദാഹരണമാകകൊണ്ടു ഗുരു ഫലം കല്പിക്കാം.

(൧൧) ആൎയ്യൊത്തരാൎദ്ധ സദൃശം
ശ്ലൊകെ പൂൎവ്വാൎദ്ധവും ചെയ്താൽ

---

201. ‘വൃത്തമഞ്ജരി’യിലെ ആൎയ്യാ.

202. ‘വൃത്തമഞ്ജരി’യിലെ ഗീതി

ഉപഗീത എന്ന നാമം
പദസന്ധിയുമിച്ഛയിൽ ചെയ്യാം[203]

ലക്ഷണം സ്പഷ്ടം. മാത്രാവൃത്തങ്ങൾക്ക പദങ്ങളുടെ വയ്പ ചേർച്ച നൊക്കി ഇഷ്ടംപോലെ ചെയ്യാം. ഇങ്ങനെ മൂന്ന ലക്ഷണം. പ്രഥമതൃതീയപാദങ്ങൾക്ക പന്ത്രണ്ടു മാത്രയും ദ്വിതീയചതുൎത്ഥങ്ങൾക്ക ഇരുപതു മാത്രയായിട്ടും ഉണ്ടു്. ഉദാഹരണം—

അക്ഷരമറിയാററായൊ
കുതുകം പാഠത്തിലെക്ക മറിയാററായൊ
വാക്കുകളിൽ പൊളിയരുതെ
കുഞ്ഞെ നിൻ സത്യഭ്രൂഷണം പൊളിയരുതെ[204]

ഇങ്ങനെ നാലു മാത്രാവൃത്തം പ്രസിദ്ധം. 'വൃത്തരത്നാകര'ത്തിൽ ശ്ലോകപാദം ഒരക്ഷരംമുതൽ ഉണ്ടെങ്കിലും ഏഴക്ഷരംവരെയുള്ള അപ്രസിദ്ധങ്ങളെ ഇതിൽ എഴുതുന്നില്ല

(൫൨), എട്ടക്ഷരങ്ങൾ പാദങ്ങൾ-
ക്കനുഷ്ടുപ് വൃത്തലക്ഷണം
ഗുരുലഘ്വക്ഷരെ ഭേദാ-
ദനെക വിധമുണ്ടിത

ഇതു അനുഷ്ടുപ്പ എന്ന പെരുള്ള വൃത്തം. ശെഷം സ്പഷ്ടം.

(൫൩) ഗുരുക്കളിച്ഛയിൽ ചെക്കാ-
മൊക്കയും ഗുരുവാക്കിയാം
ആറക്ഷരത്തിലധികം
ലഘു പാദെഷു നൊചിതം.[205]



---

203. 'വൃത്തമഞ്ജരി'യിലെ ഉപഗീതി

204. 'ആര്യാഗീതി' എന്ന പേരിൽ 'വൃത്തമഞ്ജരി'യിൽ നിർദ്ദേശിച്ച വൃത്തംതന്നെയാണിതു്.

205. 'വൃത്തജാതിസമുച്ചയം' എന്ന സംസ്കൃതവൃത്തശാസ്ത്രഗ്രന്ഥത്തിൽ ഏഴു ലഘുവും ഒരു ഗുരുവും ചേർന്നാൽ 'കുസുമ'വൃത്തമാണെന്നു് പറയുന്നുണ്ട്.

ഠരം അനുഷ്ടുപ്പച്ഛന്ദസ്സിനെ ഇവിടെ വൃത്തമെന്നു പറയുന്നു. ഇതിൽ തന്നെ പല ഭേദങ്ങളും പ്രത്യേകം പേരുകളും സംസ്കൃതവൃത്തലക്ഷണത്തിൽ കാണാം. ഇവിടെ നന്നെ ചുരുക്കത്തിലാകകൊണ്ടു എല്ലാത്തിനും അനുഷ്ടുപ്പ എന്ന ഒരു പേരുതന്നെ പറയപ്പെട്ടു എങ്കിലും ഭേദസ്വരൂപം അറിയാനായിക്കൊണ്ടു ചിലതു എഴുതുന്നു. ഒരു പാദത്തിൽ ആറൊളം ലഘുക്കൾ ചേർച്ചപൊലെ വയ്ക്കാം. അതിലധികം ഭംഗിയില്ലെന്നത്ഥം. ഒന്നു നാലഞ്ചന്ത്യങ്ങളെ ഗുരുവാക്കി നാലു പാദങ്ങളും ചെയ്യാം. ഉദാഹരണം—

വിദ്യകളിൽ ബുദ്ധി വരാൻ
പദ്യഗണം കെൾക്ക ഗുണം
ഹൃദ്യമതിന്നത്ഥരസം
സ്വാദ്യതരം ബാലകൎണ്ണെ.[206]

പാദങ്ങളിൽ യുഗ്മാക്ഷരം ഗുരുവാക്കീട്ടുമാവാം. ഉദാഹരണം—

പഠിച്ച പുസ്തകങ്ങളെ
പരീക്ഷയിൽ ജയിക്കണം
പെരുത്തു നല്ല കീൎത്തിയെ
വരുത്തുമാശു വിദ്യകൾ.[207]

എല്ലാം ഗുരുവാക്കീട്ടുമാവാം. ഉദാഹരണം—

നെരെ നിന്നാലൊരൊ കാര്യം
സാധിച്ചീടാം ഇഷ്ടംപൊലെ
നെരില്ലാഞ്ഞാലാക്കം പൊരാ
സാരം കെൾപ്പിൻ ബാലന്മാരെ[208]

ഓരൊ പാദങ്ങളിൽ ഗുരുലഘുക്കൾക്ക വ്യത്യാസമാക്കിയും ചെയ്യാം.[209]

---

206. 'വൃത്തമഞ്ജരി'യിലെ മാണവകം
207. 'വൃത്തമഞ്ജരി'യിലെ പ്രമാണികം.
208. 'വൃത്തമഞ്ജരി'യിലെ വിദ്യുന്മാലം.
209. 'വൃത്തമഞ്ജരി'യിലെ 37-ാം കാരിക നോക്കുക.

ചിത്തം നന്നെ തെളിഞ്ഞെങ്കിൽ
വർദ്ധിച്ചീടുന്നു വിദ്യകൾ
ശശിബിംബം പ്രകാശിച്ചാൽ
സമുദ്രെ തിരയങ്ങിനെ

ഇതിൽ നാലു പാദത്തിലും ക്രമെണ ഓരൊ ലഘുക്കൾ കൂടിയിരിക്കുന്നു.

ഉരുപുണ്യം കരുസഭാ
പരജന്മ സുഖപ്രദാ
നിജപുണ്യം മനുജനു
തരുന്നിഹ സുഖം ഭുവി

ഇതിൽ പൂർവാർദ്ധത്തിൽ സ്ഥാനഭെദം കൊണ്ടു അഞ്ചു ലഘുവും ഉത്തരാർദ്ധത്തിൽ ആറു ലഘുവും ഉദാഹരിച്ചു. മററും ഭെദം ഉഹിക്കണം.

പാദത്തിൽ ഒൻപതക്ഷരം അല്പ്രസിദ്ധം.

(൧൪) ഒന്നഥ നാലും പഞ്ചമമാറൊ-
ടൊൻപതു പത്തും സൽഗുരുവായാൽ
അഞ്ചിനു വയ്പും വന്നു ഭവിച്ചാൽ
നല്ലൊരു വൃത്തം ചമ്പകമാലാ[210]

വയ്പ എന്നു പറഞ്ഞാൽ പദസന്ധിയാകുന്നു. സംസ്കൃതത്തിൽ യതിയെന്നു പറയും. ചമ്പകമാലയെന്നു നാമം.

(൧൫) ആദ്യം ചതുൎത്ഥകസപ്ത[*ക]വർണ്ണം
പത്തു പുനഃ പതിനൊന്നപി പാദെ
ചാരുതയൊടു ഗുരുക്കളിരുന്നാൽ
പെരുമതിന്നിഹ ദൊധകനാമം[211]

ദൊധകമെന്നു പെരായ വൃത്തമാകുന്നു.

---

210. 'ഭം മസഗം കേറം ചമ്പകമാലാ'—'വൃത്തമഞ്ജരി'

211. 'മൂന്നു ഭ രണ്ടു ഗ ദോധകവൃത്തം', 'ഭം ഭഭഗം ഗുരു ചാരണഗീതം' (രണ്ടു വൃത്തങ്ങളും ഒന്നുതന്നെ)—'വൃത്തമഞ്ജരി'.

(൧൩) ഒന്നു മൂന്നു പുനരെഴുമൊമ്പതൊ-
ടന്ത്യവും ഗുരു ഭവിക്കുമെങ്കിലൊ
പെരതിന്നു നിയതം രഥൊദ്ധതാ
സ്വാഗതയ്ക്കു മറിപത്തുമൊമ്പതും

ഇതിൽ രണ്ടു വൃത്തലക്ഷണം സംഗ്രഹിച്ചിട്ടുണ്ടെന്നറിയണം. രഥൊദ്ധതയെന്നും സ്വാഗതയെന്നും പെരാകുന്നു. ഠരം ശ്ലൊകം രഥൊദ്ധതയുടെ ഉദാഹരണമാകുന്നു. മറിയെന്നു പറയുകകൊണ്ടു സ്വാഗതയ്ക്കു പത്താമക്ഷരം ഗുരുവും ഒമ്പതാമക്ഷരം ലഘുവുമാക്കി മറിക്കണമെന്നൎത്ഥം. സ്വാഗതയ്ക്കു ഉദാഹരണം—

ദൊഷമുള്ളിലൊരുവന്നു കലൎന്നാ-
ലെഷണിക്കു തുനിയുന്നതു ദൊഷം
ഭൂഷണം പറയുമെന്നു വിശെഷാൽ
ശെഷമുള്ളവരകത്തുമശെഷം

(൧൪) മൂന്നാറുമെഴും നവപഞ്ചപാദെ
ലഘ്വക്ഷരം ചെരുകിലിന്ദ്രവജ്രാ
ലഘ്വക്ഷരം പാദചതുഷ്ടയാദ്യെ
സ്വെച്ഛക്കു ചെൎക്കാമിതിലന്യപക്ഷെ

ഇന്ദ്രവജ്രാ എന്നു പെരാകുന്നു. ഇന്ദ്രവജ്രയിൽ നാലു പാദങ്ങളിലും ആദ്യവൎണ്ണങ്ങളിൽവച്ചു ഒന്നിന്നൊ രണ്ടിന്നൊ മൂന്നിന്നൊ ഇച്ഛപൊലെ ലഘ്വക്ഷരമാക്കിയും പ്രയൊഗിക്കാമെന്നു ഒരു പക്ഷമുണ്ടു. സംസ്കൃതവൃത്ത ലക്ഷണത്തിൽ അതിന്നു പ്രത്യെകം പെരുമുണ്ടു.[212] ഉദാഹരണം—

മനൊജ്ഞഭൊഗ്യങ്ങൾ നിരത്തിയാലും
ഭക്തിക്കു ഭാഗ്യം പുനരൊന്നു വെറെ
ഭെകൌഘലചീലാ കമലാമൃതത്തെ
മുദാ ഭജിക്കുന്നു വനാളി വൎഗ്ഗം.[213]

---

212. ലഘ്വക്ഷരമാക്കിയാൽ, ആ പാദം ഉപേന്ദ്രവജ്രയാണല്ലൊ.

213. ഉപജാതി

ഇതിൽ രണ്ടു പാദത്തിൽ ലഘു വന്നു. 'സുഭക്തിഭാഗ്യം' എന്നാക്കിയാൽ മൂന്നും ലഘുവാകും. 'നന്നായ ഭോജ്യങ്ങളെ'ന്നാക്കിയാൽ ഒരു പാദത്തിൽ മാത്രം ലഘു വരും. മൂന്നു വിധം പ്രയോഗിക്കാം.

(൯൮) സ്യാദിന്ദ്രവംശാക്ഷരമിന്ദ്രവജ്രയോ-
ടൊപ്പിച്ചു പത്തും ലഘു ഗുർവ്വതഃ പരം
പാദാദിയെല്ലാം ലഘുവർണ്ണമാക്കിയാൽ
വംശസ്ഥമാകുന്നിതുതന്നെ നിശ്ചയം[214]

ഇന്ദ്രവജ്രയിലെപോലെ ഒന്നുമുതൽ പത്തക്ഷരവും അതിന്റെ ശേഷം ഒരു ലഘുവും പിന്നെ ഒരു ഗുരുവും ചേർത്താൽ പാദത്തിൽ പന്ത്രണ്ടക്ഷരമാക്കിയാൽ അതിന്ന ഇന്ദ്രവംശയെന്ന പേരു വരും. ഇന്ദ്രവംശയിലെ നാലു പാദങ്ങളുടെയും ആദി ലഘ്വക്ഷരമാക്കി പ്രയോഗിച്ചാൽ ആ വൃത്തത്തിന്ന വംശസ്ഥമെന്നു പേരു വരും.

(൯൯) ആദ്യദ്വയം പുനരപി നാലുമൊൻപതും
ഗുർവ്വക്ഷരം യതി പതിനൊന്നുമന്ത്യവും
നാലിങ്കലും യതി നവമേ ച ചെയ്കിലും
നാമം വരുന്നതിന്ന തദാ പ്രഭാവതീ

പ്രഭാവതി[215] എന്ന പേര. ശേഷം സ്പഷ്ടം.

(൧൦൦) മൂന്നാദ്യം ഗുരു ദശമാഷ്ടമാന്ത്യയുഗ്മം
പാദാനാമപി ഗുരുവർണ്ണമാകുമെങ്കിൽ
മൂന്നിനും തദനു ച പത്തിനഞ്ചി
വയ്പും ശ്ലോകത്തിൽ ഭവതി യതി പ്രഹർഷണീസാ

സ്പഷ്ടം. ഇനി ഉദാഹരണമായിട്ട ലക്ഷണശ്ലോകം പറയുന്നില്ല. അനുഷ്ടുപ്‌വൃത്തംകൊണ്ട ലക്ഷണവും പ്രത്യേകം ഉദാഹരണവും എഴുതുന്നു.

---

214. 'കേളിന്ദ്രവംശാ തതജങ്ങരം രേഫവും', ജതങ്ങരം വംശസ്ഥമതാം ജരങ്ങളും —'വൃത്തമഞ്ജരി.'

215. ഈ വൃത്തം 'വൃത്തമഞ്ജരി'യിൽ കൊടുത്തിട്ടില്ല. 'ത്രിച്ഛിന്നതം മസജഗമായ് പ്രഭാവതീ' എന്ന് ലക്ഷണം ചെയ്യാം.

(൨൧) ആദ്യാന്തയോ ദ്വയം പാദെ
നാലെട്ടേകാദശങ്ങളും
വസന്തതിലകത്തിന്നു
ഗുരുവർണ്ണം ചതുർദ്ദശ

പാദത്തിൽ പതിന്നാലക്ഷരങ്ങളും അതിൽ ആദി രണ്ടും ഒടുക്കം രണ്ടും നാലാമതും എട്ടാമതും പതിനൊന്നാമതും അക്ഷരങ്ങൾ ഗുരുവായാൽ വസന്തതിലകമെന്ന പേരുള്ള വൃത്തമാകുമെന്നർത്ഥം. ഉദാഹരണം—

ബുദ്ധിക്കു ജാഡ്യമൊഴിയും പരിതോഷമേറും
വർദ്ധിച്ച കീർത്തി വിശദം ധരയിൽ പരക്കും
മാനിക്കുമേറെയറിവുള്ള ജനങ്ങളെല്ലാം
നാനാധനം സുലഭമാമറിവുള്ളവന്നു

ഉത്സാഹമുള്ള പുരുഷന്നു സുഖം ലഭിക്കും
ദൈവത്തിനെ പഴി വൃഥാ പറയും ജഡന്മാർ
ദൈവത്തിലാദരവു ചെയ്തു തുടർന്നുകൊണ്ടാൽ
സർവം ലഭിക്കുമൊരെടം ലഭിയായ്കിലെന്തു

(൨൨) ആദിയാറും ദശമവും
പതിമ്മൂന്നാമതും ലഘു
പാദെ വർണ്ണം പഞ്ചദശ
ശാലിനിക്കിതി ലക്ഷണം[216]

സ്പഷ്ടം. ഉദാഹരണം—

ഒരുവനിലുളവാകും കീർത്തി പാരിൽ പരന്നാ-
ലുരുതരപരിതോഷം സർവലോകർക്കുമുണ്ടാം
പരിചയമതുമൂലം ദൂരഗന്മാർക്കുമാകും
ധരണിപനവനെത്താൻ കാൺമതിന്നാഗ്രഹിക്കും.

---

216. ഇതു് പ്രസിദ്ധമായ മാലിനിവൃത്തംതന്നെ. 'നനമയയുഗമെട്ടിൽ തട്ടണം മാലിനിക്കു്' എന്നു് 'വൃത്തമഞ്ജരി'ലക്ഷണം. 'വൃത്തമഞ്ജരി'യിലെ ശാലിനി മറ്റൊന്നാണു്. 'നാലേഴായ് മം ശാലിനീ തം തഗംഗം' എന്നു് ലക്ഷണം.

പതിനാറ അപ്രസിദ്ധം[217]

(൨൬) ആദ്യമെഴാദിയായഞ്ചും
പതിന്നാലാദി മൂന്നിതി
ലഘ്വക്ഷരൈശ്ശിഖരിണീ
പാദെ സപ്തദശാക്ഷരെ

ആദ്യക്ഷരവും ഏഴു തുടങ്ങി പതിനൊന്നുവരെ അഞ്ചക്ഷരങ്ങളും പതിന്നാലു തുടങ്ങി പതിനാറുവരെ മൂന്നക്ഷരങ്ങളും ലഘുക്കളായും പാദത്തിൽ പതിനെഴ അക്ഷരങ്ങളുമെംകിൽ ശിഖരിണിയെന്ന പെരു വരുമെന്നൎത്ഥം. ഉദാഹരണം—

പ്രിയം പത്ഥ്യം തത്ഥ്യം ത്രിഗുണമിതു വാക്കിംകലമൃതം
പ്രിയം കൂടാതെയും പറകിലറിവൊള്ളൊൎക്കതിരസം
ഭയം വെർവിട്ടാലും വെടിയരുതു സത്യത്തെയതിലും
ത്രയത്തെയും പൊക്കം വചനമതു ലൊകത്തിനു വിഷം

പതിനെട്ടക്ഷരമായ പാദം അപ്രസിദ്ധം.[218]

(൨൭) ആദ്യങ്ങൾ മൂന്നാറുമെട്ടും
പതിനൊന്നാദി മൂന്നപി
പതിന്നാലാദി രണ്ടന്ത്യ
വൎണ്ണങ്ങൾ ഗുരുവാക്കണം

(൨൮) യതി മൂന്നെട്ടു പന്ത്രണ്ടിൽ
പാദെ പത്തൊമ്പതക്ഷരം
ശാർദ്ദൂലവിക്രീഡിതത്തി-
ന്നെവം ചൊല്ലുക ലക്ഷണം.

സ്പഷ്ടം. ഉദാഹരണം—

എള്ളൊളം ചെറുതെങ്കിലും ഗുരുജയിതെ
നുള്ളിൽ ഗ്രഹിച്ചാലുടൻ

---

217. പതിനാറക്ഷരത്തിൽ 'പഞ്ചചാമരം' പ്രസിദ്ധമാണല്ലൊ. 'ഇരുപത്തിനാലുവൃത്ത'ത്തിൽ പ്രയോഗിച്ചിട്ടുമുണ്ടു്.

218. പതിനെട്ടക്ഷരത്തിൽ 'മല്ലിക' പ്രസിദ്ധമാണല്ലൊ.

കൊള്ളേണം പരമൌഷധം പരമതിൻ
വെരും കളഞ്ഞീടണം
കിള്ളാമെന്നളവിൽ കിളുത്ത മരവും
നുള്ളിക്കളഞ്ഞീടുകിൽ
കൊള്ളാമെറെ വളൎന്നുപൊകിലതിനെ-
ത്തള്ളാൻ പ്രയാസപ്പെടും.

കണ്ണിന്നും കടി കണ്ണുവെദന പര-
ശ്രീ കാൺകിലും കെൾക്കിലും
ഖെദം നെഞ്ചിലുമുണ്ണുവാൻ പണി തുലൊം
കഷ്ടം ഖലന്നിങ്ങനെ
അന്ന്യൻ ധന്ന്യനടുക്കലെങ്കിലൃണവും
കിട്ടുന്നു മുട്ടുന്ന നാ-
ളുന്ന്യാന്ന്യം സുഖമെന്നു മാന്ന്യനു പര-
ശ്രീയിങ്കലെററം രസം.

(൰൬) ആദ്യങ്ങൾ നാലാറുമെഴും
പതിനാറെന്നിയെ ക്രമാൽ
പതിന്നാലാദിയായ് നാലു-
മന്ത്യം രണ്ടു ഗുരുക്കളും

(൰൭) ഇരുപത്തൊന്നു വൎണ്ണങ്ങൾ
പാദങ്ങൾക്കിവ നാലിനും
വ്യെഴിലും പതിന്നാലിൽ
സ്രഗ്ദ്ധരാവൃത്തലക്ഷണം

പതിനാറൊഴിച്ചു പതിന്നാലു തുടങ്ങി നാലു വൎണ്ണങ്ങൾ എന്നതിന്നു പതിന്നാലു, പതിനഞ്ചു, പതിനെഴ, പതിനെട്ടു ഇവകൾ എന്നൎത്ഥം. അന്ത്യം രണ്ടെന്നും ഇരുപതുമിരുപത്തൊന്നും എന്നാകുന്നു. ശെഷം സ്പഷ്ടം. ഉദാഹരണം—

ആഢിക്കാഢിക്കുകാരും വെടിയുമൊരു ധനം
പൊലുമില്ലെന്നു വന്നാ-
ലാധിക്കാധിക്യമുണ്ടാം പുനരവശതയാൽ
ചെന്നടം നിന്ദ ചെയ്യും

നെരന്നെരത്തു ചെരും പൊളിയൊടത്തു ജനം
കെട്ടുവൻ വാക്കിനെയും
ചെറിൽ ചെരുന്ന നീരും കളയുക ഗുണമെ-
ന്നൊർത്തു ദൂരെ ത്യജിക്കും.

മാതാ നിന്ദിക്കുമച്ഛൻ വെടിയുമധനനിൽ
സൊദരൻ മൌനിയാകും
ഭൃത്യൻ പാരം ഹസിക്കും നിജസുതനുമവൻ
ചൊല്ലുകിൽ കെൾക്കയില്ലാ
കൊപിക്കും ഭാൎയ്യാ ബന്ധുക്കളുമധികമല-
ട്ടൊർത്തു കണ്ടാലൊളിക്കും-
ന്നെന്നൊൎത്തൎത്ഥങ്ങൾ നെടീടണമഖിലജനം
വന്ദനം ചെയ്യുമപ്പൊൾ.

ഇങ്ങനെ പ്രസിദ്ധങ്ങളായ വൃത്തങ്ങൾക്കു ലക്ഷണലക്ഷ്യങ്ങൾ ഭവിക്കുന്നു. അലങ്കാരകാണ്ഡം സമാപ്തം.

# ഉപസംഹാരം

സകല മലയാളവാക്കുകൾക്കും ഈ പുസ്തകം അന്യൂനാതിരിക്തലക്ഷണലക്ഷ്യസമ്പൂർണ്ണമായി എന്ന വിചാരിക്കുന്നില്ലാ എങ്കിലും ഇത പഠിച്ച പറഞ്ഞ ലക്ഷണങ്ങളെകൊണ്ടു ഊഹിച്ചാൽ പറയെണ്ടു വിഷയങ്ങളെ നല്ല രീതിയിൽ ഇതുപൊലെ വിസ്താരമാക്കിയും ചുരുക്കിയും സാലംകാരവാക്കുകളെകൊണ്ടു പറയാമെന്നും സജ്ജനസമ്മത ശബ്ദങ്ങളെ പ്രയൊഗിക്കാമെന്നും ഉള്ള ഗുണം ഹെതുവായിട്ടു ജനങ്ങൾക്ക ഉപയൊഗപ്പെട്ടുമെന്നും വിശ്വസിക്കുന്നു.

(വ്വ) അനുക്തി പുനരുക്ത്യാദി
ചില ദൊഷങ്ങളും വരാം
ലക്ഷ്യലക്ഷണ മെറുമ്പൊ-
ളതു ശൊധിക്ക സജ്ജനം.

(വൻ) പാരാവാരെ വാരിഗണാ
വാഗ്ബ്രഹ്മണി പദാനി ച
നിശ്ശെഷം കെന ഗണ്യന്തെ
ഗണ്യന്തെ ചൊപയൊഗതഃ[219]

പെരുംതൃക്കൊവിലപ്പനും സ്ഥാണുനാഥനും സഹായം

---

219. പാരാവാരേ വാരിഗണാ വാഗ്ബ്രഹ്മണി പദാനി ച നിശ്ശേഷം കേന ഗണ്യന്തേ. ഉപയോഗതഃ ഗണ്യന്തേ ച. സമുദ്രത്തിലെ ജലനിരകളും (തിരകളും) വാഗ്ബ്രഹ്മത്തിലെ പദങ്ങളും ഒന്നും വിടാതെ ആരാൽ ഗണിക്കപ്പെടും (ആർക്കും എണ്ണാൻ കഴിയില്ലെന്നർത്ഥം). ഉപയോഗത്തിനായി (മാത്രം) ഗണിക്കപ്പെട്ടുവരികയും ചെയ്യുന്നു (ആവശ്യത്തിനുവേണ്ടി എണ്ണുന്നു എന്ന് സാരം).

## അനുബന്ധം

മററു വ്യാകരണങ്ങളിൽനിന്ന് വ്യത്യസ്തമായ ചില നിരീക്ഷണങ്ങൾ ഈ ഗ്രന്ഥത്തിലുള്ളതു് താഴെ കൊടുക്കുന്നു :

(1) മലയാളത്തിലെ പദവാക്യപ്രയോഗങ്ങൾ സംസ്കൃതരീതിയിലാണ് (പുറം : 3).

(2) വർണ്ണവിഭജനത്തിൽ റ, ള, ഴ എന്നിവയെ പ്രത്യേകമായി വർഗീകരിച്ച് അവയ്ക്കു് 'പ്രതിവർണ്ണങ്ങൾ' ('പ്രത്യക്ഷരങ്ങൾ') എന്ന് സംജ്ഞ ചെയ്തിരിക്കുന്നു. സംസ്കൃതത്തിലെ ലകാരത്തിൻെറ പ്രത്യക്ഷരമാണ് ള ; തമിഴിലെ രേഫത്തിൻെറ പ്രത്യക്ഷരമാണ് റ ; തമിഴിലെ ളകാരത്തിൻെറ പ്രത്യക്ഷരമാണ് ഴ (പുറം : 6-8).



(3) ദന്ത്യവർത്സ്യ നകാരങ്ങളെ ഒരേമാതിരി ഉച്ചരിച്ചാലും വിരോധമില്ല (പുറം : 9).

(4) സ്വരങ്ങൾ ശുദ്ധങ്ങളെന്നും അനുനാസികങ്ങളെന്നും രണ്ടു വിധത്തിലുണ്ടു് (പുറം : 12).

(5) നാമം, ക്രിയ, അവ്യയം എന്നിവയോടൊപ്പം സമാസപദം എന്നൊരു പദവിഭാഗംകൂടി ഗ്രന്ഥകാരൻ നിർദേശിക്കുന്നു (പുറം : 19).

(6) 'നാമത്തിൽ വിഭക്തി ചേർത്താൽ പദമാകുന്നു' (പുറം : 20) എന്ന നിർവചനവും തുടർന്നുള്ള സമർഥനവും അസാധാരണമായ വീക്ഷണമാണ്.

(7) താന്തോന്നി, മരംകേറി, കല്ലുവെട്ടി തുടങ്ങിയ സമാസങ്ങളിലെ ഉത്തരപദങ്ങൾ നാമാർഥത്തിൽ സ്വതന്ത്രപ്രയോഗാർഹങ്ങളല്ല

അവയോട്ട് താൻ, മരം, കല്ല് എന്നീ നാമങ്ങൾ ചേരുമ്പോൾ അവയ്ക്കു് നാമാർത്ഥവും നാമധർമ്മവും കിട്ടുന്നു. ഈ പ്രതിഭാസത്തെ സൂചിപ്പിക്കുവാൻ ഗ്രന്ഥകർത്താവ് 'ഉപപദം' എന്നൊരു പദവർഗം നിർദേശിക്കുന്നു. മേല്പറഞ്ഞവയിൽ താൻ, മരം, കല്ല് എന്നിവ അതുപ്രകാരം ഉപപദങ്ങളാണ് (പുറം : 34)

(8) സംസ്കൃതരീതിയനുസരിച്ച് മനുഷ്യേതരനാമങ്ങളിലും പുന്നപുംസകം, സ്ത്രീനപുംസകം എന്ന് തരംതിരിക്കുന്നു (പുറം: 37).

(9) പ്രഥമാവിഭക്തിക്കും ഗ്രന്ഥകാരൻ വിഭക്തിപ്രത്യയം നിർദേശിക്കുന്നു (പുറം : 38).

(10) 'കാരകങ്ങളോടൊ സംബന്ധിയോടൊ സംബന്ധം മാത്രം കല്പിക്കുന്നേടത്തു ഷഷ്ഠി വരും' (പുറം : 67) എന്ന് പ്രസ്താവിച്ച് ജന്മസംബന്ധം, പ്രാധാന്യസംബന്ധം, അവയവസംബന്ധം, വാച്യസംബന്ധം എന്നിങ്ങനെ സംബന്ധം നാലു വിധത്തിൽ വരാമെന്ന് ഗ്രന്ഥകർത്താവ് അഭിപ്രായപ്പെടുന്നു.

(11) മലയാളത്തിലെ ഭൂതകാലപ്രത്യയങ്ങൾ ഇ, ഉ, എന്നിവയാണ്. അ, ത്തു, ച്ചു, ഞ്ഞു തുടങ്ങിയവയിലെ വ്യഞ്ജനങ്ങൾ ആഗമങ്ങളാണ് (പുറം : 87).

(12) കർത്തൃപ്രധാനരീതി, ആകാംക്ഷാപൂരണരീതി, സമ്മിശ്രരീതി, കവനരീതി ഇങ്ങനെ വാക്യവിധങ്ങൾ നാലാണ് (പുറം : 120-124).

(13) അലങ്കാരങ്ങളിൽ പലതും ഒന്നിച്ചു ചേർത്ത് ആകെ ഇരുപത്തൊന്നിൽ ഒതുക്കിയിരിക്കുന്നു : ഉപമ, ഉത്പ്രേക്ഷ, ആരോപം, ദൃഷ്ടാന്തം, അതിശയോക്തി, നിന്ദാസ്തുതി, ശ്ലേഷം, വിഷമം, സൂചകം, ന്യൂനാതിരേകോക്തി, അപ്രകൃതവർണ്ണനം, അനന്തരോപോക്തി, സാമാന്യവിശേഷം, കാര്യകാരണമാല, അസാധ്യപ്രഥ

ഗൂക്തി, ഗുണദോഷവൈപരീത്യം, പ്രത്യക്ഷോക്തി, സ്വഭാവോക്ക പുനരുക്തി, ലോകോക്തി, ശബ്ദാലങ്കാരം.

(14) സംസ്കൃതവൃത്തങ്ങൾക്ക് ലക്ഷണനിർദേശം ചെയ്തതിലും (മലയാളത്തെ സംബന്ധിച്ചിടത്തോളം) പുതുമ കാണാം. ഗണങ്ങളെക്കുറിച്ച് സൂചിപ്പിക്കാതെ ഗുരുലഘുക്കളുടെ വിതരണക്രമം മാത്രമാണ് ലക്ഷണകാരികകളിൽ കൊടുത്തിരിക്കുന്നത്.

(15) വ്യാകരണസംജ്ഞകളുടെ പ്രയോഗത്തിലും 'പുതുമ' കാണാം. സങ്കേതനാമം (സംജ്ഞാനാമം, സാമാന്യനാമം), സർവനാമം (സമൂഹത്തെ സൂചിപ്പിക്കുന്ന നാമം), ഉദ്ദിഷ്ടനാമം (സർവനാമം), ഭൂതാവ്യയാന്തക്രിയ (മുൻവിനയെച്ചം), ഭാവ്യവ്യയാന്തക്രിയ (പിൻ വിനയെച്ചം), ഊഹാവ്യയാന്തക്രിയ (പാക്ഷികവിനയെച്ചം), നിഷേധാവ്യയാന്തക്രിയ (നിഷേധക്രിയ), ഭാവപ്രത്യയം (കൃതികൃത്ത് പ്രത്യയം), സാമാന്യക്രിയ (സഹായക്രിയയും ക്രിയാജനകപ്രത്യയവും) എന്നിവയാണവ. അവ്യയം എന്ന പദവർഗം വളരെ വിശാലമായ ഒരർഥത്തിൽ ഉപയോഗിച്ചിരിക്കുന്നതും ശ്രദ്ധാർഹമാണ്.

